# കലാകൗമുദി

വില: 1 രൂപ 80 പൈസ

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ഡിസംബർ 2, 1984





Printer & Publisher; M.S. Sreenivasan
Printed at S.T. Reddiar & Sons,
Ernakulam.

Postal Address:
Kala Kaumudi Group of Publications,
Kaumudi Buildings, Pettah,
Trivandrum 695 024.

Journals of the Kala Kaumudi Group of Publications:

**1. Kala Kaumudi**
(Weekly)
**2. Film Magazine**
(Weekly)
**3. Katha**
(Fortnightly)
**4. Trial**
(Fortnightly)


# 481

# ഈ ഭ്രാന്ത് ഇനി ആവർത്തിക്കാതിരിക്കാൻ

ഓംചേരി

പ്രിയപ്പെട്ട മണീ,

നവംബർ ഒന്നാംതീയതി. നല്ല തണുപ്പുള്ള രാത്രി. മണി പതിനൊന്നു കഴിഞ്ഞു. ടെലിവിഷനിൽ സാരംഗിയും ജനപ്പാട്ടുകാരും സംഗീതത്തെയും സംസ്കൃതത്തെയും വധിച്ചുകൊണ്ടിരിക്കുന്നു. ഇന്നലെ ഇന്ദിരാഗാന്ധിയുടെ വധത്തെത്തുടർന്നു തുടങ്ങിയതാണിതു്. ഏതാണ്ടു് അതേ സമയത്തുതന്നെ ആരംഭിച്ച സർദാർവധവും ഡെൽഹിയുടെ പല ഭാഗങ്ങളിലും തുടർന്നുകൊണ്ടിരിക്കുന്നു. വീട്ടിന്റെ താഴത്തെ നിലയിലൊരു മുറിയിലിരുന്നു് ഞാനിതെഴുതുമ്പോൾ മകളുടെ കുട്ടിയെ ഉറക്കിക്കൊണ്ടു് മറ്റൊരു മുറിയിൽ അസ്വസ്ഥയായി നടക്കുകയാണു് ഭാര്യ. ഒന്നാംനിലയിലും ടെറസ്സിലും ഇഷ്ടിക, കുപ്പി, ഒടിഞ്ഞ കട്ടിൽക്കാലുകൾ തുടങ്ങിയ ആയുധങ്ങൾ സംഭരിച്ചുവച്ചശേഷം മകൻ ഒരു ജനൽക്കമ്പിയുമെടുത്തു് മററു് സന്നദ്ധഭടന്മാരോടൊപ്പം റോന്തുചുററുകയാണു്. എല്ലാ വീടുകളിലും എല്ലാ വിളക്കുകളും കത്തുന്നു. വടി നിലത്തുകുത്തി ശംഖും കേൾപ്പിച്ചുകൊണ്ടു് പുരുഷന്മാർ വഴികളിലും ഇടവഴികളിലും കവാത്തുചെയ്യുമ്പോൾ സ്ത്രീകൾ മുളകുപൊടി മുതലായ യുദ്ധസാമഗ്രികൾ തയ്യാറാക്കി മുൻവശത്തുതന്നെ കാവൽനില്ക്കുകയാണു്. വൈകിട്ടു് എട്ടുമണിക്കുശേഷം പതിനായിരം സർദാർജിമാർ ഞങ്ങളുടെ കോളനി ആക്രമിക്കുമെന്ന കിംവദന്തി പരന്നതുമുതൽ ആരംഭിച്ച പ്രതിരോധസന്നാഹങ്ങളും യുദ്ധഭീതിയുമാണു്. അർദ്ധരാത്രിയുടെ നിശ്ശബ്ദതയെ ഭഞ്ജിച്ചുകൊണ്ടു് പല സ്ഥലങ്ങളിൽ നിന്നുയരുന്ന അലർച്ചകളും വിളികളും ഇടയ്ക്കിടെ മുഴങ്ങിക്കേൾക്കാം. കെട്ടിടങ്ങളും വാഹനങ്ങളും സാധനസാമഗ്രികളും കത്തിയെരിഞ്ഞതിന്റെ പുക ഇനിയും അന്തരീക്ഷത്തെ മൂടിക്കിടക്കുകയാണു്.

(ഇത്രയും എഴുതുന്നതിനിടയ്ക്കു് മൂന്നുതവണ ടെലിഫോണടിച്ചു. ഒന്നു്, സർദാർജിമാരുടെ വലിയൊരു സംഘം അടുത്തുള്ള റയിൽ ക്രോസിങ്ങിൽ ഇറങ്ങിയിട്ടുണ്ടെന്നു് ഒരു സുഹൃത്തിന്റെ മുന്നറിയിപ്പു്. മററൊന്നു്, പൈപ്പിൽ വരുന്ന വെള്ളം കുടിക്കരുതു്, വിഷം കലർത്തിയിട്ടുണ്ടു് എന്നു് മറെറാരു സുഹൃത്തിന്റെ അറിയിപ്പു്. അതേ വിവരം തന്നെ അറിയിക്കാനാണു് വേറൊരു സുഹൃത്തിന്റെയും വിളി. വെള്ളത്തിൽ വിഷം കലർത്തുകയെന്ന കിംവദന്തി ഇതുപോലുള്ള സന്ദർഭങ്ങളിൽ പൊട്ടിപ്പുറപ്പെടാറുള്ള സാധാരണ കിംവദന്തികളിലൊന്നാണു്. പറയുന്നവരോ കേൾക്കുന്നവരോ അതിന്റെ സാദ്ധ്യതയെക്കുറിച്ചാലോചിക്കുകയില്ല. വിഷബാധയെക്കുറിച്ചു് ടെലിഫോണിൽ അറിയിച്ചവരുടെ താമസസ്ഥലങ്ങൾക്കുതമ്മിൽ മുപ്പതു കിലോമീററെങ്കിലും അകലം കാണും. അവരും പതിനായിരം സർദാറന്മാരുടെ ആക്രമണം അവരുടെ കോളനിയിലുണ്ടാകുമെന്ന വാർത്ത കേട്ടു് തയ്യാറെടുത്തിരിക്കുകയാണു്. വെള്ളത്തെക്കുറിച്ചുള്ള മറെറാരു ടെലിഫോൺ വന്നു. വിഷവെള്ളം കുടിച്ചു മരിച്ചവരുടെ ശവശരീരം കിങ്ങ്സ്‌വേ ക്യാമ്പ് ആശുപത്രിയിൽ കൊണ്ടുവന്നതായി അവിടെയുള്ള നെഴ്സ് പറഞ്ഞതായി ഒരു കോൺവെൻറ് ടീച്ചർ ടെലിഫോൺ ചെയ്തതായി ഒരു സുഹൃത്തു് തങ്ങളെ ഇപ്പോൾ അറിയിച്ചു; എന്നാണു ഒരു സുഹൃത്തു് വിളിച്ചു പറഞ്ഞതു്. വിഷബാധയെക്കുറിച്ചുള്ള ആദ്യത്തെ ടെലിഫോൺ വന്നപ്പോൾത്തന്നെ ഒരുഗ്ലാസ്സ് പൈപ്പുവെള്ളം കുടിച്ചിട്ടിരിക്കുകയാണു് ഞാനെന്നും രണ്ടാമത്തെ ഗ്ലാസ്സ് ഇതാ കുടിക്കാൻ പോകുന്നെന്നും അല്പസമയം കഴിഞ്ഞു വിളിച്ചു ചോദിച്ചാൽ ഫലമറിയാമെന്നും പറഞ്ഞതു് അവർ വിശ്വസിച്ചോ എന്നു നിശ്ചയമില്ല. വാസ്തവത്തിൽ വെള്ളം കുടിച്ചു, രണ്ടു ഗ്ലാസ്സ്. തണുപ്പത്തു് തണുത്ത വെള്ളം കുടിച്ചതിന്റെ അസുഖമേ ഉണ്ടായിരുന്നുള്ളൂ. മറെറാരു വിളി വന്നു. രണ്ടുകിലോമീററർ അകലെ താമസിക്കുന്ന എന്റെ മകളാണു് വിളിച്ചതു്. അവിടെ ഇതേവരെ ആക്രമണമൊന്നും ഉണ്ടായില്ലെന്നറിയിക്കാനും ഇവിടെ യുദ്ധം ആരംഭിച്ചോ എന്നറിയാനും. ഭർത്താവു് മുൻവശത്തെ റോഡിൽ കവാത്തു ഡ്യൂട്ടിയിലാണു്.)

ഇന്നു രാവിലെമുതൽ സന്ധ്യമയങ്ങുന്നതുവരെ ഈ കോളനിയിലും ഇതിനുചുററുമുള്ള സ്ഥലങ്ങളിലും അഗ്നിപ്രളയമായിരുന്നു. ഇനിയും പുകനിലച്ചിട്ടില്ല. ഇന്ദിരാഗാന്ധിയെ വധിച്ചതു് അംഗരക്ഷകരായ സർദാർജിമാരായിരുന്നു എന്ന വാർത്ത പുറത്തുവന്നതോടെ ഇന്നലെ വൈകിട്ടുതന്നെ ജനരോഷം സിക്കുകാരുടെ നേരേ എരിഞ്ഞുകൂടാൻ തുടങ്ങി. ചിലസ്ഥലങ്ങളിൽ അതു പൊട്ടിത്തെറിക്കാൻ അധികസമയമെടുത്തില്ല. സിക്കുകാരുടെ കടകളും ടാക്സികളും ഇന്നലെ രാത്രി ചില സ്ഥലങ്ങളിൽ ആക്രമിക്കപ്പെട്ടു. അതു് തിരപ്പുറപ്പാടു മാത്രമായിരുന്നു. ഇന്നു നഗരത്തിന്റെ നാനാഭാഗങ്ങളിൽ നടന്ന കൊള്ളയുടെയും കൊലയുടെയും രീതിയും രൂക്ഷതയും വിഭജനകാലത്തെ അക്രമങ്ങളെ അനുസ്മരിപ്പിക്കുന്നവയായിരുന്നു.

രാവിലെ പത്രം വന്നില്ല. തലേന്നു വൈകിട്ടു് ആറുമണിക്കു് എന്നോടൊപ്പം ഇൻസ്റ്റിററ്യൂട്ടിൽ നിന്നിറങ്ങുകയും എന്നെ വണ്ടിയിൽ കയററിയിട്ടു് അടുത്തുള്ള സ്വന്തം വീട്ടിലേക്കു നടന്നുപോകുകയുംചെയ്ത ഒരു സുഹൃത്തു് രാവിലെ വിളിച്ചു പറഞ്ഞു, എന്നെ അയച്ചശേഷം റോഡിന്റെ മറുവശത്തുള്ള മാർക്കററിൽ എത്തുമ്പോഴേക്കു് അവിടെ ഒരു തുണിക്കട കത്താൻ തുടങ്ങിക്കഴിഞ്ഞെന്നു്. തുടർന്നു് സൗത്ത് എക്സ്റ്റൻഷൻ, ഐ. എൻ. എ. തുടങ്ങിയ കോളനികളിൽ കടകളും കാറുകളും ഗുരുദ്വാരകളും കത്തി. എവിടെയെല്ലാം എന്തൊക്കെ നടന്നു എന്നറിയാൻവേണ്ടി ഡെൽഹിയുടെ പല ഭാഗങ്ങളിൽ താമസിക്കുന്ന സുഹൃത്തുക്കളെ വിളിക്കാൻ തുടങ്ങി. അപ്പോഴാണു് അതിനകം നടന്നുകഴിഞ്ഞ സംഭവങ്ങളുടെ ഭീകരത മനസ്സിലാകുന്നതു്. കൊള്ള, കൊല, തീവയ്പ്പു്. സർദാർജിമാർ വളരെപ്പേർ കൊല്ലപ്പെട്ടു. രാമകൃഷ്ണപുരത്തുള്ള എന്റെ ഒരു വിദ്യാർത്ഥിനി അവിടെയടുത്തു നടന്ന സംഭവങ്ങൾ ടെലിഫോണിൽ വിവരിക്കുമ്പോൾ വീട്ടിനു വെളിയിലൊരു ബഹളം കേട്ടു. ടെലിഫോണിട്ടിട്ടു് ഓടിച്ചെന്നു. വീട്ടിനടുത്തുള്ള സിനിമാ തിയേററിനു തീ പിടിച്ചിരിക്കുന്നു. ഡെൽഹിയിലെ ഏററവും വലിയ സിനിമാ തിയേറററാണു്. സർദാർജിയാണു് ഉടമസ്ഥനെന്നു് അപ്പോൾ മനസ്സിലായി. തീനാളങ്ങളും പുകച്ചുരുളും ആകാശത്തേക്കുയരുന്നു. ടെറസ്സിൽ കയറിനോക്കി. ദീപ്‌ സിനിമ കത്തുന്നിടത്തുനിന്നു് ഒരു ഫർലാംഗ് അകലത്തിൽ തീയും പുകയും ഉയരുന്നു. നേരേ എതിർവശത്തു് കാർമേഘങ്ങൾപോലെ പുകച്ചുരുളുകൾ പൊങ്ങുന്നു. നിമിഷങ്ങൾക്കകം നാലുദിക്കിലുംനിന്നു് തീയും പുകയും. എട്ടുദിക്കിൽനിന്നു്. ചുററിലുംനിന്നു്. ടെറസ്സിൽ നിന്നാൽ കാണാവുന്ന എല്ലാ സ്ഥലങ്ങളിലും പുകച്ചുരുൾ. അഞ്ചു മിനിട്ടിടവിട്ടു് പുതിയ പുതിയ തീപിടിത്തങ്ങൾ, കുട്ടക്കരച്ചിലുകൾ, അട്ടഹാസങ്ങൾ വെളിയിലിറങ്ങി. റോഡിലേക്കു നടക്കാൻ ഭാവിച്ചപ്പോൾ വീട്ടുകാർ വിലക്കി. ആരുമറിയാതെ പിന്നിലൂടെ നടന്നു് സിനിമാ തിയേററിന്റെ മുൻഭാഗത്തുചെന്നു. ഭിത്തികൾ കാണാൻവയ്യ. പുകച്ചുരുളും ആഞ്ഞുപടരുന്ന തീനാളങ്ങളും. ദീപ് സിനിമയുടെ ഒരുവശത്തെ റോഡിനോടു ചേർന്നാണു് അടുത്തകാലത്തു പണികഴിപ്പിക്കപ്പെട്ട അശോക് വിഹാർ പോലീസ് സ്റ്റേഷൻ. ഒരു കോളേജിനെക്കാൾ വലിപ്പമുള്ള ഗംഭീരമായ മൂന്നുനിലക്കെട്ടിടം. ഒരൊററ പോലീസുകാരൻ ആ പ്രദേശത്തെങ്ങുമില്ല. സിനിമാതിയേററിൽനിന്നു് ഒരിരുന്നൂറടി ദൂരെയായി ആറു ടാക്സികളും രണ്ടു ടെമ്പോയും ഒരേ സമയത്തുതന്നെ കത്തിക്കൊണ്ടുനിൽക്കുന്നു. തീവയ്ക്കുന്നവരും നേതൃത്വം കൊടുക്കുന്നവരുമായി പത്തിരുപതു പേരിലധികമില്ല. ദൃക്സാക്ഷികളായി ഞാൻ നില്ക്കുന്നിടത്തു് എട്ടോ പത്തോ പേർ. ട്രാഫിക് വനം എന്നു വിശേഷിപ്പിക്കപ്പെട്ടിരുന്ന റോഡ് വിജനം. കാർ കത്തിയെരിയുന്നതു നോക്കിനില്ക്കുമ്പോൾ വെടിയുണ്ട ശബ്ദം പോലെ വലിയൊരു പൊട്ടൽ കേട്ടു. 'വെടി' 'വെടി' കൂടിനിന്നിരുന്നവർ വിളിച്ചുപറഞ്ഞുകൊണ്ടോടി. ഞാൻ ഓടചാടി ഒരു പാർക്കിലൂടെ ഓടി ഇടവഴിയിലെത്തി. കണ്ണിലെന്തോ വാതകം അടിച്ചതുപോലെ തോന്നി. കണ്ണിൽനിന്നു വെള്ളമൊഴുകി. സിനിമാ തിയേററിൽ എന്തോ പൊട്ടിത്തെറിച്ചതാണു്. വീട്ടിൽ വന്നപ്പോഴാണു് കാലിൽ ഒരു ചപ്പലേ ഉള്ളെന്നറിയുന്നതു്. ഏതായാലും ഇറങ്ങി നടക്കാനുള്ള ഭയം തീർന്നു. റോഡിനെതിരെ ഉള്ളിലേക്കുമാറി തീ പിടിച്ചിരിക്കുന്നു. വീടായിരിക്കണം. പാർക്കു കടന്നു് റോഡിനരികിൽച്ചെന്നു. കാറുകൾ കത്തുന്നു. ഒരു പററം ആളുകൾ അവിടെനിന്നു വരുന്നുണ്ടു്. ടാക്സി സ്റ്റാൻഡിൽ കണ്ട അതേ അലവലാതികൾ. പതിനെട്ടിനും ഇരുപത്തഞ്ചിനുമിടയ്ക്കു പ്രായമുള്ള പത്തിരുപതുപേർ. കൈയിൽ വടി, ഇരുമ്പു കമ്പി. ഒരുത്തൻ എന്റെ വീട്ടിനു സമീപമുള്ള മറെറാരു ബ്ലോക്കിൽ ഒരു സർദാറിണിയും മക്കളും നില്ക്കുന്നതു കണ്ടു് പഞ്ചാബിയിൽ എന്തോ വിളിച്ചു പറഞ്ഞു. സർദാർണിയും മക്കളും ഓടി അകത്തു കയറി. അലവലാതികൾ നേരേ നടന്നു് ഗുരുദ്വാരയിലേക്കാണു് പോയതു്. അരമണിക്കൂറിനകം ഗുരുദ്വാരയിൽനിന്നു് തീ പൊങ്ങി. ഞാൻ മടങ്ങി വീട്ടിൽവന്നു ടെറസ്സിൽ കയറി നോക്കിയപ്പോഴാണു് എവിടെയെല്ലാം തീപിടിച്ചെന്നറിയാൻ കഴിയാത്തവിധം അന്തരീക്ഷത്തിൽ പുകച്ചുരുൾ കെട്ടിനിൽക്കുന്നതു കണ്ടതു്. അയൽ വീടുകളിലുള്ള പത്തിരുപതുപേർ താഴെവന്നു വിളിച്ചു. പ്രശ്നം ഞങ്ങളുടെ ബ്ലോക്കിലും എത്തിയിരിക്കുന്നു. എന്റെ തൊട്ടടുത്ത വീടു് ഒരു സർദാർജിയുടേതാണു്. ട്രക്കു കമ്പനിക്കാരൻ. സർദാറും കുടുംബവും താഴത്തെ നിലയിലും ഹിന്ദുക്കളായ വാടകക്കാർ മുകളിലത്തെ നിലയിലും. കുടക്കുടെ അമൃത്‌സറിലെ സുവർണ്ണക്ഷേത്രത്തിൽ പോകാറു പതിവുള്ള, അടുത്തുള്ള ഗുരുദ്വാരയിലെ പ്രമുഖാംഗമായ സർദാർജി, തലേന്നു് ഇന്ദിരാഗാന്ധിയെ വെടിവയ്ക്കുന്നതിനു ഏതാനും മണിക്കൂർ മുൻപു് കുടുംബസമേതം കാറിൽ കയറി സ്ഥലം വിട്ടുവെന്നു് വാടകക്കാരൻ പറഞ്ഞു. വാടകക്കാരന്റെ പ്രശ്നം മറെറാന്നാണു്. വീട്ടിന്റെ മുൻ ഭിത്തിയിൽത്തന്നെ സിക്കുമത ചിഹ്നം നല്ല വലിപ്പത്തിൽ പെയിന്റു ചെയ്തിട്ടുണ്ടു്. അതു കണ്ടാൽ ആക്രമണകാരികൾ കുഴപ്പമുണ്ടാക്കും. എന്തുചെയ്യണമെന്നാലോചിക്കാനാണു് അയല്ക്കാർ കൂടിയതു്. ഒരു കാർപ്പെററടുത്തു് ഉണങ്ങാനിട്ടിരിക്കുന്നതുപോലെ ഭിത്തിയിലെ ചിഹ്നം മറയ്ക്കത്തക്കവിധം തൂക്കിയിട്ടു. സർദാറിന്റെ ഒരു ട്രക്കും അടുത്തുതന്നെ പാർക്കു ചെയ്തിട്ടുണ്ടു്. അതു കത്തിച്ചു കളഞ്ഞാലോ? അടുത്ത വീട്ടിൽ നിന്നു് ഭഗവതിയുടെ ഒരു കലണ്ടർപ്പടം കൊണ്ടുവന്നു് ട്രക്കിനുള്ളിൽ ഒട്ടിച്ചു. ആ ബ്ലോക്കിൽ നാലു് സർദാർജി കുടുംബങ്ങളാണു്. നാലു വീടുകളിലും ഭഗവതിയുടെ പടം ഒട്ടിക്കണം. വളരെവേഗം ഭഗവതിയുടെ ഡിമാൻറ് വർദ്ധിച്ചു. ഇതെല്ലാം ചെയ്യുമ്പോൾ അടക്കിയ ശബ്ദത്തിൽ ചിലർ പറഞ്ഞിരുന്നു: ''തെണ്ടികളെ രക്ഷിക്കാൻ പാടില്ലാത്തതാണു്. കടിമൂത്ത ഖാലിസ്ഥാനികളാണെല്ലാം, പോട്ടെ, അയല്ക്കാരല്ലേ?'' ഏതായാലും അങ്ങനെയൊരൗദാര്യം കാണിച്ചതു നന്നായി. ഇല്ലെങ്കിൽ ട്രക്ക് കത്തിപ്പോകുമായിരുന്നുവെന്നു് പിന്നീടു് മനസ്സിലായി. അരമണിക്കൂറിനകം ആ അലവലാതിസംഘം ആവഴി വന്നു. ട്രക്ക കണ്ടുകൊണ്ടായിരിക്കണം വന്നതു്. ട്രക്കുകൾ തൊണ്ണൂറു ശതമാനവും സിക്കുകാരുടേതാണു്. അലവലാതികൾ ട്രക്കിനു നേരെ തിരിഞ്ഞപ്പോൾ അടുത്തു താമസിക്കുന്ന ഒരു സ്ത്രീ മുന്നോട്ടുചെന്നു് അവരോടപേക്ഷിച്ചു: ''ദയവുചെയ്തു് ഉപദ്രവിക്കല്ലെ. അതെന്റെ ഉപജീവനമാർഗ്ഗമാണു്. രക്ഷിക്കണം.'' സ്ത്രീ സിക്കുകാരിയല്ലെന്നും ട്രക്കിൽ ഭഗവതിയുടെ പടമാണെന്നും മനസ്സിലാക്കിയിട്ടാകണം അലവലാതികൾ 'നിന്നെ വിട്ടിരിക്കുന്നു' എന്നമട്ടിൽ തിരിച്ചു നടന്നു. അവർ പോയിക്കഴിഞ്ഞപ്പോൾ ചിലർ പറഞ്ഞു: ''അതു് സർദാറിന്റെ ട്രക്കാണെന്നു് ഇനി അവരറിഞ്ഞാൽ ഈ സ്ത്രീയുടെ കഥ കഴിഞ്ഞു.''

(ഇത്രയുമെഴുതിയപ്പോൾ മുപ്പതു കിലോമീററർ അകലെ താമസിക്കുന്ന കുമുകറ പുരുഷോത്തമന്റെ മകൾ വിളിച്ചു, അവിടെയെല്ലാം കൊള്ളയും കൊലയും നടക്കുന്നു. അവിടെ ചത്തതു് ഹിന്ദുക്കളാണു്. ഒരു സർദാറിന്റെ വീട്ടിൽച്ചെന്നു് കാറിനു തീവച്ചപ്പോൾ സർദാർ വെടിവച്ചു. ഏഴുപേർ ചത്തു.)

അലവലാതികൾ പടനായകന്മാരുടെ ഗൗരവത്തോടെ നടന്നുപോകുമ്പോൾ അവരോടുള്ള അമർഷത്തെക്കാൾ കൂടുതൽ ദുസ്സഹമായി തോന്നിയതു് പ്രതിഷേധിക്കാൻ നാവുപൊങ്ങാത്തവിധമുള്ള നിസ്സഹായതയുടെയും ഭീരുത്വത്തിന്റെയും ഭാരമാണു്. എന്തെങ്കിലും പറഞ്ഞാൽ നമ്മളെയും ചുട്ടുതന്നെ. ഇവന്റെയെല്ലാം കൺവട്ടത്തുവരാതെ എവിടെയെങ്കിലും അടങ്ങിയൊതുങ്ങിയിരിക്കുക. ഒത്തു തീർപ്പുകളുടെ ധർമ്മസങ്കടത്തെപ്പററി ചിന്തിച്ചുകൊണ്ടു് ടെലിവിഷൻ ദർശനമെന്ന സങ്കടമനുഭവിച്ചിരിക്കെ അയല്ക്കാർ വീണ്ടും വന്നു. സന്ധ്യകഴിഞ്ഞിരിക്കും. അവരെല്ലാവരും മുമ്പത്തെക്കാൾ പരിഭ്രാന്തരായിരുന്നു. പതിനായിരം സർദാർജിമാരുടെ പടയുടെവരവിനെപ്പററി മുന്നറിയിപ്പു തരാൻ വന്നതാണു്. സർദാർപ്പടക്കെതിരെയുള്ള പ്രതിരോധമുറകളെപ്പററി അവർ രൂപപ്പെടുത്തിയ നയപരിപാടികൾ വിവരിച്ചു. മുമ്പു രണ്ടു തവണ പാകിസ്ഥാൻ ആക്രമണമുണ്ടായപ്പോൾ കൈക്കൊണ്ട പ്രതിരോധ മുറകളാണു് ഈ സമരത്തിലും. രണ്ടു തവണയും ഞാൻ വിദേശത്തായിരുന്നതുകൊണ്ടു് വിഷമതകളറിഞ്ഞിരുന്നില്ല. സ്വയം സംഘടിച്ചു് രക്ഷാനടപടികൾ നടപ്പാക്കണം. രാത്രികാലങ്ങളിൽ വടി, തടി ആയുധങ്ങളോടെ പുരുഷന്മാർ തവണവച്ചു് റോന്തുചുററണം. സ്ത്രീകൾ ശത്രുക്കളുടെ കണ്ണിലെറിയാൻ മുളകുപൊടിയുമായി ജാഗ്രതയായിരിക്കണം. പത്തുമണിമുതൽ റോന്തു ചുററാൻ തയ്യാറായിച്ചെന്നുകൊള്ളണമെന്ന നിർദ്ദേശം തന്നിട്ടു് അവർ പിരിഞ്ഞു.

''ഇവിടെങ്ങാനും വല്ല വടിയോ പത്തലോ കിടപ്പുണ്ടോ'' ഞാൻ വിളിച്ചുചോദിച്ചു.

''എന്തിനാ?'' ഭാര്യ.

''യുദ്ധത്തിനു പോകാൻ. സർദാർജി സ്റ്റെൻഗണ്ണുമായിട്ടായിരിക്കും വരുന്നതു്. അപ്പോൾ പത്തലുംകൊണ്ടു് സർദാർജിയെ തല്ലാൻ ചെല്ലണം. പത്തലുംകൊണ്ടുള്ള പടപ്പുറപ്പാടു കാണുമ്പോൾ സർദാറിനു് ലജ്ജ എന്നൊന്നുണ്ടെങ്കിൽ അവർ ആയുധംവച്ചു് കീഴടങ്ങും.''

''ഇതു തമാശ പറയാനുള്ള സമയമല്ല'', ഭാര്യക്കു ദേഷ്യം വന്നു.

''പടവെട്ടാനുള്ള സമയമാണു്. ആയുധമെടുക്കു മകനേ ഇറങ്ങാം'' എന്നു ഗൗരവമായി ഞാൻ ആജ്ഞാപിച്ചതു് വീണ്ടും കളിയാക്കലായി തോന്നിയതുകൊണ്ടു് ഇന്നും ഇന്നലെയുമായി നൂറുകണക്കിനാളുകൾ കൊല്ലപ്പെട്ടതിന്റെ പശ്ചാത്തലത്തിൽ സർദാറന്മാരെടുക്കാവുന്ന പ്രതികാരനടപടികളെക്കുറിച്ചും സന്നദ്ധസേവനംകൊണ്ടു് നാം അതിനെ ചെറുത്തു നില്ക്കേണ്ടതിനെക്കുറിച്ചും ഭാര്യ ആവേശത്തോടുകൂടിത്തന്നെ ഉദ്ബോധിപ്പിച്ചു. ആ ആവേശം ഉൾക്കൊണ്ടതായി അഭിനയിച്ചുകൊണ്ടു് മകൻ പറഞ്ഞു: ''ഒരു ചങ്ങലയുടെ ബലം ദുർബ്ബലമായ കണ്ണിയുടെ ബലത്തെ ആശ്രയിച്ചിരിക്കുന്നു. അതുകൊണ്ടു് ഞങ്ങളുടെ പ്രതിരോധസംരംഭമാകുന്ന ശക്തിയേറിയ ചങ്ങല അച്ഛൻ വെറുതേ ദുർബ്ബലമാക്കണ്ട. ഇവിടുന്നു് ഞാൻ പോയാൽ മതി.''

''വളരെ നല്ലതു്. ഞാനുറങ്ങിപ്പോയാൽ എന്നെ വിളിച്ചേക്കണം, സർദാർ പ്രവേശിക്കുമ്പോൾ.'' പിന്നെയും കാര്യത്തിന്റെ ഗൗരവം മനസ്സിലാക്കാൻ എനിക്കു കഴിയാത്തതിൽ പ്രതിഷേധിച്ചു് ഭാര്യ പേരക്കിടാവിനെയുംകൊണ്ടു് അകത്തേക്കു പോയി. തുടർന്നു് ഇഷ്ടിക, കട്ടിൽക്കാലുകൾ, കുപ്പി മുതലായ ആയുധങ്ങൾ സജ്ജീകരിച്ചുവച്ചശേഷം മകൻ ജന്നൽക്കമ്പിയു

മായി റോന്തുചുററാനിറങ്ങിയപ്പോഴാണ് ഈ കണ്ടെഴുതാൻ തുടങ്ങിയത്.

ഇപ്പോൾ മണി രണ്ടു കഴിഞ്ഞു. വീട്ടിലും ചുററുപാടുമുള്ള സംഘർഷത്തിന് അൽപം അയവു വരുത്താൻവേണ്ടി കാര്യം സാരമില്ലാത്ത മട്ടിൽ അഭിനയിച്ചു കാണിച്ചാൽത്തന്നെയും കൊള്ളയുടെയും കൊലയുടെയും നടുവിലാണിരിക്കുന്നതെന്ന ബോധവും ദൂരെനിന്ന് ഇടയ്ക്കിടെ ഉയർന്നു കേൾക്കുന്ന ആരവങ്ങളും മനസ്സിനെ അസ്വസ്ഥമാക്കുന്നുണ്ട്. സർദാറന്മാർ വരില്ലെന്നോ സംഘട്ടനം നടക്കില്ലെന്നോ കരുതുന്നത് അവർ വരുമെന്നു കരുതുന്നതുപോലെതന്നെ യുക്തിയോ അടിസ്ഥാനമോ വച്ചുകൊണ്ടുള്ള നിഗമനമൊന്നുമല്ല. യുക്തിയും അടിസ്ഥാനവുമല്ലാ, വികാരവും ആവേശവും മാത്രമാണ് സംഘട്ടനങ്ങളുടെ പിന്നിൽ. ഇന്നലെയും ഇന്നും നടന്ന തീവയ്പിന്റേയോ, കൊള്ളയുടേയോ കൊലയുടേയോ പിന്നിൽ വല്ല യുക്തിയോ ചിന്തയോ ഉണ്ടോ? ഡെൽഹിയിൽ മാത്രമല്ല, ഇന്ത്യയുടെ എല്ലാ ഭാഗങ്ങളിലും സംഘട്ടനം നടക്കുന്നുണ്ടെന്ന് റേഡിയോ വാർത്തകളിൽനിന്നു മനസ്സിലാകും. നാളെ സംഘട്ടനം ഇതിലും വിപുലമായ തോതിലായേക്കും. പട്ടാളത്തിനെ വിളിച്ചേക്കും. വെടിവയ്പുകൾ നടക്കും. കുറേദിവസംകൊണ്ട് സ്ഥിതിഗതികൾ നിയന്ത്രണാധീനമായേക്കും. മരണസംഖ്യയെക്കുറിച്ച് സർക്കാരും പ്രതിപക്ഷവും തമ്മിൽ തർക്കമുണ്ടാകും. റിട്ടയേർഡ് ഉദ്യോഗസ്ഥന്മാർ, ബുദ്ധിജീവികളെന്നപേരിൽ പത്രപ്രസ്താവനകളിറക്കുന്നവർ, പുസ്തകമെഴുത്തുകാർ, പത്രപ്രവർത്തകർ, രാഷ്ട്രീയക്കാർ, തൊഴിലൊന്നുമില്ലാത്തവർ—ഇവരെല്ലാം ഇന്ത്യയുടെ മഹത്തായ പാരമ്പര്യത്തേയും സമുദായ സൗഹാർദ്ദത്തിന്റെ ആവശ്യകതയേയും കുറിച്ച് കേട്ടു തഴമ്പിച്ച വാചകങ്ങൾ എഴുതി സമാധാനാഭ്യർത്ഥന പുറപ്പെടുവിക്കും. മിക്കവാറും പ്രസ്താവനകളിൽ പുതിയ പ്രധാനമന്ത്രിയെ പുകഴ്ത്തുന്നതും അദ്ദേഹത്തിന്റെ കൈകളെ ശക്തിപ്പെടുത്താൻ ആഹ്വാനം ചെയ്യുന്നതുമായ ഒന്നു രണ്ടു വാചകങ്ങളെങ്കിലുമുണ്ടാകും. തങ്ങൾ പറയുന്നതെന്തെന്നറിയാനും അറിഞ്ഞാലുടൻ അനുസരിക്കാനും അക്ഷമരായി നില്ക്കുന്ന അനുയായികളുണ്ടെന്ന തെററിദ്ധാരണകൊണ്ടൊന്നുമല്ലാ ഇക്കൂട്ടർ പ്രസ്താവനകളിറക്കുന്നത്. ഇതെല്ലാം അച്ചടിക്കുന്ന പാരമ്പര്യം പത്രങ്ങൾക്കുള്ളതുകൊണ്ട് വന്നുചേർന്ന ഒരു ദുശ്ശീലം എന്നേ കരുതാനുള്ളു. അവസാനം ചാകാനുള്ളവരെല്ലാം ചാകുകയും നശിക്കാനുള്ളതെല്ലാം നശിക്കുകയും ചെയ്തുകഴിയുമ്പോൾ പൊലീസിന്റെയും പട്ടാളത്തിന്റെയും ഇടപെടലുണ്ടായി നിയമസമാധാനങ്ങൾ പുനഃസ്ഥാപിക്കപ്പെടും. വീണ്ടും കൊള്ളയും കൊലയും പൊട്ടിപ്പുറപ്പെടും. ഇത്തവണ കൊല്ലുന്നതും മരിക്കുന്നതും വേറേ കൂട്ടരായിരിക്കും. അടി, വെടി, പ്രസ്താവന, സമാധാനം. വീണ്ടും അടി, വെടി, പ്രസ്താവന, സമാധാനം. കൂട്ടത്തിൽ രണ്ടെണ്ണംകൂടി. അന്വേഷണക്കമ്മീഷൻ, റിപ്പോർട്ട്. അതിന്മേൽ പിടിച്ചുള്ള വാദപ്രതിവാദം, അടുത്ത കൊലയും കൊള്ളയുംവരെ നടന്നുകൊണ്ടിരിക്കും. ഇവിടെ കൊള്ള, കൊല, അനന്തര നടപടികൾ എന്നിവപോലും ആവർത്തനവിരസമായിരിക്കുന്നു. ആവർത്തിക്കുന്നതുപോയിട്ട് ആരംഭിക്കുകപോലും ചെയ്യാത്തതു് ഒരു കാര്യം മാത്രം. എന്താണിതിന്റെയെല്ലാം അടിസ്ഥാനമെന്നതിനെക്കുറിച്ചുള്ള അന്വേഷണം. ഇനിയും അതുണ്ടാകുന്ന ലക്ഷണമില്ല. ഓരോ തവണയും ദണ്ഡിപ്പു വരുത്തിയ താല്കാലിക സമാധാനം പ്രശ്നപരിഹാരമാണെന്ന് സ്വയം വിശ്വസിപ്പിക്കാൻ കഴിയുന്നതാണല്ലോ നമ്മുടെ ബലം.

അപ്പോൾ എന്താണിതിന്റെയെല്ലാം അടിസ്ഥാനം? മഹാത്മാഗാന്ധിയുടെ വധം മുതൽ ഇന്ദിരാഗാന്ധിയുടെ വധംവരെ ഇവിടെ നടന്ന അറിയപ്പെട്ടതും അറിയപ്പെടാത്തതുമായ ആയിരക്കണക്ക് വധങ്ങൾക്കെല്ലാം കാരണം ഒന്നായിരുന്നു. മതപരമായ അസഹിഷ്ണത. ഒരു മതേതര രാഷ്ട്രമെന്നവകാശപ്പെടുന്ന ഈ നാട്ടിൽ, മതം മനുഷ്യഹിംസയ്ക്ക് നിരന്തര പ്രചോദനമായിത്തീർന്നിട്ടുണ്ടെങ്കിൽ ഒന്നുകിൽ മതേതരത്വമെന്ന ആശയത്തിനുതന്നെ എന്തോ കുഴപ്പമുണ്ട്, അല്ലെങ്കിൽ മതേതരത്വം നടപ്പാക്കുന്ന സമ്പ്രദായത്തിൽ സാരമായ പന്തികേടെന്തോ ഉണ്ട്. നമ്മുടെ മതേതരത്വാശയത്തിലും അതിന്റെ പ്രയോഗ സംവിധാനത്തിലും പന്തികേടുണ്ടെന്നു തോന്നുന്നു. ഭരണകൂടം ഒരു മതത്തേയും പ്രത്യേകം പ്രോത്സാഹിപ്പിക്കാതെ എല്ലാ മതങ്ങൾക്കും സഹവർത്തിത്വത്തിനവകാശം നല്കുന്നതിലൂടെ മത സൗഹാർദ്ദം വളർത്തണമെന്ന ആശയമാണ് മതേതരത്വത്തിൽ അടങ്ങിയിട്ടുള്ളത്. എന്നാൽ ഭരണകൂടത്തിന്റെ ഇടപെടലില്ലാതെ മതങ്ങൾക്ക് വളരാനുള്ള സന്ദർഭം, മനുഷ്യവിദ്വേഷം വമിക്കുന്ന മതഭ്രാന്തിന്റെയും സഹിഷ്ണുതയില്ലാത്ത പൗരോഹിത്യത്തിന്റെയും നേരെ വിരൽ ചൂണ്ടാൻ ഭരണകൂടത്തിനു പോലും അധികാരമില്ലെന്ന അവസ്ഥയായിത്തീർന്നിരിക്കുന്നു. മതേതരത്വമെന്നതിന് ധർമ്മനിരപേക്ഷത എന്നാണ് സംസ്കൃതമുപയോഗിച്ച് രാഷ്ട്രഭാഷയിൽ പറയുന്നത്. ധർമ്മം എന്നാൽ മതം. (ധർമ്മവും മതവും പര്യായപദങ്ങളായി പറയുമ്പോൾ 'വെറുമൊരു മോഷ്ടാവായോരെന്നെ കള്ളനെന്നു വിളിച്ചില്ലേ' എന്നതു് മറിച്ചു പറഞ്ഞാലത്തെപ്പോലെ തോന്നിപ്പോകുന്നു) നാനാത്വത്തിലെ ഏകത്വമെന്ന ഭംഗിവാക്കുപറയുന്നതുപോലെയാണ് ധർമ്മസാപേക്ഷതകളുടെ നടുവിൽ ധർമ്മനിരപേക്ഷത. എല്ലാ 'ധർമ്മ'ങ്ങളും ഒരേയൊരു പരമധർമ്മത്തിന്റെ കീഴിലാണെന്നബോധം എല്ലാ ധർമ്മാനുയായികൾക്കും ഉണ്ടാകുന്നതെന്നോ, അന്നു മാത്രമേ ഇവിടെ ധർമ്മനിരപേക്ഷതയെന്നൊന്നുണ്ടാകൂ. പൗരധർമ്മം എന്ന പരമധർമ്മമാണതു്. ആ ധർമ്മത്തെ ചവിട്ടിയരയ്ക്കാൻ സ്വാതന്ത്ര്യം നൽകിക്കൊണ്ടുള്ള ധർമ്മനിരപേക്ഷതയാണ് നമുക്കിന്നുള്ളതു്. മതേതരത്വമെന്ന ആശയത്തിലും അതിന്റെ പ്രയോഗത്തിലുമുള്ള പാകപ്പിഴ അവിടെയാണ്. അസഹിഷ്ണുതവളർത്തി മനുഷ്യനെ കിരാതനാക്കുന്ന മതാചരണസമ്പ്രദായങ്ങൾ നിരോധിക്കുന്നതിൽ മൗലികാവകാശധ്വംസനം കാണുന്നതു് മൗലികാവകാശത്തെക്കാൾ മാനിക്കപ്പെടേണ്ട മൗലിക ബാദ്ധ്യതയായി പൗരധർമ്മത്തെ അംഗീകരിച്ചിട്ടില്ലാത്തതുകൊണ്ടാണ്. രാഷ്ട്രഭദ്രത്യനുപേക്ഷണീയമായ പൗരധർമ്മത്തെക്കാൾ വലിയ ധർമ്മമേതു്? രാഷ്ട്രഭദ്രതയ്ക്കനുഗുണമല്ലാത്ത മതാചാരങ്ങൾക്കു സ്ഥാനം നൽകുന്നതാണ് മതനിരപേക്ഷതയെങ്കിൽ ആ നിരപേക്ഷത നിരുപാധികം ഉപേക്ഷിക്കപ്പെടേണ്ടതാണ്. അത്തരം മതനിരപേക്ഷത മതത്തിന്റെപേരിൽ സാമ്പത്തികവും രാഷ്ട്രീയവുമായ നേട്ടങ്ങൾ കൈവരുത്താൻ ശ്രമിക്കുന്ന സ്ഥാപിത താല്പര്യക്കാർക്കും അവരുടെ പിണിയാളുകളുമായ പുരോഹിതന്മാർക്കുമല്ലാതെ ആർക്കാണു ഗുണം ചെയ്യുന്നതു്? സംഘടിതമതങ്ങൾ നമ്മുടെ സാമ്പത്തിക, രാഷ്ട്രീയ, സാമൂഹ്യ ജീവിതങ്ങളിൽ ഏൽപ്പിച്ചുകൊണ്ടിരിക്കുന്ന മാരകമായ ക്ഷതങ്ങൾക്കു നേരെ കണ്ണുതുറക്കാൻ പോലുമുള്ള ധൈര്യം നമുക്കു നഷ്ടപ്പെട്ടിരിക്കുന്നു. ആ ഭീരുത അവിടെ അവസാനിക്കുന്നില്ല. തടയാൻ കഴിവില്ലാത്തതുകൊണ്ട് താല്കാലികമായ തുച്ഛലാഭമെന്തെങ്കിലും അതിൽ നിന്നു കിട്ടിയാൽ അതുതന്നെ മെച്ചമെന്നു കരുതുന്ന 'ദീപസ്തംഭ' മനോഭാവം നമ്മുടെ ചിന്താഗതിയെ ഭരിക്കാൻ ഇടവരുന്നു. എത്ര കടുത്ത മതാന്ധന്മാരോടു പോലും സന്ധി ചെയ്യാൻ ലജ്ജയില്ലാ നമുക്കെന്ന് എത്രയോ തവണ നാം തെളിയിച്ചിരിക്കുന്നു. വളരുന്ന തലമുറപോലും ഈ 'മണ്ടരോഗ'ത്തിൽനിന്ന് രക്ഷപ്പെടാതിരിക്കാനുള്ള എല്ലാ കരുതലുകളും അതിവിദഗ്ദ്ധമായി നാം കൈക്കൊണ്ടിരിക്കുന്നു. സംഘടിതമതങ്ങളെയും മതാചാരങ്ങളെയും താലോലിക്കുകയെന്ന ആപല്ക്കരമായ ധർമ്മനിരപേക്ഷത മാനുഷികമൂല്യങ്ങളിലും പൗരധർമ്മത്തിലും രാഷ്ട്രഭദ്രതയിലും ഏല്പിക്കുന്ന മുറിവുകൾ ഉണക്കാനാവില്ലെന്ന് എന്നാണിനി നാം മനസ്സിലാക്കുക?

ഇന്നലെ മുതൽ ഇവിടെ നടക്കുന്ന മനുഷ്യഹോമത്തിന്റെ അടിസ്ഥാനകാരണങ്ങളെക്കുറിച്ചന്വേഷിക്കാനുള്ള പശ്ചാത്തലമായിട്ടാണിത്രയും പറഞ്ഞതു്.

ഇന്ദിരാഗാന്ധിയുടെമേൽവധോദ്യമം നടന്നുവെന്നവാർത്ത വന്നതു് ഇന്നലെ രാവിലെ പത്തുമണിക്കാണ്. അതുമുതൽ ഒരുമണിവരെയുള്ള പി. ററി. ഐ. വാർത്തകൾ മരണത്തെ സ്ഥിരീകരിച്ചില്ലെങ്കിലും മരിച്ചിരിക്കണമെന്ന നിഗമനം സാധൂകരിക്കത്തക്കവിധമായിരുന്നു. റേഡിയോ അപ്പോഴൊന്നും അതറിഞ്ഞതായി ഭാവിച്ചില്ല. ഔദ്യോഗിക മാദ്ധ്യമം എന്ന നിലയ്ക്ക് റേഡിയോ അനുഭവിച്ച ആ



അവശത മനസ്സിലാക്കാവുന്നതേയുള്ളു. ഇന്ദിരാഗാന്ധി മരിച്ചു എന്ന വിവരം പലരും അറിഞ്ഞതു് ചില സർദാറന്മാരുടെ ഭ്രാന്തുപിടിച്ച സന്തോഷപ്രകടനത്തിൽ നിന്നായിരുന്നു. അഭ്യസ്തവിദ്യരായ സർദാറന്മാരുടെയും സർദാറിണിമാരുടെയും കാര്യമാണ് പറയുന്നതു്. കേട്ടറിഞ്ഞതല്ല, നേരിട്ടറിഞ്ഞ കാര്യമായതുകൊണ്ടാണ് അതിവിടെ പറയുന്നതു്. ഞാനുൾപ്പെടെ പലരേയും ക്ഷോഭിപ്പിച്ച ഇത്തരത്തിലുള്ള സന്തോഷപ്രകടനം രണ്ടുമണിക്കുമുമ്പ് രണ്ടു തവണ മുന്നിൽത്തന്നെ കണ്ടു കഴിഞ്ഞപ്പോൾ, അനിയന്ത്രിതമായ അധികാരത്തിനുനേരെ കഠിനമായ അമർഷംതോന്നി. പിന്നീട് ആറുമണിയോടുകൂടി വൻതോതിൽ ഉദ്ഘാടനം ചെയ്യപ്പെട്ട സർദാർ മർദ്ദനം, ചെറിയ തോതിലെങ്കിലും രണ്ടുമണിക്കു മുമ്പായി എന്റെ കൺമുന്നിൽവച്ചു നടക്കുമായിരുന്നു. പല സ്ഥലങ്ങളിലും ഇതുപോലുള്ള പരസ്യ പ്രകടനങ്ങൾ നടന്നു. ഇന്ത്യയുടെ പ്രധാനമന്ത്രിയെ വധിച്ചതു് ആരാണെന്നല്ല, ഏതു സമുദായക്കാരാണെന്ന് മററുള്ളവരെക്കൊണ്ടു ചിന്തിപ്പിക്കത്തക്കവിധം നിർലജ്ജം ആ നിർഭാഗ്യത്തിൽ ആഹ്ലാദപ്രകടനം നടത്തി ജാതിമത ചിന്തയില്ലാത്തവരെക്കൂടി പ്രകോപിപ്പിക്കാൻ നഗരത്തിന്റെ നാനാഭാഗങ്ങളിൽ നടന്ന ആ പ്രതികരണത്തിനു കഴിഞ്ഞു. ഇന്ദിരാഗന്ധിയെ വധിക്കുമെന്ന് ഇന്ത്യയ്ക്കകത്തും ഇന്ത്യയ്ക്കു വെളിയിലുംവച്ച് പ്രഖ്യാപിക്കാനും വധംനടന്നുകഴിഞ്ഞയുടനെ മനുഷ്യത്വവും മര്യാദയുമില്ലാതെ, പ്രതീക്ഷിച്ചിരുന്ന ഒരു സന്ദർഭം കൈവന്ന മട്ടിൽ അതിലാഹ്ലാദിക്കാനും ധൈര്യപ്പെട്ടതു് മതാന്ധതയിൽ നിന്നുയർന്ന വികലമൂല്യങ്ങളുടെ ഫലമായിട്ടാണ്. സുവർണ്ണക്ഷേത്രത്തെ ആയുധപ്പുരയും സാമൂഹ്യവിരുദ്ധ പ്രവർത്തനകേന്ദ്രവുമാക്കി മാററാൻ മടിക്കാതിരുന്നതും നിരപരാധികളെ കൊന്നൊടുക്കുന്ന രാഷ്ട്രത്തിന്റെ സുസ്ഥിതിയെ താറുമാറാക്കുന്ന ഭീകര പ്രവർത്തനത്തിനെതിരായി ഒരക്ഷരം ശബ്ദിക്കാൻ പുരോഹിതന്മാർ മുതൽ ബൂഷ്വന്ത്സിംഗു വരെയുള്ള പ്രമാണിമാർ തയ്യാറാകാതിരുന്നതും അതേ വികലമൂല്യങ്ങൾ തലയ്ക്കുപിടിച്ചതിന്റെ ഫലമായിട്ടാണ്. നിരപരാധികളുടെ തലകൊയ്തിട്ട് സുവർണ്ണക്ഷേത്രത്തിന്റെ സുരക്ഷിതത്വത്തിൽ താവളമടിച്ചിരുന്ന ഭീകരന്മാരെ വെളിയിലാക്കാനുള്ള എത്രയോ അഭ്യർത്ഥനകൾ നിരസിച്ചതിനെത്തുടർന്ന് പട്ടാളത്തെ നിയോഗിച്ചതിൽ പ്രതിഷേധിച്ച് പത്മഭൂഷൺപദം വലിച്ചെറിഞ്ഞ ഖുഷ്വന്ത്സിംഗ് ആ വികലമൂല്യങ്ങൾ എവിടംവരെ വ്യാപിച്ചുവെന്ന് പ്രഖ്യാപിക്കുകയായിരുന്നു. ഇന്ത്യയുടെ രാഷ്ട്രപതി, പ്രതിക്കൂട്ടിൽനിന്നു മാപ്പ് ചോദിച്ചില്ലെങ്കിൽ തെമ്മാടിക്കുഴിയിലെറിയുമെന്ന് ഉത്തരവു പുറപ്പെടുവിക്കാൻ ഒരുകൂട്ടം പുരോഹിതന്മാർക്ക് ധൈര്യം നൽകിയതു് ആ വികലമൂല്യങ്ങൾ ബാധിച്ചു വളരെയധികമാളുകൾ തങ്ങളുടെ പിന്നിലുണ്ടെന്നുറപ്പുവന്നതിന്റെ ഫലമായിരുന്നു. ആ പുരോഹിതന്മാർ ഗുരുദ്വാരയുടെ ഭരണം കൈയടക്കിവച്ചിരിക്കുന്ന ഒരു സംഘം ആളുകളുടെ മാസശമ്പളക്കാരാണെന്നും അവർക്ക് ആത്മീയ നേതൃത്വത്തിനവകാശമില്ലെന്നും തുറന്നു പറയാൻ ധൈര്യം കാണിച്ചതു് ബാബാ ശാന്തസിംഗുമാത്രമാണ്. മതങ്ങൾക്കും പുരോഹിതന്മാർക്കും രാഷ്ട്രത്തെക്കാൾ തലപ്പൊക്കമുണ്ടെന്നു തോന്നൽ വരുന്നതു് മതേതരത്വത്തിന്റെ പേരിൽ ഭരണകൂടം കാണിച്ചുപോരുന്ന അനഹമായ ഔദാര്യംകൊണ്ടാണെന്നോർമ്മിക്കണം. മതങ്ങളുടെയും പുരോഹിതന്മാരുടെയും തലപ്പൊക്കം കൂട്ടേണ്ടതു് അവരെ ഉപകരണങ്ങളാക്കി മുതലെടുക്കുന്ന രാഷ്ട്രീയ, സമുദായ സംഘടനകളുടെ ആവശ്യമാണെന്ന സത്യം വിസ്മരിച്ചുകൂടാ. കൂടുതൽ വിലപേശാനുള്ള സാദ്ധ്യത ഈ തലപ്പൊക്കത്തെ ആശ്രയിച്ചാണിരിക്കുന്നതു്. ഒരു മതവിഭാഗത്തെക്കുറിച്ചല്ല എല്ലാമതങ്ങളെയും പുരോഹിതവർഗ്ഗത്തേയും കുറിച്ചാണ് പറയുന്നതു്. രാഷ്ട്രീയക്കാരുടെ ഒത്താശയോടെ മത—സമുദായ നേതാക്കന്മാരും പുരോഹിതന്മാരും വളർത്തിവിടുന്ന മതഭ്രാന്ത് ഒരു പകർച്ചരോഗമാണ്. ഈ പകർച്ചരോഗത്തെ ചെറുത്തു നിറുത്താനുള്ള ഔഷധവീര്യം വിദ്യാഭ്യാസത്തിനുപോലുമില്ല. എന്നല്ല, വിദ്യാഭ്യാസവും സാമ്പത്തിക സൗകര്യവുമുള്ളവരെ എളുപ്പത്തിൽ ബാധിക്കുന്നതും ബാധിച്ചാൽ എളുപ്പത്തിൽ മാറാത്തതുമാണീരോഗം. ആ രോഗാണുക്കളും വളരാനുള്ള സാഹചര്യം ഇല്ലാതാക്കുകയല്ലാതെ, പ്രതിരോധ ഔഷധമോ ചികിത്സയോ കൊണ്ട് ഇതിൽനിന്നു രക്ഷപ്പെടാൻ സാദ്ധ്യമല്ല.

ഇനി ഇതിന്റെയെല്ലാം അടിസ്ഥാനത്തിൽ ചില പ്രായോഗിക ചിന്തകളിലേക്കു കടക്കട്ടെ. കുറേക്കാലമായി മനസ്സിൽ ഉറങ്ങിക്കിടന്നിരുന്ന ചില ചിന്തകൾ ഈ രാത്രിയിലത്തെ ചൂടിൽ ഉരുകിയിരിക്കുന്നു.

(ടെലിഫോൺ. മൂന്നു മണി. വിളിച്ചതു് മകളുടെ ഭർത്താവാണ്. കവാത്തുകഴിഞ്ഞു മടങ്ങിയെത്തിയിട്ട് രണ്ടു മണിക്കൂറായി. ഇപ്പോൾ വീട്ടിന്റെ പിന്നിൽ വലിയ കരച്ചിൽ കേൾക്കുന്നു. പൊലീസ് കൺട്രോൾ റൂം വിളിച്ചിട്ടു കിട്ടുന്നില്ല. വിളിച്ചുപറയണം. ആദ്യമായി ഞാൻ പരിഭ്രമിച്ചതു് അപ്പോഴാണ്. ഭാര്യയ്ക്ക് അതിലേറെ. കർഫ്യു ആയതുകൊണ്ട് അവിടെ ചെന്നെത്താൻ സാദ്ധ്യമല്ല. ദൈവാധീനത്തിന് പോലീസ് കൺട്രോൾ റൂം കിട്ടി. അവർ ഉടനെ പോകാമെന്നു പറഞ്ഞു. പൊലീസിനെ അറിയിച്ച കാര്യം മകളെ വിളിച്ചുപറഞ്ഞു. അപ്പോഴേക്കും കരച്ചിൽ നിന്നിരിക്കുന്നത്രേ. നിഴലു കണ്ടാലും ഭയപ്പെടുന്ന സമയം. കൂടക്കൂടെ വിളിച്ചുകൊണ്ടിരിക്കാമെന്നു പറഞ്ഞ് മകൾ അമ്മയെ സമാധാനിപ്പിച്ചു.) ചിന്തകൾ ചുരുക്കിപ്പറയട്ടെ:

ഒന്ന്: എല്ലാ മതക്കാരുടേയും ആരാധനാലയങ്ങളും—അവയുടെ ഭരണവും വരുമാനവും സർക്കാർ നിയന്ത്രണത്തിൽ കൊണ്ടുവരിക. അപ്രായോഗികം എന്നു വിധിക്കാൻ വരട്ടെ.

രണ്ട്: ഒരു മതവിഭാഗത്തിനുംപ്രത്യേക നിയമം അനുവദിച്ചു കൊടുക്കാതെ ഒരു ഏകീകൃതസിവിൽ നിയമം നടപ്പാക്കുക. നടക്കാത്ത കാര്യമെന്നു പറയാൻ വരട്ടെ.

മൂന്ന്: രാഷ്ട്രീയത്തിൽ പ്രത്യക്ഷമായും പരോക്ഷമായും സ്വാധീനം ചെലുത്താൻ മതത്തേയും സമുദായത്തേയും അനുവദിക്കാതിരിക്കുക. അസാദ്ധ്യം എന്നു പറഞ്ഞു തള്ളാൻ വരട്ടെ.

ഒന്ന്. മനുഷ്യന്റെ മനോഭാവരൂപീകരണത്തിൽ (attitude fomation) മതത്തോളം സ്വാധീനം ചെലുത്തുന്ന മററു ഘടകങ്ങളില്ല. അഭിപ്രായം, പെരുമാററം എന്നിവയെ നിയന്ത്രിക്കുന്നതു് മനോഭാവമാണ്. എല്ലാ മതങ്ങളും പൊതുവെ മനുഷ്യന്റെ സ്വഭാവരൂപീകരണത്തിൽ ശക്തിയായ സ്വാധീനം ചെലുത്തുന്നു. സമൂഹാരാധനാസമ്പ്രദായമുള്ള മതങ്ങൾക്കാകട്ടെ (Congregational) അനുയായികളുടെ ബുദ്ധിയേയും മനസ്സിനേയും ഫലപ്രദമായി നിയന്ത്രിക്കാനുള്ള ശാസ്ത്രീയ സംവിധാനം തന്നെയുണ്ട്. പുരോഹിതപ്രാമാണ്യമാണ് അതിൽ പ്രധാനം. പുരോഹിതന്മാരുടെ പ്രവചനസമ്പ്രദായം ആദ്ധ്യാത്മികകാര്യങ്ങളോടൊപ്പം ഭൗതികകാര്യങ്ങളും കൈകാര്യം ചെയ്യാനുള്ള അംഗീകൃത പദ്ധതിയാണ്. മതത്തിന്റെ, ദൈവത്തിന്റെ, പ്രാതിനിദ്ധ്യം നൽകുന്ന പരിവേഷം ഭൗതിക കാര്യങ്ങളെക്കുറിച്ച് ആധികാരികമായി വിധികല്പിക്കാനും ആരാധകരെ ഉപദേശിക്കാനുമുള്ള ഔന്നത്യവും അവകാശവും അവർക്കു നൽകുന്നു. അനുയായികളുടെ ആത്മീയ പ്രശ്നങ്ങളും അതിലേറെ ഭൗതിക പ്രശ്നങ്ങളും അവർ കൈകാര്യം ചെയ്യുന്നു. വ്യക്തികളും സമുദായവും അവരുടെ ആശയങ്ങളേയും ആജ്ഞകളേയും അംഗീകരിക്കുന്നു. ഭൗതിക കാര്യങ്ങളിൽ അവരുടെ ആശയങ്ങളും ആജ്ഞകളും അവരെ ഭരിക്കുന്ന സംഘടനകളുടേയും വ്യക്തികളുടേയും ആശയങ്ങളും ആജ്ഞകളുമായിരിക്കും. സിക്കുകാരുടെ കാര്യമെടുത്താൽ ഗുരുദ്വാരാ പ്രബന്ധക് കമ്മിററിയുടെയും അകാലി പാർട്ടിയുടെയും ആ രണ്ടുകൂട്ടരേയും അടക്കി ഭരിക്കുന്ന ഭീകരന്മാരുടെയും ആശയങ്ങളും ആജ്ഞകളും അനുയായികളെക്കൊണ്ട് അംഗീകരിപ്പിക്കുക എന്നതാണ് പുരോഹിതന്മാരുടെ കടമയെന്ന് വ്യക്തമായിക്കഴിഞ്ഞിട്ടുണ്ട്. മററു മതവിഭാഗങ്ങളിലെ ആരാധനാ കേന്ദ്രങ്ങളുടെയും പുരോഹിതന്മാരുടെയും ആദ്ധ്യാത്മികേതര ബാദ്ധ്യതകളെക്കുറിച്ച് കൂടുതലുടെ ഓർമ്മിക്കാനുള്ള അവസരം കേരള

(ശേഷം 50-ാം പേജിൽ)



രാഷ്ട്രീയ ലേഖകൻ

# ഇന്ദിരയെ രക്ഷിക്കാത്തവർ ഇന്ത്യയെ രക്ഷിക്കാനിറങ്ങുമ്പോൾ

**പതിനാറു സീററുമതി മത്സരിക്കാൻ എന്നു കോൺഗ്രസ്-ഐ നിശ്ചയിച്ചതെന്താണ്? ഇരുപതിൽ ഇരുപതും ആവശ്യപ്പെട്ടാൽ കേരളകോൺഗ്രസ്സുകളും യൂണിയൻ ലീഗും സമ്മതിച്ചു കൊടുക്കുകയില്ലായിരുന്നോ? ദേശീയാവശ്യമല്ലേ? കേരള കോൺഗ്രസ്സുകൾക്ക് എന്തുകാര്യം ഡെൽഹിയിലെ പൊന്നുരുക്കലിൽ? യൂണിയൻ ലീഗിനെന്തുകാര്യം? 'പ്രാദേശിക പാർട്ടികളെ ഒതുക്കൽ' എന്ന രഹസ്യസിദ്ധാന്തം നടപ്പാക്കാൻ പററിയ നല്ല അവസരം എന്തിനു കളയുന്നു!**

**കേ**രള കോൺഗ്രസ്സുകളേ, ഇത് ഇന്ത്യൻ കോൺഗ്രസ്സാണ്. ഇന്ത്യൻ നാഷനൽ കോൺഗ്രസ്. അഥവാ കോൺഗ്രസ്-ഐ. ഞങ്ങൾക്ക് ഏററവും കൂടുതൽ സീററ് ലോക്‌സഭയിൽ ആവശ്യമായി വന്നിരിക്കുന്നു. ഞങ്ങളുടെ ഭരണരഥം ഉരുളുന്നതിന് തടസ്സമുണ്ടാക്കാതെ മാറിനില്ക്കൂ. ഞങ്ങൾ ഇന്ത്യയെ രക്ഷിക്കട്ടെ.

ജോസഫ് ഗ്രൂപ്പ് മാറിക്കൊടുത്തു. മാണിഗ്രൂപ്പും മാറിക്കൊടുത്തു. ഓരോ സീററുമാത്രം കൊണ്ട് അവർ തൃപ്തരായി.

ഇന്ത്യൻ യൂണിയൻ മുസ്ലിംലീഗേ, നിങ്ങളും രണ്ടുകൊണ്ടു തൃപ്തിപ്പെടുക. ഒരു സീററുകൂടി നിങ്ങൾക്കു തരേണ്ടതാണെന്ന് ഞങ്ങൾക്കു ബോദ്ധ്യമുണ്ട്. പക്ഷേ, ഇത് ചരിത്രത്തിന്റെ ആവശ്യമാണ്. ഇന്ത്യൻ യൂണിയന്റെ അഖണ്ഡതയുടെ ആവശ്യമാണ്. കേരളത്തിലെ ഭരണത്തിൽ നിങ്ങൾക്ക് ഇനിയും കൂടുതൽ പങ്കു തരാം. ദേശീയഭരണം ഞങ്ങൾക്ക് സുഗമമാകാൻവേണ്ടി ഈ വഴിയിൽ നിന്നു മാറൂ.

അഖണ്ഡത. ദേശീയഭദ്രത. അതേയതെ. ഇന്ത്യൻ യൂണിയൻ മുസ്ലിംലീഗും മാറിക്കൊടുത്തു. രണ്ടെങ്കിൽ രണ്ട്. അതു മതി തല്ക്കാലം.

എൻ. ഡി. പി., എസ്. ആർ. പി., നിങ്ങൾ നാഷനൽ ഡെമോക്രാററിക് പാർട്ടിയും, സോഷ്യലിസ്റ്റ്- റിപ്പബ്ലിക്കൻ പാർട്ടിയുമാണെന്നതു ശരിതന്നെ. പക്ഷേ, നിങ്ങൾക്കെന്തു നാഷനൽ? എന്തു റിപ്പബ്ളിക്ക്? നിങ്ങൾക്ക് ദേവസ്വം ബോർഡും ബെവറേജസ് കോർപ്പറേഷനും അസംബ്ളിസീററുകളുമല്ലേ വേണ്ടു? ഇതു ഞങ്ങളുടെ ദേശീയമായ ആവശ്യമാണ്. മാറൂ, പ്ലീസ്.

ലോക്‌സഭയിലേക്കുള്ള ഇരുപതു സീററിൽ നാലെണ്ണമൊഴികെ, ബാക്കി പതിനാറിലും നോട്ടമുള്ള കേരളത്തിലെ കോൺഗ്രസ്-ഐ ഇങ്ങനെ വിലപിച്ചു. ദേശീയമായ വിലാപകാലമാണ് ഈ തിരഞ്ഞെടുപ്പുകാലം. ഇന്ദിരാഗാന്ധിക്കുവേണ്ടി ഔദ്യോഗികമായ വിലാപം നടത്തുവാൻ അവകാശപ്പെട്ട പാർട്ടിയുടെ വിലാപമാണ്. ഇന്ദിരാഗാന്ധിക്കുശേഷമുള്ള ഇന്ത്യയുടെ കാര്യമാണ്. കേരളത്തിൽനിന്ന് 16 കോൺഗ്രസ്-ഐക്കാരെങ്കിലും ലോക്‌സഭയിൽ ചെന്നേ തീരൂ. അതിനാൽ മാണിഗ്രൂപ്പ് ഒരു സീററിനു പുറമേ ഒന്നുകൂടി എന്ന ഡിമാൻഡ് പ്രസ്സചെയ്തില്ല. ജോസഫ് ഗ്രൂപ്പിനും ഇതേ ഡിമാൻഡ് ഉണ്ടായിരുന്നു. അവരും പ്രസ്സചെയ്തില്ല. മനസ്സില്ലാമനസ്സോടെ യൂണിയൻ ലീഗും മാറിക്കൊടുത്തു. സീററു പതിനാറും കോൺഗ്രസ്-ഐയുടെ കീശയിൽ. ഇനി ജയിച്ചെടുത്താൽമതി. അതിന് ഇന്ദിരാഗാന്ധിയുടെ ദുരന്തമഴിച്ചുവിട്ട ദേശീയമായ വികാരമൊന്നുമാത്രം പോരേ!

ഇന്ദിരാഗാന്ധി ഉണ്ടായിരുന്നപ്പോൾത്തന്നെ, പതിനാറുസീററിലും കോൺഗ്രസ്-ഐക്കു കണ്ണുണ്ടായിരുന്നതാണ്. അതൊന്നും മററാർക്കും കൊടുക്കരുതെന്ന് യൂത്ത് കോൺഗ്രസ്സുകാരെക്കൊണ്ട് പരസ്യപ്രസ്താവനയും ഇറക്കിച്ചിരുന്നു. സി. എം. സ്റ്റീഫൻ ഉണ്ടായിരുന്ന കാലത്ത് മദ്രാസിൽ നടന്ന ഒരു മിനി എ. ഐ. സി. സി. യോഗത്തിൽ അദ്ദേഹം അവതരിപ്പിച്ച ഒരു രഹസ്യ രാഷ്ട്രീയരേഖയുടെ പ്രധാന ഇതിവൃത്തംതന്നെ പ്രാദേശിക പാർട്ടികളെ ഒഴിവാക്കുന്നതിന്റെ ആവശ്യകതയും അതിന് അവലംബിക്കേണ്ട തന്ത്രങ്ങളുമായിരുന്നു. തിരഞ്ഞെടുപ്പിനുവേണ്ടിയുള്ള ആദ്യ നീക്കങ്ങൾ ആരംഭിച്ച കാലത്തേ കേരളത്തിലെ കോൺഗ്രസ്-ഐയുടെ തന്ത്രരൂപീകരണശാലകൾ 16 സീററിലും പിടിമുറുക്കാൻ തീരുമാനിച്ചുമിരുന്നു. അതിനാൽ, ഇന്ദിരാഗാന്ധിയുടെ മരണം, ഈ തന്ത്രം നടപ്പിലാക്കാൻ അങ്ങേയററം പ്രയോജനകരമായ സൗകര്യം സൃഷ്ടിച്ചു എന്നു മാത്രമേ ഉളളൂ. കേരളത്തിലെ കോൺഗ്രസ്-ഐ യിൽ സ്ഥാനാർത്ഥിത്വമോഹികൾ പതിനാറല്ല, മുപ്പത്തിരണ്ടുമല്ല എന്നതു പാട്ടാണ്. തിരുവനന്തപുരം സീററിനും കൊല്ലം സീററിനും, അങ്ങനെ ഓരോ സീററിനും വേണ്ടി കഴിഞ്ഞ ആറു മാസത്തിനു മുമ്പേതന്നെ കൃനിന്നു തുടങ്ങിയവരുടെ പേരുകൾ നമുക്കറിയാം. ഇക്കൂട്ടരിൽ പതിനാറു പേരെയെങ്കിലും തൃപ്തിപ്പെടുത്തിയേ തീരൂ. എങ്കിൽപ്പോലും, ബി. കെ. നായരെയും സേവിയർ അറയ്ക്കലിനെയും പോലുള്ള സിററിങ് എം. പി. മാരെ അക്കോമഡേററ് ചെയ്യാനാവുന്നില്ല. ഈ സാഹചര്യത്തിലാണ് ഇന്ത്യയെ രക്ഷിക്കാൻ ഞങ്ങൾക്കു വഴിയൊരുക്കൂ; നിങ്ങളുടെ ഡിമാൻഡുകൾ മടക്കൂ; ആ സീററൊക്കെ ഞങ്ങൾക്കുതരൂ എന്ന വിദ്യയുമായി കോൺഗ്രസ്-ഐ വിജയകരമായ മുന്നേററം നടത്തിയിരിക്കുന്നത്.

ജാതിയും മതവും പ്രാദേശികവികാരങ്ങളും അതുപോലുള്ള സങ്കുചിത ചിന്താഗതികളുമൊക്കെ പ്രയോജനപ്പെടുത്തി സീററുകൾ പിടിച്ചെടുക്കുന്നതിൽ കോൺഗ്രസ്-ഐ നേതൃത്വം കാണിച്ചുപോരുന്ന ചതുരത നമുക്കറിയാം. ഇപ്പോൾ ഒരു ദേശീയ ദുരന്തത്തിന്റെ മറ പിടിച്ച് കൂട്ടുകക്ഷികളെ ഒതുക്കുന്നതിലും ചാതുര്യം വിജയിച്ചിരിക്കുന്നു. ഇന്ദിരാഗാന്ധി ഏകയായി പാർട്ടിയെ നയിച്ചിരുന്നപ്പോൾ അവരുടെ കൈകൾക്ക് കൂടുതൽ കഴപ്പുണ്ടാകാൻ കിണഞ്ഞു ശ്രമിച്ചവരാണ് ഇപ്പോൾ രാജീവ് ഗാന്ധിയുടെ കൈകൾക്കു പിന്നാലെ എന്നവണ്ണം കൂടിയിരിക്കുന്നത്. ഇന്ദിരാഗാന്ധിയുടെ ജീവൻ രക്ഷിക്കാൻ പോലുംഅറിഞ്ഞുകൂടാതിരുന്നവരാണ് ഇപ്പോൾ യാതൊരു ലജ്ജയും കൂടാതെ ഇന്ത്യയെ രക്ഷിക്കാൻ, ശാന്തിവനത്തിലെ ആ ചിതയുടെ ചൂടാറുംമുമ്പേ ഇറങ്ങിത്തിരിച്ചിരിക്കുന്നത്.

തിരഞ്ഞെടുപ്പുതീയതി പ്രഖ്യാപിച്ചതോടൊപ്പം തന്നെ ഗുജറാത്തിലും അതുപോലുള്ള പല ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിലും കോൺഗ്രസ്-ഐയിലെ ഗ്രൂപ്പുവഴക്കുകൾ ഉച്ചസ്ഥായിയിലെത്തിക്കഴിഞ്ഞതായി പത്രങ്ങൾ റിപ്പോർട്ടുചെയ്തിട്ടുണ്ട്. ശക്തയായിരുന്ന ഇന്ദിരാഗാന്ധിയുടെ കാലത്തു തന്നെ തങ്ങളാലാവുംവിധം തമ്മിലടിച്ച്, അവരുടെ ശക്തിചോർത്താൻ ശ്രമിച്ച ആളുകൾ രാജീവ് ഗാന്ധിയുടെ നേതൃത്വത്തിന് കരുത്തും കരുത്തും കണ്ടൻറും നൽകാൻ ശ്രമിക്കുന്നതെങ്ങനെയെന്നു കാണാനിരിക്കുന്നതേയുള്ളൂ.

ഏതായാലും നല്ലൊരവസരമാണ് ദേശീയതലത്തിലെന്നപോലെ കേരളത്തിലും കോൺഗ്രസ്-ഐക്കു കൈവന്നിരിക്കുന്നത്. ഇന്ദിരാസ്മരണ ഉണർത്തുന്ന വികാരതരംഗങ്ങളിൽക്കൂടി ഒരു വൻവിജയം കൊയ്തെടുക്കാം. ഇരുപതിൽ ഇരുപതും നേടിക്കളയാമെന്ന ചിന്ത കാണില്ലെങ്കിലും, കഴിഞ്ഞ തവണത്തേതിനെക്കാൾ നില മെച്ചപ്പെടുത്തി എടുക്കാമെന്ന് കോൺഗ്രസ്-ഐക്ക് ഉറപ്പാണ്. ഈ അവസരം വിനിയോഗിച്ച് മദ്രാസ്-മിനി എ. ഐ. സി. സി. യിലെ രാഷ്ട്രീയരേഖയങ്ങ് നടപ്പിലാക്കാനുള്ള ചങ്കൂററംകൂടി കേരളത്തിലെ കോൺഗ്രസ്-ഐക്ക് കാണിക്കാവുന്നതാണ്. ശിവദാസന്റെ ആർ. എസ്. പി. യെയും, കമലത്തിന്റെ ജനതയെയും, സുന്ദരത്തിന്റെ പി. എസ്. പി. യെയും, എൻ. ഡി. പി. യെയും എസ്. ആർ. പി. യെയുമൊക്കെ ഒഴിവാക്കിയെടുത്ത് സ്വച്ഛസുന്ദരമായ ഒരുകോൺഗ്രസ്-ഐ മഹാധിപത്യത്തിനു വഴിയൊരുക്കാൻ പററിയസമയം. ഇന്ദിരാഗാന്ധി സ്വന്തം ജീവരക്തംകൊണ്ട് പാർട്ടിക്ക് അനേക സംവത്സരക്കാലത്തേക്കുള്ള വളം നൽകി കടന്നുപോയിരിക്കേ, ഇപ്പോഴല്ലെങ്കിൽ പിന്നെപ്പോഴാണ് ഇതിനുള്ള ധൈര്യം കാണിക്കുക? പ്രതിപക്ഷ ഐക്യമെന്ന മഹാദ്ഭുതം ആകാശച്ചരിവിലെങ്ങും കാണാനില്ല. കേരളത്തിലെ പ്രതിപക്ഷക്കോട്ടയിൽനിന്നുതന്നെകല്ലുകൾഇളകിമറിഞ്ഞും പിരിഞ്ഞുമൊക്കെ നിൽക്കുന്നു. നല്ല അവസരം. ഇന്ദിരാതരംഗം എന്ന മഹേന്ദ്രജാലം ഇപ്പോൾ മാത്രമേ പ്രയോജനപ്പെടുത്തുവാനാവൂ. എന്തുകൊണ്ട് അതിനു മുതിരുന്നില്ല? സമ്മർദ്ദതന്ത്രക്കാരെയും, ജനപിന്തുണയില്ലാത്ത കടലാസുപാർട്ടികളെയും, അസുഖകരങ്ങളും അസൗകര്യപ്രദങ്ങളുമായ ബന്ധങ്ങളെയും വച്ചൊഴിയാൻ, കേരളത്തിലെ കോൺഗ്രസ്-ഐ മടിച്ചുനില്ക്കുന്നതെന്തു്? ധൈര്യമില്ലായ്മ വല്ലതുമാണോ? സി. പി. എം. നയിക്കുന്ന ഇടതുമുന്നണിയെ ഇനിയും ഭയമോ?

ഏതായാലും ഈ ലോക്‌സഭാ തിരഞ്ഞെടുപ്പിൽ പതിനാറുസീററിലും കോൺഗ്രസ്-ഐ സ്ഥാനാർത്ഥികൾ ജയിക്കുന്ന കാഴ്ച കാണാൻ നമുക്കു കാത്തിരിക്കാം. സീററിലെ സ്ററാററസ്‌കോയുമായി മാണിഗ്രൂപ്പിലേയും ജോസഫ്ഗ്രൂപ്പിലേയും കേന്ദ്രഭരണ വിമർശകവീരന്മാർ 'ഡെൽഹി'യെ ശക്തിപ്പെടുത്തുന്ന കാഴ്ചകാണാനും നമുക്കു കാത്തിരിക്കാം.

അറബി ലോകത്തിന്റെ ദുഃഖം—ഇന്ദിരാഗാന്ധി വെടിയേററു മരിച്ചവാർത്തയോടൊപ്പം 'അറബ് ന്യൂസ്' എന്ന പത്രത്തിൽ പ്രസിദ്ധീകരിച്ച കാർട്ടൂൺ








## കെ. വേലപ്പൻ

# മഹാഗണികൾ കരയുന്നു

തിരുവനന്തപുരത്തെ ഗവണ്മെൻറ് സെക്രട്ടേറിയററിൽനിന്ന് ഒരുവിളിപ്പാടു മാത്രം അകലെ ഒമ്പതു മരങ്ങൾനിന്നു നിലവിളിക്കുകയാണ്; യൂണിവേഴ്സിററികോളേജിൻെറ വളപ്പിൽ. ഒമ്പതു മഹാഗണിമരങ്ങൾ. ഈ മരങ്ങൾകേരളത്തിൽ ബാക്കിനില്ക്കുന്ന ആർദ്രതയുടെ പച്ചത്തുരുത്തുകളെങ്കിലും കരിയാതെ കാക്കുവാൻ സന്മനസ്സുകൾ നടത്തുന്ന തീവ്രയത്നത്തിൻെറ പ്രതീകമായി മാറുകയും ചെയ്തിരിക്കുന്നു.

തിരുവനന്തപുരത്തുകാർക്കെല്ലാം ഈ ഒമ്പതുമരങ്ങളെ അറിയാം. നമ്മുടെ പതിനാമ്പത്തു മന്ത്രിമാരേക്കാൾ, നമ്മുടെ എല്ലാ രാഷ്ട്രീയ പാർട്ടികളേയുംകാൾ തിരുവനന്തപുരത്തുകാർക്ക് പരിചയമുണ്ട് ഈ മരങ്ങളെ. തിരുവനന്തപുരത്തുവന്നിട്ടുള്ള അന്യ പ്രദേശത്തുകാർക്കും ഈ മരങ്ങളെ പരിചയമില്ലാതിരിക്കാൻ വഴിയില്ല. ഈ ഒമ്പതേയൊമ്പതു മരങ്ങൾ ചേർന്ന് ഒരു വനകുളിരുണ്ടാക്കി, യൂണിവേഴ്സിററി കോളേജിനെ സംരക്ഷിച്ചുനിറുത്തിയിരിക്കുന്നു.

ഈ റോഡ്, എം. ജി. റോഡ്, പണ്ട് രാജവീഥിയായിരുന്നു. ശ്രീ പത്മനാഭദാസന്മാരുടെ വില്ലുവച്ച വണ്ടികൾ ഝിലുഝിലാരവത്തോടെ ഇതിലേ ഓടിപ്പൊയ്ക്കൊണ്ടിരുന്നപ്പോഴും ഈ മരങ്ങളിവിടെ ഉണ്ടായിരുന്നു. പിന്നെ ജനാധിപോണ്ടിയാക്കുകളും, ഷെവർലേകളും, ഡിമെത്തുകളും മാറി മാറി, തൊട്ടപ്പുറത്തുള്ള സെക്രട്ടേറിയററിലേക്ക് ചീറിപ്പാഞ്ഞുപോയതും ഇതിലേ, ഈ വഴിയേ.

ജനങ്ങളുടെ സ്വാതന്ത്ര്യാഭിനിവേശങ്ങൾ എത്രയെങ്കിലും പ്രാവശ്യം ഇതിലേ അണപൊട്ടിയൊഴുകിയിട്ടുണ്ട്. ജാഥകൾ, റാലികൾ, ഘോഷയാത്രകൾ. കൊടിയുടെ നിറങ്ങൾ മാറിമാറി പെരുകിവന്നു. രാജാവ് പ്രജയായി; പ്രജകൾ ഭരണകർത്താക്കളായി. ഇതു ചരിത്രമാണ്; തിരുവിതാംകൂറിൻെറ, തിരു–കൊച്ചിയുടെ പിന്നെ കേരളത്തിൻെറ ചരിത്രം. ചരിത്രത്തിൻെറ വീഥിയോരത്ത് എല്ലാററിനും മൂകസാക്ഷിയായി ഇക്കാലമത്രയും നിലനിന്നുപോരുകയായിരുന്നു ഈ മഹാഗണിമരങ്ങൾ. ചരിത്രത്തിൻെറ വേരറുക്കാൻ മുതിരുന്ന മുഷ്ക്കിനെയോർത്ത് ആ മരങ്ങൾ ഇപ്പോൾ കരയുന്നു.

ഉച്ചയുരുകിവീണു തിളയ്ക്കുമ്പോൾ, പാളയംവഴി നടന്നു തളർന്ന് കിതച്ചുവേ, വഴിയാത്രക്കാരാ, ചങ്ങാതിക്കുറോടെ തണൽക്കുട നിവർത്തിത്തന്നുകൊണ്ടിരുന്ന ആ മരക്കൂട്ടത്തെ നീ കൃതജ്ഞത നിറയുന്ന കണ്ണോടെ നോക്കിയിട്ടില്ലേ? വേഗം ലക്ഷ്യമെത്താനാണ് നടന്നുവന്നതെങ്കിലും, അല്പം വൈകിയാലും സാരമില്ല, നഗരാരണ്യത്തിലെ ആ ശീതളവിശ്രാന്തിയിൽ അഞ്ചു നിമിഷം നിന്നു തളർച്ചയാറിയിട്ടുമതി ഇനി നടത്തതുടരാൻ എന്നു നിനക്കു തോന്നിയിട്ടില്ലേ? അങ്ങനെ തോന്നിപ്പിച്ച ആ മരങ്ങൾ ഇതാ ഇപ്പോൾ കരുണയ്ക്കായി നിലവിളിക്കുന്നു. പച്ചയായ പച്ചയുടെ എല്ലാ പീലികളും നിവർത്തിനിന്ന് ഋതുസംക്രമണങ്ങളിലെല്ലാം കാലത്തിൻെറ കണ്ണാടിപോലെ നിന്ന മരങ്ങൾ. നാളെയുടെ തളിരിളം കൂമ്പുകളുടെ ഇളംപച്ചയും, ഇന്നിൻെറ ആവേശമായ കരിനീലപ്പച്ചയും ഇന്നലെകളുടെ മധുരസ്മരണകളുടെയും അനുഭവങ്ങളുടെയും പ്രഭ ചേർന്ന പഴുത്തിലകളുടെ മഞ്ഞയും, ശിശിരകാലത്തിൻെറ വിധുരതകളെല്ലാം ഉൾവലുപോലെ പൊഴിഞ്ഞു പൊഴിഞ്ഞു പൊയ്ക്കൊണ്ടിരിക്കവെയുള്ള ചില്ലക്കമ്പുകളുടെ നഗ്നതയും— മഹാഗണികൾ തീർത്ത ആ ചെറുകാനനം, ഈ പാതവക്കിലൊരു ഋതുസമാഹാരം തന്നെയാണ്; എളിമയുടെ, ചന്തത്തിൻെറ. പ്രകൃതിയുടെ പ്രൗഢിയുടെ, ആ മൗനപ്രതീകങ്ങൾ ഇതാ കണ്ണീരൊഴുക്കുന്നു. ചെകിടോർത്തു നോക്കൂ, മഹാഗണിമരങ്ങൾ വിലപിക്കുന്നു. മരിച്ച മനുഷ്യത്വത്തിൻെറ മുമ്പിൽ, മുരടിച്ച ഭരണയന്ത്രങ്ങൾക്കു മുമ്പിൽനിന്ന് അവ വിലപിക്കുന്നു. വഴിയാത്രക്കാരാ, നിൻെറ ഈ പ്രിയപ്പെട്ട മരങ്ങളുടെ നിഴലിനപ്പുറം വായ്ത്തല രാകിരാകി കോടാലികൾ കാത്തുനില്ക്കുന്നു. കാവിയിൽ വെള്ളക്കളങ്ങളുമായി നില്ക്കുന്ന ആ കോളേജ്മന്ദിരങ്ങളെ മഹാഗണികളുടെ തായ്ത്തടികളും ചില്ലക്കമ്പുകളും പച്ചത്തഴപ്പുകളും വിടർത്തുന്ന നിറന്ന പീലികൾക്കിടയിലൂടെ കാണാൻ എന്തു ചേലാണ്. റോഡിനു കിഴക്കുവശം കടന്ന് മലയാളവിഭാഗം കെട്ടിടത്തിൻെറ രണ്ടാം നിലയിൽനിന്നു നോക്കണം. യൂണിവേഴ്സിററി കോളേജിൻെറ മുഖഭംഗി കൺകുളിർക്കെ കാണണമെങ്കിൽ. ഹൃദയഹാരിയായ ഈ സൗന്ദര്യങ്ങൾ തലസ്ഥാനനഗരിക്കു നഷ്ടപ്പെടാൻ ഇനി അധികനാളുകളില്ലെന്നു തോന്നുന്നു. വരാനിരിക്കുന്ന ഈ നഷ്ടത്തെയോർത്ത് മഹാഗണി മരങ്ങൾ കരയുന്നു. മനസ്സിൽ കോൺക്രീററ് സാമ്രാജ്യങ്ങൾ കെട്ടിപ്പൊക്കി നടക്കുന്നവർക്ക് ഇലച്ചില്ലകളിലുതിരുന്ന ശോകം കേൾക്കാനാവുന്നതെങ്ങനെ? മരങ്ങളും കരയുന്നു.

●

മൂന്നു വർഷമായി ഈ മരങ്ങൾ നടുക്കംകൊണ്ടാണു നില്ക്കുന്നതെങ്കിലും ഇപ്പോൾ പെട്ടെന്നാണ് കോടാലികൾ ഉയരാൻ തുടങ്ങിയതു്. മഹാഗണിമരങ്ങൾ നില്ക്കുന്ന കോളേജ്കാമ്പസിൽനിന്ന് മൂന്നരസെൻറ് സ്ഥലം വിട്ടുകൊടുക്കണമെന്നാവശ്യപ്പെട്ടുകൊണ്ടുള്ള ഉത്തരവ് ഹയർ എജ്യുക്കേഷൻ സെക്രട്ടറി യൂണിവേഴ്സിററി കോളേജ് പ്രിൻസിപ്പാളിനയച്ച വിവരം കോളേജ് യൂണിയൻ എങ്ങനെയോ മണത്തറിഞ്ഞതോടെ വിദ്യാർത്ഥികൾക്കിടയിൽ രോഷം പടർന്നുകയറി. വയലാർ അവാർഡ് നേടിയ പ്രശസ്ത കവയിത്രി സുഗതകുമാരി വിദ്യാർത്ഥികളുടെ സ്വീകരണമേറുവാങ്ങാൻ കോളേജ് വളപ്പിലെത്തിയ സന്ദർഭമായിരുന്നു, അതു്. അനുമോദനസമ്മേളനം പ്രതിഷേധസമ്മേളനത്തിൻെറ ഭാവം കൈക്കൊണ്ടു. മഹാഗണിമരങ്ങളുടെ കടയ്ക്കൽ കോടാലി ഓങ്ങാൻ മുതിരുന്ന മരിച്ച മനുഷ്യത്വത്തിന് സുഗതകുമാരി റീത്ത് സമർപ്പിച്ചു. വിദ്യാർത്ഥികളും അദ്ധ്യാപകരും തോളോടുതോൾ ചേർന്നുനിന്നു് പ്രതിഷേധസൂചകമായി മൗനജാഥ നടത്തി. കക്ഷിഭേദങ്ങൾ മറന്ന് വിദ്യാർത്ഥികൾ ഒന്നടങ്കം ഒരു ലക്ഷ്യത്തിനുവേണ്ടി തെരുവിലിറങ്ങിയതു് അസാധാരണമായ ഒരു കാഴ്ചയായിരുന്നു.

പിറേറന്ന് ഒരു ശനിയാഴ്ചയായിരുന്നു. ശനിയും ഞായറും അവധി ദിവസങ്ങൾ. തങ്ങളില്ലാത്ത തക്കംനോക്കി മരം വെട്ടുകാർ വരുമെന്നു ഭയന്ന്, വിദ്യാർത്ഥികൾ രാവും പകലും മരങ്ങൾക്ക് കാവൽകിടന്നു. ശാസ്ത്രസാഹിത്യപരിഷത്തിലെയും പ്രകൃതിസംരക്ഷണ സമിതിയിലെയും പ്രവർത്തകരും ഉറക്കമിളച്ച് കാവൽ നിൽക്കാൻ കൂട്ടിനുണ്ടായിരുന്നു. നഗരത്തിനു നടുവിൽ ഒരു വനംകൊള്ള അങ്ങനെ താല്ക്കാലികമായെങ്കിലും തടയപ്പെട്ടുവെന്ന് വിദ്യാർത്ഥികൾ നെടുവീർപ്പിട്ടു. എന്നാലും ഭയാശങ്കകൾ അവരുടെ മനസ്സിൽ അസ്വാസ്ഥ്യം ഇളക്കിനിന്നു.

●

ഈ കോളേജിന് അന്തസ്സും തണലും പ്രൗഢിയും നല്കുന്ന മരങ്ങളാണിതു്. ഇവ നഷ്ടപ്പെട്ടാൽ ഇവിടം മരുഭൂമിയാകും. ശബ്ദശല്യത്തിൽനിന്ന് ഞങ്ങളെ രക്ഷിക്കുന്നതും ഈ മരങ്ങളാണ്. കോളേജുവളപ്പിനുള്ളിലാണെങ്കിലോ നിന്നുതിരിയാൻ ഇടമില്ല. എന്നിട്ടും റോഡുവീതികൂട്ടാൻ സ്ഥലമെടുക്കാൻ പോകുന്നത്രെ!—കോളേജ് യൂണിയൻ ചെയർമാൻ ജി. അജിത്കുമാറും യൂണിവേഴ്സിററി യൂണിയൻ കൗൺസിലർ കെ. ലാൽകുമാറും അമർഷംകൊണ്ടു.

''മഹാഗണിക്കുചുററും ഞങ്ങളിപ്പോഴും കാവലിരിക്കുന്നു.''—ഫോറസ്ട്രിക്ലബ്ബ് സെക്രട്ടറി ജി. രമേഷ്കുമാർ പറയുന്നു.

വിദ്യാർത്ഥിസംഘടനകളുടെ എക്സിക്യൂട്ടീവ് മീററിങ്ങുകൾ കൂടുന്നതു് 'മഹാഗണി'കളുടെതണലിലാണ്. ബുദ്ധിജീവിക്കൂട്ടങ്ങൾ അതീന്ദ്രിയാനുഭവങ്ങളിലലയാൻ ധൂമലോകവിഹാരം നടത്തുന്നതും ഇവിടെ. കോളേജ് ഇലക്ഷൻവേളകളിൽ പ്രചരണത്തിന് മഹാഗണികളുടെ ശാഖകൾ മാദ്ധ്യമമാകുന്നു.

തിങ്കളാഴ്ച. വിദ്യാർത്ഥികൾ പഠിപ്പുമുടക്കി മെയിൻറോഡിലൂടെ പ്രകടനം നടത്തി. കോളേജ് യൂണിയനും ഫോറസ്ട്രിക്ലബ്ബും അദ്ധ്യാപകസംഘടന

**മരം മുറിച്ച് നഗരത്തിൻെറ മുഖച്ഛായ പരിഷ്കരിക്കാൻ ആളിറങ്ങി: ഒമ്പതു മഹാഗണി മരങ്ങൾ ചേർന്ന ചെറുകാനനത്തിൻെറ ആയുസ്സ് ഇനിയും നീളുമോ?**





കളും പതിനൊന്നു വിദ്യാർത്ഥി സംഘടനകളും ഒരേ വികാരത്തിൽ ഒന്നിച്ചു. ഭൂമിയുടെ നോവും കനിവും ഉൾക്കൊള്ളുന്നവരായതുകൊണ്ടാവാം പെൺകുട്ടികളാണ് ഈ പ്രകൃതിസംരക്ഷണയത്നത്തിൽ ആവേശത്തോടെ മുന്നിട്ടിറങ്ങിയത്. യൂണിവേഴ്സിറ്റി കോളേജിന്റെ ചരിത്രത്തിൽ ഇതാദ്യമായാണ് വിദ്യാർത്ഥികൾ നിവേദനം നടത്താൻ സെക്രട്ടേറിയറ്റിലെത്തിയത്.

''ഈ മരങ്ങളെന്തായാലും നശിക്കും, നിങ്ങളെന്തിന് ബഹളമുണ്ടാക്കുന്നു?''— മുഖ്യമന്ത്രിയുടെ അഡീഷണൽ സെക്രട്ടറി നിവേദനവുമായെത്തിയ വിദ്യാർത്ഥികളോട് ചോദിച്ചതങ്ങനെയാണത്രേ. വിദ്യാർത്ഥികൾക്കിടയിൽ നിന്ന് മറുചോദ്യമുയർന്നു:

''എന്തായാലും മരിക്കും എന്നു കരുതി ആരെങ്കിലും തന്റെ പിതാവിനെ നേരത്തെ വധിക്കുമോ?''—ഉത്തരമുണ്ടായില്ല.

''നിങ്ങളുടെ കുടുംബസ്വത്താണോ മഹാഗണി? ലോകത്തെ മുഴുവൻ മരങ്ങളും പരിരക്ഷിക്കണമെന്നാണോ നിങ്ങൾ പറഞ്ഞുവരുന്നത്? വേണ്ടിവന്നാൽ കോളേജുതന്നെ ഞങ്ങൾ മാറ്റിക്കളയും.''— എന്ന ഭീഷണിയാണ് അധികൃതരിൽ നിന്നുണ്ടായതെന്ന് നിവേദകസംഘത്തിലുണ്ടായിരുന്ന ഷീലാനായർ, ശ്രീദേവി എസ്., കർത്താ, ഗീതാ ജി. നായർ, ബീനാ ഷംസുദ്ദീൻ എന്നിവർ പറഞ്ഞു.

മൂന്നു മഹാഗണികളും ഒരു പ്ലാവുമേ ഉടനേ വെട്ടേണ്ടിവരൂ എന്നും ബാക്കി നില്ക്കുന്ന മരങ്ങളെ ഫുട്പാത്തിലാക്കി കോളേജ്മതിൽ മാറ്റിക്കെട്ടാനാണു പ്ലാനെന്നും വ്യക്തമായി. മഹാഗണിമരങ്ങളെ യൂണിവേഴ്സിറ്റി കോളേജിന്റെ അസ്തിത്വത്തിൽനിന്ന് വേറിട്ടു കാണാനേ കഴിയാത്ത വിദ്യാർത്ഥികൾ അവയെ വിട്ടുകൊടുക്കാൻ തയ്യാറല്ല. കോളേജ് വളപ്പിൽനിന്നു പുറത്തായാൽ പിന്നെ പി. ഡബ്ലിയു. ഡി. ക്കാർക്ക് ആ മരങ്ങളെ എപ്പോൾ വേണമെങ്കിലും വെട്ടിമാറ്റാമല്ലോ എന്ന ഭയത്തിലുമാണ് വിദ്യാർത്ഥികൾ.

ചൊവ്വാഴ്ച, യൂണിവേഴ്സിറ്റി കോളേജിലെ ഫോറസ്ട്രി ക്ലബ്ബിലെ അംഗങ്ങൾ മുഖ്യമന്ത്രിയെ നേരിൽക്കണ്ട് ആവലാതിപ്പെട്ടു. മരങ്ങൾ യാതൊരു കാരണവശാലും മുറിക്കില്ല—അദ്ദേഹം പറഞ്ഞു. പക്ഷേ, അതു ഫുട്പാത്തിലാക്കി മാറ്റിക്കെട്ടരുതെന്ന് വിദ്യാർത്ഥികൾ. കെട്ടിയാലെന്താ കുഴപ്പം എന്ന് മുഖ്യമന്ത്രി. കുഴപ്പമുണ്ടെന്ന് വിദ്യാർത്ഥികൾ. യൂണിവേഴ്സിറ്റി കോളേജിന്റെ അവിഭാജ്യഘടകമാണ് ഈ മഹാഗണി മരങ്ങളെന്നും അവയില്ലാത്ത യൂണിവേഴ്സിറ്റി കോളേജിനെ തങ്ങൾക്കു സങ്കല്പിക്കാനാവില്ല എന്നും വിദ്യാർത്ഥികൾ. നിങ്ങളൊക്കെ രണ്ടോ മൂന്നോ വർഷമല്ലേ അവിടെക്കാണുകയുള്ളൂ, പിന്നെന്തിന് ആ കോളേജിനെച്ചൊല്ലി ഇത്രമാത്രം ആവേശംകൊള്ളാൻ എന്ന് മുഖ്യമന്ത്രിയുടെ ചോദ്യം. തങ്ങൾക്കുവേണ്ടിയല്ല, വരുംതലമുറകൾക്കുവേണ്ടിയാണ്, ഈ ഡിമാന്റ് വയ്ക്കുന്നതെന്നു ഒരു പെൺകുട്ടി പറഞ്ഞു. വെയിൽനാളം ഓടിമറയുമ്പോഴത്തേതുപോലെ മുഖ്യമന്ത്രിയുടെ ചിരിയുടെമേൽ ഇരുട്ടു പരന്നു. കറുത്ത ചിരിയോടെ പൊടിച്ചുകൊണ്ട് മുഖ്യമന്ത്രി ആ പെൺകുട്ടിയോടു കയർത്തു; ''ഡിമാന്റുകളുടെ കാര്യം എന്നോടു പറയരുത്. ഞാൻ നിന്റെ അച്ഛനെപ്പോലെയല്ലേ? പെൺകുട്ടികൾ അതിരുകടക്കരുത്.'' പെൺകുട്ടിയും വിട്ടില്ല—''അതിരുകടക്കുന്നതൊന്നുമല്ല. അച്ഛനെപ്പോലെ ബഹുമാനമുള്ളതുകൊണ്ടല്ലേ പരാതിയുമായി താങ്കളുടെ അടുത്തുവന്നത്'' അന്തരീക്ഷത്തിന് ആകെ പിരിമുറുക്കം. തെല്ലൊരയവുണ്ടാക്കാനെന്നോണം മുഖ്യമന്ത്രിയുടെ തൊട്ടരികിൽ നില്ക്കുകയായിരുന്ന എം. എം. ഹസ്സനും പന്തളം സുധാകരനും പറഞ്ഞു: ''ഞങ്ങളൊക്കെ പഠിച്ചിരുന്ന കോളേജാണ്, സാർ.'' അതുകൊണ്ടൊന്നും മുഖ്യമന്ത്രിയുടെ സ്വരക്കേടു തീർന്നില്ല. കോളേജിൽ ഇപ്പോൾത്തന്നെ സ്ഥലസൗകര്യം നന്നെ കുറവ്. കോളേജ്‌വളപ്പിൽനിന്ന് സ്ഥലമെടുക്കില്ല എന്ന് ഉറപ്പുതരണം—വിദ്യാർത്ഥികൾ ആവശ്യപ്പെട്ടു: ''ഉറപ്പൊന്നും തരില്ല. ബന്ധപ്പെട്ടവരോടു ഞാൻ ഇതെപ്പറ്റി ആലോചിക്കാം.'' — മുഖ്യമന്ത്രിയുടെ മറുപടി. കൂട്ടത്തിൽ ഒരു കാര്യം ചോദിക്കാനും മുഖ്യമന്ത്രി മറന്നില്ല— ''ആട്ടെ, നിങ്ങളെ ഇതിനൊക്കെ ഇളക്കിവിടുന്നതാരാണ്? ഇതിനുമുമ്പും കോളേജ് കോമ്പൗണ്ടിൽനിന്ന് സ്ഥലം മറ്റാവശ്യങ്ങൾക്കായി കൊടുത്തിട്ടുണ്ടല്ലോ. അന്ന് ആരും എതിർക്കാതിരുന്നതെന്തുകൊണ്ട്?'' എ. കെ. ജി. സെന്ററിനു വേണ്ടി കേരള സർവ്വകലാശാല സ്ഥലം വിട്ടുകൊടുത്തതിനെയായിരുന്നുവത്രെ മുഖ്യമന്ത്രി (തെറ്റായി) ഇങ്ങനെ പരാമർശിച്ചത്.

**സുമനസ്സുകളുടെ കാവലുണ്ടായിരുന്നതുകൊണ്ട് തല്കാലം മഹാഗണിമരങ്ങൾ കഷ്ടിച്ചു രക്ഷപ്പെട്ടു. ഇന്നല്ലെങ്കിൽ നാളെ ഈ മരങ്ങൾക്കു നേരെ മുഷ്കിന്റെ വായ്ത്തല ഇനിയും ഓങ്ങിയുയരും.**

ഉച്ചതിരിഞ്ഞ് സുവോളജിവിഭാഗത്തിനടുത്തെ മാവിന്റെ തണലിൽ വിദ്യാർത്ഥികളും അദ്ധ്യാപകരും യോഗം ചേർന്നു. കോളേജ്‌വക സ്ഥലം ഒരിഞ്ചുപോലും വിട്ടുകൊടുക്കില്ല എന്ന് അവർ പ്രതിജ്ഞയെടുത്തു. കോളേജ്‌വളപ്പിലെ വൃക്ഷങ്ങളെ ഈ കോളേജിന്റെ ചരിത്രത്തിന്റെ ഭാഗമായിത്തീർന്നിട്ടുള്ള മഹദ്‌വ്യക്തികളുടെ പേരിട്ട് അവരുടെ ആദരസൂചകമായി സംരക്ഷിച്ചു നിറുത്താനും യോഗം തീരുമാനമെടുത്തു. നമ്മുടെ വീട്ടിൽ നടക്കാനിരുന്ന ഒരു കൊലപാതകം മുൻകൂട്ടി അറിഞ്ഞ് നമ്മൾ എല്ലാം ഒന്നായിരിക്കുന്നു. നമ്മുടെ കണ്ണുകൾക്കു പുറത്ത് ഭീകരമായ എന്തോ ഒന്ന്—ഒരു പ്രതിലോമശക്തി—നമ്മെ നോക്കി കാത്തിരിക്കുകയാണ്—ഒരദ്ധ്യാപകൻ പറഞ്ഞു.

തങ്ങളുടെ ആത്മാംശമായിത്തന്നെ തീർന്നിട്ടുള്ള മഹാഗണിമരങ്ങളെപ്പറ്റി ചോദിച്ചപ്പോൾ അദ്ധ്യാപകരും വികാരംകൊണ്ടു.—മരങ്ങളുടെ വത്സലച്ഛായയിലിരുന്ന് സമസ്തജീവജാലങ്ങളോടും സ്നേഹം ശീലിക്കുന്നതാണ് ഒന്നാമത്തെ വിദ്യാഭ്യാസം. യൂണിവേഴ്സിറ്റി കോളേജിന്റെ ചൈതന്യം, ഇവിടത്തെ വിജ്ഞാനതപസ്യയെ, അതിന്റെ പഴയ പ്രൗഢിയെ, നിയന്ത്രിച്ചുകൊണ്ടു നിൽക്കുന്ന മരമുത്തച്ഛൻമാരും! ഓടൽവള്ളിക്കാടും ദേവദാരുവിന്റെ കൊച്ചുനന്ദനവനും മറ്റ് അപൂർവ്വസസ്യങ്ങളുമൊക്കെ ചേർന്നാലേ പൂർണ്ണമാകുന്നുള്ളൂ. അവയിൽ ഒന്നുപോലും നശിച്ചുകൂടാ; അവ ഈ സരസ്വതീക്ഷേത്രത്തിന്റെ ആത്മാംശമാണ്—വിഷ്ണുനാരായണൻ നമ്പൂതിരി.

''എന്നെ സംബന്ധിച്ച് ഇവ ഞങ്ങളുടെ കണ്ണും കാതുമാണ്. ഈ നഗരത്തിന്റെ ശ്വാസകോശമാണ്. അമ്മയുടെ മുല അരിയരുത്. ബുദ്ധന്റെ കണ്ണ് കുത്തിപ്പൊട്ടിക്കരുത്. ഈ നഗരത്തിൽ മനുഷ്യരേ ഇല്ലാ എന്ന് ആളുകൾ പറയാൻ ഇടയാകരുത്.''—ഡി. വിനയചന്ദ്രൻ.

''ഈ കോളേജിന്റെ തണലും ഹരിതകവുമായ അന്തരീക്ഷവും രുചിച്ചുകൊണ്ട് പുലർന്നുപോരുന്ന അക്ഷരജ്ഞാനം വരട്ടിക്കളയുവാൻ സമ്മതിച്ചുകൂടാ. ശ്രദ്ധയുടെ അന്തരീക്ഷമാണ് ഈ മഹാഗണികളൊരുക്കുന്നത്. അവസ്സ് സംഭവിക്കാവുന്ന മഹാക്കെണികൾക്കുനേരെ നാം ജാഗ്രത പുലർത്തിയേതീരൂ. 'വേരുകൾകൊണ്ടു തേടിയും ചില്ലകൾകൊണ്ടു തപ്പിയും' നില്ക്കുന്ന മറ്റൊരു മനുഷ്യനാണ് ഈ മഹാഗണി. ഈ മരം മുറിക്കുമ്പോൾ നമ്മുടെ ശിരസ്സിൽ കുരുതിപൊട്ടുന്നു.''— ദേശമംഗലം രാമകൃഷ്ണൻ.

''പരിതഃസ്ഥിതികളുടെ പച്ചപ്പിനെക്കുറിച്ചോ ചരിത്രപ്രാധാന്യമുള്ള സ്ഥലങ്ങളുടെയും കെട്ടിടങ്ങളുടെയും മൂല്യത്തെക്കുറിച്ചോ ആലോചിക്കാതെയാണ് ഈ തീരുമാനം അധികൃതർ കൈക്കൊണ്ടിട്ടുള്ളത്. നമ്മുടെ മരങ്ങൾ മാത്രമല്ല, കലാലയാങ്കണത്തിന്റെ സ്ഥലവും പവിത്രമാണ്; ചരിത്രപ്രാധാന്യമുൾക്കൊള്ളുന്നതാണ്. സംസ്കാരമുള്ള ഒരു ഭരണകൂടം അവയുടെമേൽ കൈവയ്ക്കുകയില്ല.'' —വി. പി. ശിവകുമാർ.

●

യൂണിവേഴ്സിറ്റി കോളേജിലെ അദ്ധ്യാപകരിൽ എഴുപത്തഞ്ചു ശതമാനവും ഇവിടത്തെ പൂർവ വിദ്യാർത്ഥികളാണ്. ഇവിടത്തെ പുൽനാമ്പുകളും ചെടികളും വന്ദ്യവയോധികനായ ''സ്ഥൂലാമ്രാധിപനും'' മഹാഗണിമരങ്ങളും സ്മരണകളുടെ ഒരു മഹാപ്രവാഹംതന്നെ അവരുടെയുള്ളിൽ ഉണർത്തിവിടുന്നു. അത്രയ്ക്ക്



ചരിത്രപ്രാധാന്യമുണ്ട് ഇവിടത്തെ ഒരു പുൽക്കൊടിക്കുപോലും. മഹാകവി കുമാരനാശാന്റെ പ്രരോദനത്തിൽ പരാമൃഷ്ടമായ മാവ് കോളേജിലെ ആദ്യകാല കാവൽക്കാരനായ മിഖേൽ മൂപ്പനെക്കാളും പ്രായംചെന്നതത്രെ.

ദേശീയസമരം കൊടുമ്പിരിക്കൊണ്ടു നിന്ന കാലത്ത് മഹാത്മാഗാന്ധിയും രവീന്ദ്രനാഥടാഗോറും യൂണിവേഴ്സിറ്റി കോളേജിലെ വിദ്യാർത്ഥികളെ അഭിസംബോധനചെയ്തത് ഈ കോളേജ്‌വളപ്പിലെ മരങ്ങൾ വിരിച്ച തണലിൽ നിന്നുകൊണ്ടായിരുന്നു. തെക്കേ ഗേറ്റിനടുത്തെ കൊച്ചുമാവിൻ തണലാണ് തിരുവിതാംകൂറിലെയും തിരു–കൊച്ചിയിലെയും പിന്നീട് കേരളത്തിലെയും രാഷ്ട്രീയ നേതൃത്വത്തിന്റെ ഞാറ്റടിയായത്. പട്ടം താണുപിള്ള, സി. കേശവൻ, ആർ. ശങ്കർ, കെ. ആർ. ഇലങ്കത്ത്, ലക്ഷ്മി എൻ. മേനോൻ തുടങ്ങിയ എത്രയെത്ര നേതാക്കൾ യൂണിവേഴ്സിറ്റി കോളേജിന്റെ സംഭാവനകളായുണ്ട്! ശാസ്ത്രജ്ഞന്മാരുടെയും സാഹിത്യകാരന്മാരുടെയും ഒരു നിരയെത്തന്നെ ഈ കോളേജ്, ലോകത്തിനു നല്കിയിട്ടുണ്ട്. കെ. ബാലകൃഷ്ണൻ 'കൗമുദി'യിൽ തെക്കേഗേറ്റിനടുത്ത ആ മാവിനെപ്പറ്റി മുഖപ്രസംഗം എഴുതിയിട്ടുണ്ട്. ആശാനും എ. ആറിനും ചങ്ങമ്പുഴയ്ക്കും ഇ. വി. കൃഷ്ണപിള്ളയ്ക്കുമെല്ലാം കുളിർമ്മ വിരിച്ചുകൊടുത്ത മുത്തശ്ശൻമാവിനുനേരെ മുമ്പൊരിക്കൽ കോടാലി നീണ്ടപ്പോൾ അതിനെതിരെ ശബ്ദമുയർത്തിയ വിദ്യാർത്ഥികളുടെ സാംസ്കാരിക പ്രബുദ്ധതയെച്ചൊല്ലി അതു നേരിൽകാണാനിടയായ കിഷൻചന്ദും കെ. എ. അബ്ബാസും പ്രശംസിച്ചെഴുതിയിട്ടുണ്ട്. പോയ തലമുറകൾക്ക് ആ ''സ്ഥൂലാമ്രാധിപൻ'' എത്രകണ്ട് പ്രചോദനമായിരുന്നുവോ അത്രകണ്ട് പിൽക്കാല തലമുറകളുടെ ആത്മാംശമായി, ആ മരമുത്തശ്ശനോടൊപ്പം, നവാഗതരായ ആ മഹാഗണി മരങ്ങളും.

●

''ഈ മുഴുവൻ സസ്യജാലത്തിൽനിന്നും വേറിട്ടുള്ള ഒരോർമ്മ യൂണിവേഴ്സിറ്റി കോളേജിനെ സംബന്ധിച്ചിടത്തോളം ഞങ്ങൾക്ക് മനസ്സിൽ തെളിയില്ല, കണ്ണടച്ചുനിന്നാൽ'' —യൂണിവേഴ്സിറ്റി കോളേജിലെ പൂർവവിദ്യാർത്ഥിയും ഇപ്പോൾ മലയാളവിഭാഗം മേധാവിയുമായ പ്രൊഫസർ പന്മന രാമചന്ദ്രൻ വികാരഭരിതനായി.

''ഞങ്ങൾ പഠിച്ചിരുന്ന 1950–53 കാലഘട്ടത്തിൽത്തന്നെ ഈ മഹാഗണി മരങ്ങൾ ഞങ്ങൾക്കു പ്രിഷ്യസ് ആയിരുന്നു. ദെയർ ഇസ് സംതിങ് ഹോളി ഇൻ ഇറ്റ്. ഇപ്പോൾ നോക്കിയാലും എന്തു ഭംഗിയാണ് ഈ പച്ചപ്പിൽക്കൂടി കോളേജ് കെട്ടിടം കാണാൻ. ദെയർ ഇസ് സംതിങ് ഇറ്റേണൽ ഇൻ ഇറ്റ്. അന്നും ഇതേപോലെ തന്നെയായിരുന്നു. എന്തിനാണ് ഈ മരങ്ങളൊക്കെ വെട്ടുന്നത്. അവയുടെ ആ നില്പുകണ്ടാൽ ആർക്കു തോന്നും വെട്ടാൻ?''—ഇംഗ്ലീഷ്‌വിഭാഗം മേധാവി ഡോക്ടർ സൂസൻകോശിയുടെ വാക്കുകളിൽ അദ്ഭുതവും ദുഃഖവും.

പട്ടം മുഖ്യമന്ത്രിയായിരുന്ന അവസരങ്ങളിൽ അദ്ദേഹം ഇടയ്ക്കിടെ കോളേജ് സന്ദർശിക്കാൻ സമയം കണ്ടെത്തിയിരുന്നു. അത്തരമൊരു സന്ദർഭത്തിൽ അദ്ദേഹത്തെ അനുഗമിച്ച് കോളേജ്‌വളപ്പാകെ ചുറ്റിനടക്കുന്ന കാര്യം പ്രൊഫസർ കെ. രാധാകൃഷ്ണൻ നായർ ഓർമ്മിച്ചു. ചുവരിൽ തൂക്കിയിരുന്ന ഒരു ചിത്രം കണ്ടപ്പോൾ പട്ടം പറഞ്ഞു: ഇദ്ദേഹമാണ് എന്നെ ''മൈഖേൽ'' പഠിപ്പിച്ചത്. എന്നിട്ടും അദ്ദേഹം ''അപ്പോൺ ദ ഗ്രീൻഹെഡ് ഹിൽ'' എന്നു തുടങ്ങുന്ന വരികൾ ചൊല്ലി. ഇടയ്ക്ക് ഒരു വരി മറവിയിൽ ചോരുക്കിനിന്നപ്പോൾ ഞാനാണ് അതു ചൊല്ലി പൂർത്തിയാക്കാൻ സഹായിച്ചത് —പ്രൊഫസർ രാധാകൃഷ്ണൻ നായർ പറഞ്ഞു. തടാകങ്ങളുടെ താഴ്‌വാരമായ ഗ്രാസ്മിയർ വെയിലിനെക്കുറിച്ച് വേർഡ്സ്‌വർത്ത് എഴുതിയ മനോഹരമായ ആ പ്രകൃതിഗീതം ഉറക്കെ ചൊല്ലാൻ പട്ടംതാണുപിള്ളസ്സാറിനു തോന്നിയതു തീർച്ചയായും ഈ കോളേജന്തരീക്ഷത്തിലെ പച്ചത്തഴപ്പിന്റെ കുളിർമ്മയേറ്റിട്ടാവണം'' അദ്ദേഹം വാദിച്ചു.

യൂണിവേഴ്സിറ്റി കോളേജുവളപ്പിലെ മഹാഗണിമരങ്ങളുടെ ജാതകം സ്പഷ്ടമായി അറിയാവുന്നതായി ഒരാൾ ജീവിച്ചിരുപ്പുണ്ട്. 1935-ൽ, അന്ന് പ്രിൻസിപ്പാളായിരുന്ന എ. ഗോപാലമേനോൻ, സ്വന്തം കൈകൊണ്ട് മഹാഗണിത്തൈകൾ നടുന്നതു അദ്ദേഹം കണ്ടതാണ്. ആ തൈകളാണ് ഇന്ന് പച്ചപ്പരവതാനി വിരിച്ച് ഉയർന്നുനില്ക്കുന്ന ഈ മഹാഗണിമരങ്ങൾ. 1928–മുതൽ യൂണിവേഴ്സിറ്റി കോളേജിൽ വിദ്യാർത്ഥിയായിരുന്ന് 1935–ൽ ഇതേ കോളേജിൽത്തന്നെ അദ്ധ്യാപകവൃത്തിയിൽ ചേർന്ന് ഇരുപത്തിരണ്ടു കൊല്ലത്തെ സേവനത്തിനുശേഷം പ്രിൻസിപ്പാളായി റിട്ടയർചെയ്ത ഇ. പി. നാരായണപിള്ളസ്സാറാണ് ആ ദൃക്സാക്ഷി. മഹാവാർദ്ധക്യത്തിന്റെ തളർച്ചയിൽ സംസാരിക്കാനുള്ളശേഷിപോലുമില്ലാതിരുന്നിട്ടും മഹാഗണിമരങ്ങളുടെ മേൽ കോടാലിവീഴാൻ പോകുന്നു എന്നു കേട്ടപ്പോൾ അദ്ദേഹം വാചാലനായി:

''ഇതറിഞ്ഞാൽ താണുപിള്ളസ്സാർ അവിടെനിന്ന് കണ്ണീർപൊഴിക്കും.'' അദ്ദേഹം പറഞ്ഞു: ''താണുപിള്ളസ്സാർ അരുമയോടെ മാത്രമേ കോളേജിനെപ്പറ്റി പറയാറുള്ളൂ. മൈ കോളേജ്, മൈ കോളേജ് എന്നു പറയുമ്പോൾ അദ്ദേഹം എത്രമാത്രം വികാരം കൊണ്ടിരുന്നെന്നോ!'' കോളേജ് വികസനത്തിനുവേണ്ടി 35 ലക്ഷം രൂപയുടെ ഒരു പദ്ധതിക്ക് പട്ടം മുഖ്യമന്ത്രിയായിരുന്നപ്പോൾ പ്രിൻസിപ്പാളായിരുന്ന തന്നോട് ആലോചിച്ച് രൂപംകൊടുത്തിരുന്നെന്നും അദ്ദേഹം ഗവർണറായി പോയപ്പോൾ അതു നടക്കാതെ പോയെന്നും നാരായണപിള്ളസ്സാർ ഓർമ്മിച്ചു. താൻ പ്രിൻസിപ്പാളായിരുന്ന കാലത്ത് മഹാഗണിമരങ്ങൾക്ക് ദോഷമൊന്നും സംഭവിക്കാതിരിക്കാൻ ടെന്നീസ്കോർട്ട് കുറെ ഏറെ ഉള്ളിലാക്കിയാണ് നിർമ്മിച്ചതെന്നും അദ്ദേഹം പറഞ്ഞു.

''ഈ കോളേജ് അദ്ദേഹത്തിന്റെ ഭാഗമായിരുന്നു. യൂണിവേഴ്സിറ്റി കോളേജിനെ കേരളസർവകലാശാല ഏറ്റെടുക്കാൻ മുതിർന്നപ്പോൾ അതിനെ എതിർത്ത് കോളേജിന്റെ ഒറിജിനൽ സ്റ്റാറ്റസ് നിലനിറുത്തിയതു താണുപിള്ളസ്സാറായിരുന്നു. ഒരു ശകലം ഭൂമി വേറെ ഒരു കാര്യത്തിന്, സ്വന്തം കാര്യത്തിനായാൽപ്പോലും കോളേജ്‌വളപ്പിൽ നിന്നെടുക്കുന്നതു അദ്ദേഹത്തിന് ഇഷ്ടമാവില്ല.'' പട്ടം താണുപിള്ളയുടെ മനസ്സെന്തെന്ന് കണ്ടറിഞ്ഞിട്ടുള്ള പ്രൊഫസർ എൻ. കൃഷ്ണപിള്ള അഭിപ്രായപ്പെട്ടതങ്ങനെയാണ്, അദ്ദേഹം തുടർന്നു: ''ഈ കോളേജിൽ പഠിച്ചിട്ടും പഠിപ്പിച്ചിട്ടുമുള്ളവരുടെ മനസ്സിൽ കുളിർമ്മയുള്ള സ്മരണയായി അത്ര ഗാഢമായ ഒരു ബന്ധസ്മൃതിയായി നില്ക്കുന്നു ഈ മരങ്ങൾ.''

''സൈലന്റ് സെന്റിനൽസ് ആണ് ഈ മഹാഗണി മരങ്ങൾ. നിശ്ശബ്ദരായ കാവൽക്കാർ'' — ഒ. എൻ. വി. വിളിക്കാനിഷ്ടപ്പെടുന്നതങ്ങനെയാണ്. അദ്ദേഹം പറഞ്ഞു: ''കണ്ണുള്ളപ്പോൾ കണ്ണിന്റെ വില അറിയില്ല എന്നു പറയാറുണ്ടല്ലോ? ഈ മഹാഗണിമരങ്ങൾ മുറിച്ചാൽ ദുഃഖിക്കാതിരിക്കാൻ വയ്യ.''

●

മിലിയേസിയേ കുടുംബത്തിലെ സ്വെറ്റീനിയാ വർഗ്ഗത്തിൽപ്പെട്ട സസ്യം. ശാസ്ത്രനാമം സ്വെറ്റിനിയേ മഹാഗണി. കാട്ടുവേപ്പിന്റെയും നിലനാരകത്തിന്റെയും കുലത്തിൽപ്പെട്ടതു. അമ്പതുകൊല്ലം എന്നതു മഹാഗണിയുടെ ആയുസ്സിന്റെ പതിന്നാലിലൊന്നേ ആകുന്നുള്ളൂ., യൂണിവേഴ്സിറ്റി കോളേജിലെ മഹാഗണി മരങ്ങൾ ആ അർത്ഥത്തിൽ ഇളം കുരുന്നുകളാണ്. അതൊന്നും ആ മരങ്ങളിൽ കണ്ണുവച്ചിട്ടുള്ളവർക്കു കാര്യമല്ലെന്നു തോന്നുന്നു. ലോകത്തിൽ ലഭ്യമായതിൽവച്ച് ഏറ്റവും വിലപിടിപ്പുള്ള തടിയാണ് മഹാഗണിയുടേത്. മൂന്നുവർഷം മുമ്പ് ഇതേ മഹാഗണികളുടെ നേരെ കോടാലി നീണ്ടതാണ്. അന്നും വിദ്യാർത്ഥികളും അദ്ധ്യാപകരും ഒത്തൊരുമിച്ചുനിന്ന് ആ കുത്സിതശ്രമത്തെ എതിർത്തു തോല്പിക്കുകയാണുണ്ടായത്.

തടിയിൽ കണ്ണുള്ളവർക്ക് മഹാഗണി മരങ്ങൾ മഹാഗണി മരങ്ങൾ മാത്രമാണ്. എന്നാൽ യൂണിവേഴ്സിറ്റി കോളേജിൽ ഒരു വർഷമെങ്കിലും പഠിച്ചിരുന്നവർക്ക് ആ വഴിയെ ഒരു പ്രാവശ്യമെങ്കിലും നടന്നുപോയിട്ടുള്ളവർക്ക് ഈ മഹാഗണിമരങ്ങൾ മഹാഗണിമരങ്ങൾ മാത്രമല്ല, അതിനുമപ്പുറം എന്തൊക്കെയോ ആണ്. മരത്തിന്റെ ചുവട്ടിലിരുന്ന് അമരം ഉരുവിട്ട് ഉയിർക്കൊണ്ട സംസ്കാരത്തിന്റെ തുടർക്കണ്ണിയായ മനുഷ്യന് ഒരു മരം ഒരു മരംമാത്രമല്ല. മിത്തുകളുടെയും ആദിരൂപങ്ങളുടെയും ആകാരമായ മരം. പണക്കൊതിയുടെ മഴുവേറ്റു നിലംപതിച്ചുകൊണ്ടിരിക്കുന്നതിനെതിരെ മനുഷ്യൻ നടത്തുന്ന ധർമ്മസമരത്തിന്റെ പ്രതീകമായിരിക്കുന്നു, യൂണിവേഴ്സിറ്റി കോളേജുവളപ്പിലെ മഹാഗണി മരങ്ങൾ.





# മാധവൻ അയ്യപ്പത്ത്

## 1. കാഴ്ച

കരളിൻ ചിപ്പിക്കുള്ളി-
ലന്നന്നു വിളയുന്ന
തിറമോരോന്നായ് ചേർത്തൊ-
രാലയം പണിതീർത്തു,

ആതിര നിലാവിനാൽ
വെൺകളി പൂശി, മുററ-
ത്തായിരമോണത്തിന്റെ
വിത്തുകൾ മുളപ്പിച്ചു.
കയ്യുയരത്തിൽ തങ്ക-
ക്കിങ്ങിണി വിളയേണ്ടം
തയ്യുകൾ പിടിപ്പിച്ചു
തൊടിയിൽ മുററത്തോളം.

ചെറുതാണെന്നാലെന്തു
ചേലാണു, വിൺപക്ഷിതൻ
ചിറകിൽനിന്നും വീണ
തൂവലെന്നല്ലേ തോന്നൂ?

## 2. വീഴ്ച

തൂണിലും കോണിലും മാറാല
തൂത്തുകളയുവാനൊഴിവില്ല.
അറയിൽ, തറയിലടിക്കാട്ട്,
അടിച്ചുതുടയ്ക്കുവാനാളില്ല.
തൊട്ടാലേ വാട്ടം പടർപ്പുല്ല്
തോട്ടത്തിൽ, കൊത്തുവാനാണില്ല,
പൊട്ടിപ്പൊളിഞ്ഞൊരു മുററത്ത്
പുററുകമിയുന്ന മുററത്ത്
കുററിക്കയറിന്നൊരററത്ത്
പൂപ്പൽപിടിച്ചു പുഴപ്പട്ടി.
പണ്ടിവനൊററക്കടികൊണ്ട്
കണ്ടിച്ചപോലൊരു നരിമാനെ!
ഇല്ലത്തറനിന്ന മുററത്ത്
പല്ലു നുള്ളന്നൊരു മുത്തശ്ശി.
പല്ലുകൊഴിഞ്ഞൊരു മുത്തശ്ശി
എല്ലും തൊലിയുമായ് മുത്തശ്ശി
മുത്തശ്ശി പല്ലൊന്നു നുള്ളമ്പോൾ
പത്തു ചെനച്ചു തെഴുക്കുന്നു

## 3. യാത്ര

ഞെട്ടിപ്പുകയില വായിലിട്ടു
കുട്ടികൾക്കന്നും കഥ തുടർന്നു
ഒന്നേ ഒന്നേ പോ
ഓമനയായി വളർന്നാനുണ്ണി
നാടകംകെട്ടി നടന്നാനുണ്ണി
നാടിന്റെ കണ്ണായി കണ്ണനുണ്ണി.
കപ്പം പിരിക്കാൻ കടലുതാണ്ടി
കപ്പിത്താനായിട്ടലഞ്ഞാനുണ്ണി
കാററു ചതിച്ചപ്പോൾ, കപ്പലുടഞ്ഞപ്പോൾ
കിട്ടിയപൊങ്ങിൽ പിടിച്ചാനുണ്ണി.
ഓളത്തിൻതോളത്തുയർന്നാനുണ്ണി
താളമടിച്ചു തുഴഞ്ഞാനുണ്ണി.
പൊങ്ങും തിരമേൽ കരയ്ക്കടിഞ്ഞു
ചെങ്ങി മയങ്ങിക്കിടന്നാനുണ്ണി.

## 4. പ്രളയം

ഇത്തിരിപ്പൂങ്ങുകൾ വാഴുമാ ദ്വീപിൽ, വേ
രററ മരം പോൽ കിടക്കുകയാണവൻ.
വാടിക്കിടക്കുമോ വീരന്റെ ചുററിലു
മാടിത്തിമിർത്തു വിരലളവാന്നവർ.
തങ്ങൾ തന്നുക്കിലൊ ട്ടററം നടിക്കുമാ
പൂങ്ങുകളേണിവെച്ചേറിപോൽ മേനിയിൽ.
മാറാല പോലുള്ളൊരാലാസുകൊണ്ടവർ
മാനവ സത്തയെ കെട്ടിവരിഞ്ഞുപോൽ.
ഓടിത്തളർന്നു മടങ്ങും തിരകള-
ന്നോങ്കാര മന്ത്രമുരുവിട്ടുയർന്നുപോൽ.
വാനം മുരണ്ടുപോൽ, മേഘം ജ്വലിച്ചുപോൽ,
വാരിധിയൊന്നിച്ചു തുള്ളിത്തിളച്ചുപോൽ.
തള്ളിയിരച്ചലച്ചാർത്തു പുരുക്കന്ന-
വെള്ളത്തിലംഗുലീപ്രായരൊട്ടുങ്ങിപോൽ.
നാല്പതു നാളില,ല്പത്ര ഞൊടികളിൽ
ഉൽപത്തിയേതോ യുഗാന്തരത്തിൻ സ്മൃതി.
മുററ മൊലിച്ചു പോയ്, പട്ടിയും നഷ്ടമായ്.
പെട്ടിയിലേറുവാൻ മുത്തശ്ശി മാത്രമായ്.

## 5. പുനർജന്മം

തന്നിൽ നിന്നാളും തീയ്യിൽ
താനെരിഞ്ഞതിൽ നിന്നും
പൊന്നാളിപ്പത്രം വീശി
പ്പക്ഷീന്ദ്രൻ പിറക്കുന്നു.

ഫിനിക്സ്





## ചന്ദ്രൻ പെരുമുടിയൂർ

# കൽക്കത്തയുടെ ഒരു ഹൃദയം

കൽക്കത്തയിലെ ഒരു വരണ്ടസായാഹ്നം. റോഡിൽ നിറയെ ട്രാമും ബസ്സും. നഗരമിരമ്പിമറിയുന്നു.

എക്സ്ട്രാലിയ റോഡിലൂടെ കാർ പതുക്കെ ഇഴഞ്ഞുനീങ്ങി. ഇടതുഭാഗത്തെ ദേശ്പ്രിയ പാർക്കിൽ തളർന്നുറങ്ങുന്ന ജന്തുക്കൾ.

വലതുഭാഗത്തേക്ക് വിരൽചൂണ്ടി ശിവമ്മാമ്മ പറഞ്ഞു:

''ഇതാണ് ലേക്മാർക്കററ്.'' പരന്നു കിടക്കുന്ന ചന്ത. മൂക്കിൽ തുളച്ചുകയറുന്ന ഗന്ധം. റോഡരികിലെ, നടപ്പാത ഇവിടെനഷ്ടപ്പെട്ടിരിക്കുന്നു. പകരം റിഡക്ഷൻ സെയിൽസ് നടത്തുന്ന കടകൾ. അവയ്ക്കു ചുററും ആർത്തിരമ്പുന്ന ജനങ്ങൾ.

വർഷങ്ങൾക്കുമുൻപ് മങ്ങാത്ത കാലടികൾ പതിപ്പിച്ച് ഇതിലെ കടന്നുപോയവരെക്കുറിച്ച് ഞാനോർത്തു. സുരേന്ദ്രനാഥ്ബാനർജി, രവീന്ദ്രനാഥ്ടാഗോർ, ജെ. സി. ബോസ്, സുഭാഷ് ചന്ദ്രബോസ്, ശ്രീരാമകൃഷ്ണ പരമഹംസർ, അരവിന്ദഘോഷ്, ചാരുമജ്ഞുംദാർ...ചെത്തല ബ്രിഡ്ജിനമുകളിലൂടെ 21/1/1-ൽ എത്തി. ബെൽ അമർത്തി. ഉള്ളിൽ ശബ്ദം കേട്ടില്ല. കറന്റ് ഇല്ലായിരിക്കാം. വാതിലിൽമുട്ടി. അനക്കമില്ല. ഏറെ നേരത്തെ പ്രയത്നം കഴിഞ്ഞപ്പോൾ ഒരാൾ...

''ഐററാ കീ ബിമേൽ മിത്രേർ ബാഡി?''

ശിവമ്മാമ്മ ചോദിച്ചു: (ഇതാണോ ബിമൽ മിത്രയുടെ വീട്). അയാൾ തല കുലുക്കി അകത്തേക്കു ക്ഷണിച്ചു.

സ്വീകരണമുറിയിൽ ഞങ്ങൾ ഇരുന്നു. അടുക്കും ചിട്ടയുമില്ല. ചുമരിനോടു ചേർത്തുവച്ച വലിയ അലമാരയിലും സോഫയുമുകളിലും ടീപ്പോയിക്കുപുറത്തും പുസ്തകങ്ങൾ ചിതറിക്കിടക്കുന്നു.

നീണ്ടു കൊലുന്നനേയുള്ള മനുഷ്യൻ വന്നു. തലമുടി വെളുത്തിരിക്കുന്നു. ജൂബ്ബയും ധോത്തിയും. വലിയ കണ്ണട. മലയാളികൾക്ക് സുപരിചിതനായ ബിമൽ മിത്ര.

കൈകൾ കൂപ്പിനിന്നു.



ബിമൽമിത്ര



ശിവമ്മാമ്മ എന്നെ പരിചയപ്പെടുത്തി.

എഴുപതോളം നോവലുകൾ, പത്തു ചെറുകഥാസമാഹാരങ്ങൾ, അനേകം നിരൂപണഗ്രന്ഥങ്ങൾ, നാടകങ്ങൾ എന്നിവ ബിമൽമിത്രയുടേതായിട്ടുണ്ട്.

'ബീഗം-മേരി-ബിശ്വാസ്', 'ചലോ കൽക്കത്താ', 'ചരിത്രത്തിൽ ഇല്ലാത്തവർ', 'നാലു കണ്ണുകൾ', 'ഭൈരവീരാഗം', 'അഹം', തുടങ്ങി ഒട്ടേറെ നോവലുകൾ മലയാളത്തിൽ വിവർത്തനം ചെയ്തിട്ടുണ്ട്. ഏററവും പ്രശസ്തമായതു 'വിലയ്ക്കുവാങ്ങാം' എന്ന കൃതിയാണ്. എണ്ണമററ ചെറുകഥകൾ ഇന്നും നിരവധി മാസികകളിൽ ചിതറിക്കിടക്കുന്നു. തന്റെ കൃതികളിൽ ഏററവും ഇഷ്ടപ്പെട്ടതു് 'അഹം' ആണെന്നു് ബിമൽമിത്ര പറഞ്ഞു.

●

മിത്രയുടെ 'ചരിത്രത്തിൽ ഇല്ലാത്തവർ' എന്ന നോവലിനെക്കുറിച്ചായി സംസാരം. ഇതു് ഒരു ചരിത്രകഥയാകുന്നു.

എന്നാൽ ഈ കഥ നിങ്ങൾക്ക് ചരിത്രത്തിൽ വായിക്കുവാൻ കഴിയുകയില്ല. ഈ കഥ ചരിത്രത്തിൽ ഇല്ല. ഒരിക്കലും ഉണ്ടാകുകയും ഇല്ല. കാരണം എന്നേയും നിങ്ങളേയുംപോലുള്ളവരെ ചരിത്രം ഓർക്കാറില്ല. രാജാക്കന്മാർ, ചക്രവർത്തിമാർ, പ്രസിഡന്റ്, പ്രൈം മിനിസ്റ്റർ മുതലായവരെപ്പററി ചിന്തിക്കാൻ മാത്രമേ ചരിത്രം സമയംകണ്ടെത്താറുള്ളൂ, അല്ലെങ്കിൽ സേനാപതിമാരേയും വ്യവസായികളേയും കോടീശ്വരന്മാരേയും റാണിമാരേയും പററി എഴുതിയെന്നുവരും. സമാധാനകാംക്ഷികളായി, ശാന്തരായി കഴിഞ്ഞുകൂടുന്ന ഇടത്തരക്കാരെ തിരിഞ്ഞുനോക്കുവാൻപോലും ചരിത്രകാരന്മാർക്ക് സമയമില്ല.

ഉദാഹരണമായി ഈ കഥയിലെതന്നെ ചിലരെ എടുക്കുക. അളകേശൻ, താരകൻ, നിഖിലൻ, കാളീപദൻ, അല്ലെങ്കിൽ മിസ്ററർ ഡഗ്ലസ്. അഥവാ മിസ്റ്റർ സിംസൺ. ഇന്ത്യാ ചരിത്രത്തിൽ ഇവരുടെ ആരുടേയും പേരില്ല. എന്തിനേറെ? ഹരിമോക്താറിന്റെ മകൾ പാരുൽ ബാലയെന്ന ഒരുവളെ മഷിയിട്ടു നോക്കിയാൽപ്പോലും ചരിത്രത്തിന്റെ ഏടിൽ കണ്ടെന്നുവരില്ല. എന്നാൽ ഭാരതവർഷത്തിന്റെ സ്വാതന്ത്ര്യസമരചരിത്രത്തിൽ അവർക്കുമുണ്ടായിരുന്നു തങ്ങളുടേതായ ഒരു പങ്ക്. അവരും സ്വന്തം ജീവിതം അപകടപ്പെടുത്തി സ്വാതന്ത്ര്യസമരത്തിന്റെ വേലിയേററത്തിലേക്ക് കുതിച്ചുചാടി.

ചരിത്രത്തിൽ ഇല്ലാത്തവരെക്കുറിച്ച് ചരിത്രമെഴുതിയ ബിമൽമിത്ര. ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിന്റെ പശ്ചാത്തലത്തിൽ രക്തമൊഴുക്കിയ അപ്രശസ്തരായ ഒട്ടേറെ വ്യക്തികളെക്കുറിച്ച് കഥയെഴുതിയ ബിമൽമിത്ര.

മിത്രയുടെ മററെല്ലാ നോവലുകളെയും പോലെ 'ചരിത്രത്തിൽ ഇല്ലാത്തവർ' എന്ന നോവലിന്റേയും കഥ നടക്കുന്നതു് കൽക്കത്തയിൽ വച്ചാണ്. ബ്രിട്ടീഷുകാരനായ സിംസണായിരുന്നു അന്ന്



കൽക്കത്തയിലെ പൊലീസ് ഡെപ്യൂട്ടി കമ്മീഷണർ. ഭാരതം സ്വാതന്ത്ര്യം നേടിക്കഴിഞ്ഞതിനുശേഷം ഇന്ത്യ സന്ദർശിക്കുന്ന സിംസന്റെ ഓർമ്മകളിലൂടെ കഥ നിവർന്നുവരുന്നു. അളകനും താരകനും തീവ്രവാദിയായിരുന്ന പ്രഫുല്ല ചക്രവർത്തി, ദരിദ്രർക്കും അനാഥർക്കുമായി തുടങ്ങിയ ദരിദ്രബാന്ധവ ഭണ്ഡാരത്തിന്റെ പ്രവർത്തകർ. അമ്മയും അച്ഛനും മരിച്ച പാരുൽ, അവർ സഹായിച്ച അനേകരിൽ ഒരുവളായിരുന്നെങ്കിലും പ്രത്യേക മമത ലഭിച്ചിരുന്നു.

അളകനും താരകനും ഉററ സുഹൃത്തുക്കളും. തങ്ങളുടെ പ്രസ്ഥാനത്തിനുവേണ്ടി വീട്ടുകാരെപ്പോലും ഉപേക്ഷിച്ചവരായിരുന്നു. പക്ഷേ, വിധിവൈപരീത്യം, പാരുലും താരകനും ചേർന്നെടുത്ത ഫോട്ടോ കണ്ടെത്തിയ അളകൻ അത് സംഘടനയുടെ സ്വഭാവശുദ്ധിക്കു ഹാനികരമാണ് എന്നു പറഞ്ഞു താരകനെ പുറത്താക്കി. മറെറാന്നും ചെയ്യാനില്ലായിരുന്ന ആ ചെറുപ്പക്കാരൻ വഴിവക്കിൽ അനാഥനായി നിന്നു. ഏറെനേരത്തെ ചിന്തയ്ക്കുശേഷം, അയാൾ പിന്നെ നടന്നെത്തിയത് സിംസന്റെ മുറിയിലേക്കായിരുന്നു. തലയ്ക്കു വില നിശ്ചയിച്ചിരുന്ന അളകനെക്കുറിച്ചുള്ള പൂർണ്ണവിവരങ്ങൾ താരകൻ അവർക്കു നൽകി. പൊലീസുകാർ പാരുലിന്റെ വീടു വളഞ്ഞു. അളകൻ വെടിയേററു മരിച്ചു. മനസ്സാക്ഷിക്കുത്തനുഭവപ്പെട്ട സിംസൺ ജോലി രാജിവച്ചു.

വർഷങ്ങൾക്കുശേഷം സിംസൺ കൽക്കത്തയിലെത്തിയത് താരകനേയും അനാഥയായ പാരുലിനേയും സഹായിക്കാനായിട്ടാണ്. എന്നാൽ അവൾ താരകന്റെ ഭാര്യയാണെന്നറിഞ്ഞപ്പോൾ, സായ്പ് ഞെട്ടി. തന്റെ തകർന്ന പ്രേമബന്ധത്തിന്റെ സ്മൃതികളിൽ കുടുങ്ങി അയാൾ പാരുലിന്റെ വീട്ടിൽ എത്തി. തന്റെ ഭാര്യ, തന്നെ ഉപേക്ഷിച്ചുപോയെന്നും ആ ദുഃഖത്തിൽനിന്നും മോചനം നേടുന്നതിനുവേണ്ടിയായിരുന്നു താൻ പൊലീസ് കമ്മീഷണറായി ഇന്ത്യയിൽ വന്നതെന്നും സിംസൺ പറഞ്ഞു. എന്നാൽ പ്രേമത്തിന്റെ ദിവ്യതയെക്കുറിച്ച് താൻ ബോധവാനായത്, പൊലീസ് അളകേശനെ പിടിക്കാൻ വീടുവളഞ്ഞപ്പോൾ പാരുൽ അയാളെ ചുററിപ്പിടിച്ചുകൊണ്ട് സ്വന്തം കൈത്തോക്ക് അയാൾക്കുനേരേ ഉയർത്തിയപ്പോഴാണ്. അങ്ങനെ പാരുലിന്റെ തോക്കിൽനിന്നും തെറിച്ച വെടിയുണ്ടയേററാണ് അളകൻ മരിച്ചത്.

കഥാന്ത്യത്തിൽ തെളിയുന്ന അളകേശന്റെ മരണത്തിന്റെ സത്യാവസ്ഥ സ്വാതന്ത്ര്യസമരത്തിൽ ജീവാഹുതി അർപ്പിച്ച നിരവധിപേരുടെ ഓർമ്മകൾ നമ്മിൽ നിറയ്ക്കുന്നു. വീണ്ടും നമ്മൾ ഞെട്ടുന്നത് തീവ്രവാദിയായിരുന്ന പ്രഫുല്ലചക്രവർത്തിയാണ് സ്വാതന്ത്ര്യാനന്തര ബംഗാളിലെ മുഖ്യമന്ത്രി എന്ന് അറിയുമ്പോഴാണ്. എല്ലാ നിരാശയും ഉൾക്കൊണ്ട് തിരിച്ചു പോകുവാൻവേണ്ടി ഡംഡം വിമാനത്താവളത്തിലേക്ക് ടാക്സിയിൽ യാത്രയാകുന്ന സിംസൺ റോഡിലേക്കു സൂക്ഷിച്ചു നോക്കി. വാഹനങ്ങളിൽ ജനം തൂങ്ങിപ്പിടിച്ചു കിടക്കുന്നു. അയാൾക്കുതോന്നി ഇവർ മനുഷ്യരല്ല, സമയമാണ്. ടൈം. അവർ ബസ്സിന്റെയും ട്രാമിന്റെയും കമ്പികളിൽ തൂങ്ങിപ്പിടിച്ചു കിടന്ന് സഞ്ചരിക്കുന്നു, ചരിത്രം രചിക്കുന്നതിന്. അവരെല്ലാം ഒരു ദിവസം ഒന്നിച്ചു ചരിത്രമാകും. ആ ചരിത്രത്തിൽ ആരുടേയും സുഖദുഃഖങ്ങളോ, കോട്ടങ്ങളോ വിവരിച്ചിരിക്കയില്ല. വിവരിച്ചിരിക്കുക രാജാക്കന്മാരെയും പ്രസിഡണ്ടുമാരെയും, പ്രൈംമിനിസ്റ്റർമാരെയുംപററി മാത്രം. നമ്മളുടേയോ? ട്രാമിലും ബസ്സിലും തൂങ്ങിപ്പിടിച്ചു കിടക്കുന്ന നമ്മുടെ ചരിത്രം ആരും രചിക്കില്ല. ഭൂതകാലത്തിൽ എന്നപോലെ ഭാവിയിലും അങ്ങനെയൊന്നുണ്ടാകില്ല. അതിനാൽ അളകേശന്റെ ചരിത്രവും ചരിത്രത്തിലുണ്ടാകില്ല.

●

1912 മാർച്ച് 18–ന്, ബിമൽമിത്ര ജനിച്ചു. പതിമ്മൂന്നാമത്തെ വയസ്സുമുതലേ കവിതകളും കഥകളും എഴുതിത്തുടങ്ങി. കൽക്കത്താ സർവ്വകലാശാലയിൽ നിന്നും എം. എ. ബിരുദമെടുത്തു. വിശ്വസാഹിത്യവുമായുള്ള അടുപ്പം സാഹിത്യത്തിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കാൻ സഹായിച്ചു. 1829–ലെ ഫ്രഞ്ച് വിപ്ളവത്തെക്കുറിച്ചെഴുതിയ റൂസോയുടെ കൃതി അത്യധികം ആകർഷിച്ചു. അതുകൊണ്ടു തന്നെയാകണം ഇന്ത്യാ ചരിത്രം വിവിധ ഘട്ടങ്ങളിലായി നോവൽ രൂപത്തിൽ എഴുതാൻ സാധിച്ചത്. രണ്ടായിരം പേജുള്ള 'ബീഗം–മേരി–ബിശ്വാസ്'' 'സാഹിബ് ബീബി ഔർ ഗുലാം', 'ചലോ കൽക്കത്ത' എന്നിവ ഇന്ത്യൻ സ്വാതന്ത്ര്യസമരപശ്ചാത്തലത്തിൽ മെനഞ്ഞെടുത്ത ഒന്നിനോടൊന്നു ബന്ധപ്പെട്ട കൃതികളാണ്.

ഏകനായാണ് സാഹിത്യത്തിൽ മിത്ര സഞ്ചരിച്ചത്. ആരും സഹായിക്കാനുണ്ടായിരുന്നില്ല. ബംഗാളികൾ വളർന്നുവരുന്നവരെ താഴ്ത്താനേ നോക്കിയിട്ടുള്ളു എന്ന് വികാരാധീനനായി അദ്ദേഹം പറഞ്ഞു. രവീന്ദ്രനാഥടാഗോറിനേല്ക്കേണ്ടിവന്ന യാതനകൾ അദ്ദേഹം സ്മരിച്ചു. ഗീതാഞ്ജലി ആദ്യം പ്രസിദ്ധീകരിച്ചത് ഇംഗ്ലീഷിലാണല്ലോ. വിവേകാനന്ദസ്വാമികൾക്ക് എല്ലാ സഹായവും ചെയ്തുകൊടുത്തത് ദക്ഷിണേന്ത്യക്കാരാണെന്ന് നന്ദിപൂർവ്വം മിത്ര ഓർമ്മിച്ചു. അന്യരെ സഹായിക്കുന്ന കാര്യത്തിൽ കേരളീയർ ബംഗാളികളെക്കാൾ എത്രയോ മുൻപന്തിയിലാണെന്ന് ബിമൽമിത്ര പറഞ്ഞപ്പോൾ ഉള്ളിൽ അറിയാതെ ഒരു ചിരി പടർന്നുവോ.

റെയിൽവേയിൽ കുറച്ചുകാലം ജോലി നോക്കി. പിന്നെ സി. ബി. ഐയിൽ ചേർന്നു. മദ്ധ്യപ്രദേശിൽ ആയിരിക്കുമ്പോൾ, 1949–ൽ രാഷ്ട്രപതിയിൽനിന്നും മികച്ച സേവനത്തിനുള്ള അവാർഡ് ലഭിക്കുകയുണ്ടായി. കൈക്കൂലിയെ സംബന്ധിച്ച ഒരു കേസിനായിരുന്നു അത്. വളരെ വിചിത്രമായ ആ സംഭവം ബിമൽമിത്ര വിശദീകരിച്ചു. ഒരു ഉദ്യോഗസ്ഥനെ ഒരുകൂട്ടം ജനങ്ങൾ ഏതോ കാര്യത്തിനുവേണ്ടി കൈക്കൂലി വാങ്ങുവാൻ നിർബ്ബന്ധിച്ചിരുന്നു. ഉദ്യോഗസ്ഥനാകട്ടെ അതിൽ തീരെ താല്പര്യമുണ്ടായിരുന്നില്ല. ജനങ്ങളുടെ നിർബ്ബന്ധം സഹിക്കവയ്യാതായപ്പോൾ അയാൾ ബിമൽമിത്രയെ സമീപിച്ചു. മിത്ര സംഭവത്തിൽ ഇടപ്പെട്ട് കൈക്കൂലിവാങ്ങാൻ പ്രേരിപ്പിച്ചവർക്കെതിരെ വളരെ വിദഗ്ധമായി നടപടി സ്വീകരിച്ചു. ഇക്കാലത്ത് കൈക്കൂലി വാങ്ങുന്നവർക്കെതിരെ പോലും ഒന്നും ചെയ്യുവാൻ കഴിയുന്നില്ലല്ലോ എന്ന് ഖേദപൂർവ്വം അദ്ദേഹം ചോദിച്ചു.

1953–ൽ 41–ാമത്തെ വയസ്സിൽ സി. ബി. ഐയിൽനിന്നും രാജിവച്ചു. ഗവണ്മെന്റിന്റെ പെൻഷൻപോലും നിരാകരിച്ചു. ഒരു മുഴുവൻ സമയസാഹിത്യകാരനായി പിന്നീടദ്ദേഹം പ്രവർത്തിച്ചു. ഒരു ഡോക്ടർ മുഴുവൻ സമയവും തന്റെ തൊഴിലിൽ ഏർപ്പെടുന്നതുപോലെ, എന്തുകൊണ്ട് ഒരു സാഹിത്യകാരനും മറെറാരു ജോലിയിൽ ഏർപ്പെടാതെ മുഴുവൻ സമയവും സാഹിത്യത്തിനുവേണ്ടി വിനിയോഗിച്ചുകൂടാ.

സരസ്വതിദേവിയും ലക്ഷ്മിദേവിയും ഒരുമിച്ചു വാഴില്ല എന്നുതന്നെയാണ് മിത്രയുടെ അഭിപ്രായം. പണത്തിന് ഞെരുക്കം ഇന്നേവരെ അനുഭവപ്പെട്ടിട്ടില്ല. എന്നാൽ ഒരിക്കലും പണക്കാരനായിട്ടുമില്ല. ഒരെഴുത്തുകാണിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു:

''ഇതിലെ മേൽവിലാസം ഒന്നുവായിച്ചുനോക്കു.'' ''ദി പ്രൈവററ് സിക്രട്ടറി ടു ശ്രീ. ബിമൽമിത്ര.''

ചിരിച്ചുകൊണ്ടദ്ദേഹം പറഞ്ഞു: ''എനിക്കൊരു പ്രൈവററ് സിക്രട്ടറിയോ? ഞാൻ വേണമെങ്കിൽ വല്ലവരുടേയും സിക്രട്ടറിയാകാം. ജനങ്ങൾ വിചാരിച്ചിരിക്കുന്നത് ഞാൻ വലിയ പണക്കാരൻ എന്നാണ്.''

തർജ്ജമ ചെയ്യപ്പെടുന്ന നോവലുകൾക്കൊന്നും തന്നെ അദ്ദേഹം പണം ലഭിക്കാൻനിർബ്ബന്ധം പിടിക്കാറില്ല. എന്നിട്ടുപോലും പലരും അദ്ദേഹം അറിയാതെ കൃതികൾ വിവർത്തനം ചെയ്യുന്നു. ഓരോ സാഹിത്യകൃതിയും സാഹിത്യകാരന്റെ മജ്ജയുടെയും രക്തത്തിന്റെയും രുചി നോക്കിയാണ് പുറത്തു വരുന്നത്. അത് അവന്റെ ജീവനമാണ്, തന്റെ കൃതിയോട് ഒടുങ്ങാത്ത ആസക്തി ഉണ്ടായിരിക്കുകയും ചെയ്യും. ആ നിലയ്ക്ക് വിവർത്തനം ചെയ്യുന്നവർ മൂലകൃതിയുടെ കർത്താവുമായി ബന്ധപ്പെടുക എന്നത് ഒഴിവാക്കാൻപററാത്ത ഒരു കാര്യമാകണം.

പ്രസാധകരെക്കുറിച്ചായി പിന്നീട് സംഭാഷണം. ആ വിഷയത്തിൽ തീരെ താൽപര്യമില്ലെന്നും തോന്നി. ഈ സമയത്ത് അദ്ദേഹത്തിന്റെ നെററി ചുളിയുന്നത് എനിക്കു കാണാമായിരുന്നു. പൊടുന്നനെ ഉയർന്ന സ്വരത്തിൽ തന്റെ അനുഭവം വിശദീകരിച്ചതിനുശേഷം ആവശ്യപ്പെട്ടു. ''പ്രസാധകർ എല്ലാവരും വിശ്വസിക്കാൻ കൊള്ളാത്തവരാണെന്ന് എഴുതണം. അതിനു കഴിയുമോ?''

●

''ഏതെങ്കിലും നോവൽ മുഴമിപ്പിക്കാതെ ഉപേക്ഷിച്ചു കളഞ്ഞിട്ടുണ്ടോ?''

''പ്രസിദ്ധീകരിച്ച നോവലുകൾ പിന്നീട് വായിക്കുമ്പോൾ ചില ഭാഗങ്ങൾ മാററാമായിരുന്നു എന്ന് തോന്നിയിട്ടുണ്ടോ?'' എന്റെ ഈ രണ്ടു ചോദ്യങ്ങൾക്കും പെട്ടെന്ന് മറുപടി ഉണ്ടായി: ''ഇല്ല.''

ബംഗാൾ നോവൽ സാഹിത്യം ആധുനിക തലമുറയിൽ സുരക്ഷിതമാണോ?

മറുപടി ഒററവാക്കിൽ ആയിരുന്നില്ല. 1865–ലാണ് ബംഗാൾ നോവൽ സാഹിത്യം ആരംഭിച്ചത്. വിഭൂതിഭൂഷൺ ബന്ദോപാദ്ധ്യായ, ബങ്കിംചന്ദ്രചാററർജി എന്നിവരിലൂടെ അതു വളർന്നു. ഇപ്പോൾ ഇവിടംവരെ എത്തി. പുരോഗമന സാഹിത്യമെന്നും ആധുനിക തലമുറ എന്നും വിശേഷിപ്പിക്കേണ്ട കാര്യമുണ്ടെന്നു തോന്നുന്നില്ല. ഓരോ എഴുത്തുകാരനും അവന്റെ കാലഘട്ടത്തിന്റെ വാക്താവാകണം. താൻ ഉൾക്കൊള്ളുന്ന കാലത്തിന്റെ ശബ്ദം അവൻ ഏററുവാങ്ങണം. ഒന്നിനോടും അവന് പ്രത്യേക ആഭിമുഖ്യം ഉണ്ടായിരിക്കരുത്. കാലത്തിനനുസൃതമായ പുരോഗമനചിന്താഗതി പ്രചരിപ്പിക്കുന്നതിൽ അവൻ ബദ്ധശ്രദ്ധനായിരിക്കണം. മോപ്പസാങ്ങിന്റെ, ഗുരുമദാനോബുവന്റെ ഒരു വാചകം അദ്ദേഹം ഓർമ്മിച്ചു. 'റൈറേറഴ്സ് ലൈഫ് ഇസ് എ ഡോഗ്സ് ലൈഫ്. ബട്ട് ഇററ് ഇസ് വർത്ത് ലിവിങ്.''

അവാർഡുകളെക്കുറിച്ചു ചോദിച്ചപ്പോൾ അദ്ദേഹത്തിൽ ഒരുതരം നിസ്സംഗത തെളിഞ്ഞു: ''ഐ നെവർ ഗോട്ട് ഇററ്. ഐ നെവർ വാൺട് ഇററ്.'' അവാർഡുകൾ നൽകുകവഴി ഗവണ്മെന്റ് സാഹിത്യകാരനെ വിലയ്ക്കുവാങ്ങുകയാണ് ചെയ്യുന്നത്. അതു വാങ്ങുകവഴി അവൻ സ്ഥാപിതതാല്പര്യക്കാരുടെ അടിമയായിത്തീരുന്നു.

അവന്റെ ചിന്തകളും പ്രവർത്തനങ്ങളും നിയന്ത്രിക്കപ്പെടുന്നു. സാഹിത്യകാരൻ സ്വതന്ത്രനാകണം, എല്ലാ അർത്ഥത്തിലും. ഒരു പ്രത്യേക രാഷ്ട്രീയപ്പാർട്ടിയോടോ വ്യക്തിയോടോ മമത ഉണ്ടായിരിക്കരുത്. ഞാൻ ഒരു കോൺഗ്രസ്സല്ല. കമ്മ്യൂണിസ്റ്റല്ല. ഇതുവരെയുള്ള എന്റെ ജീവിതത്തിൽ ഒരു രാഷ്ട്രീയപ്പാർട്ടിക്കുംവേണ്ടി എഴുതുവാനോ ഒരു പാർട്ടിയുടെയും ദല്ലാൾ ആകുവാനോ ഞാൻ തയ്യാറായിട്ടില്ല. ഞാനെന്നും ദുഷിച്ച രാഷ്ട്രീയത്തെ, ഇന്ത്യാക്കാരന്റെ നിസ്സഹായവസ്ഥയെ വിമർശിക്കുന്ന കൂട്ടത്തിലായിരുന്നു. സാഹിത്യകാരന് എന്തെങ്കിലും പറയാനുണ്ടെങ്കിൽ അതു ജനങ്ങളോടു പറയാം. എന്തിനെയെങ്കിലുംകുറിച്ച് പറയുവാനുണ്ടെങ്കിൽ അത് ജനങ്ങളെക്കുറിച്ചാകാം.

വിപ്ലവം, സംഭവിച്ചുകൊണ്ടിരിക്കുന്ന പ്രക്രിയയാണ്. മാററം എല്ലാക്കാലത്തും ഉണ്ടാകുന്നുണ്ട്. അതിന് ആരംഭവും അവസാനവുമില്ല. സാർവത്രികമായ ഒരു പരിവർത്തനം അത്ര പെട്ടെന്ന് ഇവിടെ ഉണ്ടാകുമെന്ന് മിത്ര കരുതുന്നില്ല. അതിനു പ്രധാന കാരണം ജനങ്ങളുടെ ബോധമില്ലായ്മ തന്നെയാണ്.

ഇന്ത്യയിലെ എല്ലാ ഭാഷകളിലേക്കും മിത്രയുടെ ഒട്ടുമുക്കാൽ കൃതികളും വിവർത്തനം ചെയ്തിട്ടുണ്ട്. ഏററവും കൂടുതൽ മലയാളത്തിലേക്കാണെങ്കിലും, ആ ഭാഷയിലെ സാഹിത്യവുമായി പരിമിതമായ ബന്ധമേ മിത്രയ്ക്കു ഉള്ളൂ. ഇതരഭാഷകളിലേക്ക് വിവർത്തനം ചെയ്യപ്പെടുന്ന മലയാളകൃതികൾ വളരെയധികമില്ല, എന്നതാവാം ഒരു പക്ഷേ കാരണം.

(ബംഗാളിയിലേക്ക് വിവർത്തനംചെയ്ത 'രണ്ടിടങ്ങഴി' വായിച്ചിട്ടുണ്ട്. ചെമ്മീനിലൂടെ തകഴിയെ മുൻപുതന്നെ അറിയാമായിരുന്നു. വൈക്കം മുഹമ്മദ് ബഷീറിനെ നന്നായി അറിയാം. മലയാളം വായിക്കാനറിയില്ലെങ്കിലും, എല്ലാ ആഴ്ചയിലും വരുന്ന ജനയുഗത്തിന്റെ താളുകൾ മറിച്ചുനോക്കാറുണ്ട്. ജനയുഗത്തിന്റെ പത്രാധിപരായിരുന്ന കാമ്പിശ്ശേരി കരുണാകരനെ പ്രഗല്ഭനായ വ്യക്തിയായി വിശേഷിപ്പിച്ചു. എൻ. വി. കൃഷ്ണവാരിയരേയും പരിചയമുണ്ട്. ഒട്ടുവളരെ ഭാഷകളിൽ പാണ്ഡിത്യമുള്ള എൻ. വി. ഒരു നല്ല സുഹൃത്താണ്. (അദ്ദേഹത്തെ കാണുകയാണെങ്കിൽ തന്റെ അന്വേഷണം മറക്കാതെ അറിയിക്കാൻ മിത്ര ആവശ്യപ്പെട്ടു.)

**മലയാളികൾക്ക് കേരളത്തിലെ ഒരെഴുത്തുകാരനെപ്പോലെ സുപരിചിതനാണ് ബിമൽ മിത്ര. അദ്ദേഹം കേരളത്തിൽ വന്നിട്ടില്ല. പക്ഷേ, കേരളം എപ്പോഴും അദ്ദേഹത്തിന്റെ മനസ്സിലുണ്ട്. ബിമൽമിത്രയുടെ പുസ്തകങ്ങൾ മലയാളികളുടെ കഥാപ്രേമത്തിന്റെ ഭാഗമായിത്തീർന്നിരിക്കുന്നു.**

പ്രശസ്തനായ ആ ബംഗാളി നോവലിസ്ററ് മലയാളത്തിലെ പ്രശസ്തരായ പല സാഹിത്യകാരന്മാരുടെ പേരു പോലും കേട്ടിട്ടില്ല എന്ന് മനസ്സിലായപ്പോൾ എനിക്ക് അദ്ഭുതം തോന്നി. തെററ് ആരുടേതാണ്? മലയാളിയുടേതോ? ബംഗാളിയുടേതോ?

മലയാളത്തിലേക്ക് വിവർത്തനം ചെയ്ത ഒട്ടുമിക്ക ബംഗാളി കൃതികളും ഷെൽഫിനകത്തിരുന്ന് പരിചിതരെപ്പോലെ എന്നെ നോക്കിച്ചിരിച്ചു.

കേരളത്തിൽ വന്നിട്ടില്ല. ഇന്ത്യയിൽ മറെറല്ലായിടത്തും സഞ്ചരിച്ചിട്ടുണ്ട്.



ഏററവും കൂടുതൽ പോകുവാൻ ആഗ്രഹിച്ചത് കേരളത്തിലേക്കായിരുന്നു. ഇനിയിപ്പോൾ അതു നടക്കുമെന്നും തോന്നുന്നില്ല. യാത്ര നിറുത്തിവയ്ക്കുവാൻ ഡോക്ടർ ഉപദേശിച്ചിരിക്കുന്നു. സന്ധ്യമയങ്ങിയാൽ എഴുതുവാൻ പാടില്ല. രാത്രിയിൽ ഉറങ്ങണമെങ്കിൽ എപ്പോഴും ഉറക്കഗുളിക ആവശ്യമാണ്. അല്ലെങ്കിൽ അവസാനിക്കാത്ത ചിന്തകൾ അനാവശ്യമായി കടന്നുവന്ന് അസ്വസ്ഥനാക്കും.

പ്രിയപ്പെട്ട സാഹിത്യകാരാ ഒരിക്കലെങ്കിലും അങ്ങ് ഞങ്ങളുടെ നാട്ടിലേക്കു വരൂ—എത്ര പേരാണെന്നോ അവിടെ കാത്തിരിക്കുന്നത്. ഒരൊററത്തവണയെങ്കിലും കാണാൻ.

എന്റെ അന്തർഗ്ഗതം മനസ്സിലാക്കിയിട്ടാവാം വിദൂരതയിലേക്ക് ദൃഷ്ടികളയച്ച് അദ്ദേഹം പറഞ്ഞു: ''എന്റെ ഏററവും കൂടുതൽ പുസ്തകങ്ങൾ വിവർത്തനം ചെയ്തത് മലയാളത്തിലേക്കാണ്. അതുകൊണ്ടുതന്നെ കേരളത്തിൽ വന്നില്ലെങ്കിലും പുസ്തകങ്ങളിലൂടെ എന്റെ സാന്നിദ്ധ്യം എപ്പോഴും അവിടെ അനുഭവപ്പെടുമല്ലോ?''

എഴുപത്തിരണ്ടാമത്തെ വയസ്സിലും ചെറുപ്പക്കാരന്റെ ഓജസ്സോടെ ബിമൽമിത്ര ജീവിക്കുന്നു. രണ്ടു നോവലുകൾ ബംഗാളി വാരികയിൽ ഇപ്പോൾ പ്രസിദ്ധീകരിക്കുന്നുണ്ട്. 'സബ്ഡ്യൂട്ട്'—'നശിക്കുന്ന മാംസം' എന്നിവയാണത്. കൂടാതെ കഥകളും ഇഷ്ടംപോലെ എഴുതുന്നു.

ഇതുവരെ ചെയ്തതൊന്നും പൂർണ്ണസംതൃപ്തി നല്കിയിട്ടില്ല. ഇനിയും എന്തൊക്കെയോ പ്രവർത്തിക്കുവാനുണ്ട്. എന്താണെന്ന് വ്യക്തമായ രൂപമില്ല.

സന്ധ്യ, രാത്രിയുടെ കമ്പിളിക്കുള്ളിലേക്കു നൂണ്ടുകയറുന്നു. ഏറെ നേരമായി സമരത്തിലായിരുന്ന ഫാൻ അനുവാദം കൂടാതെ കറങ്ങുവാൻ തുടങ്ങി. ഭാര്യയും, ജോലിയുള്ള മകനും, വിവാഹം കഴിഞ്ഞ മകളും ഞങ്ങളെ നോക്കി കൈകൂപ്പി.

യാത്രപറയുമ്പോൾ ആ കണ്ണുകളിൽ പെട്ടെന്നൊരു തിളക്കം. എന്റെ തോളിൽ ഇരുകൈകളും അമർത്തിവച്ച് ഘനമുററ സ്വരത്തിൽ ആശംസകൾ നേർന്നു. എന്തൊക്കെയോ പറയുവാനുള്ള വെമ്പൽ ഒരു ചുടുനിശ്വാസമായി ഉതിർന്നുവീണു. ഞാൻ അപ്പോൾ 'ചലോ കൽക്കത്തയിലെ' ബുധവാരിയുടെ അച്ഛനെ ആ മുഖത്തു ദർശിക്കുകയായിരുന്നു.

ആ ചുണ്ടുകൾ മന്ത്രിക്കുകയായിരുന്നു.

''ധനികർ വിശപ്പന്വേഷിക്കുന്നു. ദരിദ്രർ ഭക്ഷണം അന്വേഷിക്കുന്നു...''





## പ്രൊഫ: മാത്യു ഉലകംതറ

# നിരൂപണം കഴിഞ്ഞ ദശകത്തിൽ

മലയാള സാഹിത്യനിരൂപണം കഴിഞ്ഞ പതിററാണ്ടിൽ പിന്നിട്ട വഴിത്താരകളും കണ്ടെത്തിയ ഭൂമികളും ഏതെല്ലാമെന്ന ചോദ്യത്തിന് ലളിതമായ ഉത്തരം നൽകുക എളുപ്പമല്ല. ഒരു യുഗസംക്രമത്തിന്റെ സങ്കീർണ്ണതകളെല്ലാം അതു പ്രദർശിപ്പിച്ചിട്ടുണ്ട്. ആഴത്തെക്കാൾ പരപ്പാണ് ആ പ്രവാഹത്തിൽ കാണപ്പെടുന്നതെങ്കിൽ കുററം നിരൂപകന്മാരുടേതു മാത്രമാകണമെന്നില്ല. സൃഷ്ടിക്കു സമാന്തരമാണ് നിരൂപണമെന്നു കരുതാമെങ്കിൽ ശ്രദ്ധേയമായ സാഹിത്യസൃഷ്ടികളൊന്നും 1974 മുതൽ 84 വരെയുള്ള കാലഘട്ടത്തിൽ രൂപംകൊണ്ടില്ല, എന്നതാവാം ഈ സ്ഥിതിവിശേഷത്തിനു കാരണം. ആധുനിക സാഹിത്യത്തിലെ വിളിപ്പെട്ട കൃതികളെല്ലാം എഴുപത്തിനാലിനുമുമ്പേ പുറത്തുവന്നിട്ടുള്ളവയാണ്. 'ആൾക്കൂട്ടവും' 'അജ്ഞതയുടെ താഴ്‌വര'യും 'ദൽഹി'യും 'ഖസാക്കിന്റെ ഇതിഹാസ'വുമെല്ലാം ആയിനത്തിൽപ്പെടും. അയ്യപ്പപ്പണിക്കരുടെ പ്രസിദ്ധ കവിതകളെല്ലാം എഴുതപ്പെട്ടതും സമാഹരിക്കപ്പെട്ടതും എഴുപത്തഞ്ചിനു മുമ്പാണ്. കടമ്മനിട്ടയുടെ കാട്ടാളനും കുറത്തിയും മററും പത്തുവർഷത്തിലേറെ പഴക്കമുള്ളവതന്നെ. ശ്രദ്ധേയങ്ങളായ കൃതികളോ ശ്രദ്ധേയരായ പുതിയ എഴുത്തുകാരോ കഴിഞ്ഞ ദശകത്തിൽ വിരളമായേ രംഗത്തുവന്നിട്ടുള്ളു. സൃഷ്ടി മന്ദവേഗമാകുമ്പോൾ നിരൂപണം ഊർജ്ജസ്വലമാകുന്നതിൽ യുക്തിഭംഗമൊന്നുമില്ലെങ്കിലും നമുക്കതു പ്രതീക്ഷിച്ചുകൂടല്ലോ.

എഴുപത്തിനാലിലവസാനിച്ച 'പതിററാണ്ട്' വെളിച്ചത്തു കൊണ്ടുവന്ന സർഗ്ഗപ്രതിഭകളെയും പ്രവണതകളെയും സാമാന്യമായിട്ടെങ്കിലും വിലയിരുത്തുവാനുള്ള ശ്രമം അതിശേഷം ഒട്ടൊക്കെ നടന്നു എന്നതാണ് എടുത്തുകാട്ടാവുന്ന ഒരു സംഗതി. മറെറാന്ന്, കുമാരനാശാന്റെയും വള്ളത്തോളിന്റെയും ഉള്ളൂരിന്റെയും കൃതികൾക്ക് ഒട്ടധികം പുതിയ വിലയിരുത്തലുകളുണ്ടായിഎന്നതാണ്. ഈ മഹാകവികളുടെ ജന്മശതാബ്ദി ആഘോഷങ്ങൾ പിമ്പേ പിമ്പേ വന്നു ചേർന്നതാണ് ഈ വിലയിരുത്തലുകൾക്ക് പ്രചോദനം നല്കിയത്. പി. കെ. ബാലകൃഷ്ണനും എം. കെ. സാനുവും കരിമ്പുഴ രാമകൃഷ്ണനും ആശാൻകൃതികൾക്ക് ശ്രദ്ധേയമായ പഠനങ്ങൾ എഴുതുകയുണ്ടായി. കൂടാതെ കേരള യൂണിവേഴ്സിററി പ്രസിദ്ധീകരിച്ച 'ആശാന്റെ കാവ്യപ്രപഞ്ചം'പോലുള്ള നിരൂപണസമാഹാരങ്ങളും കുമാരകവിതയുടെ നിത്യകൗമാരത്തിന് സ്മാരകങ്ങൾ നിർമ്മിച്ചു. ഉള്ളൂർക്കവിതയെസംബന്ധിച്ചും അനവഗണ്യമായ ചില പഠനങ്ങൾ ഇക്കാലത്തുണ്ടായിട്ടുണ്ട്. സമ്പൂർണ്ണകൃതികൾക്ക് ഡോക്ടർ കെ. രാമചന്ദ്രൻ നായരെഴുതിയ അവതാരികയും ഡോക്ടർ കെ. രാഘവൻപിള്ളയുടെ പഠനങ്ങളും എൻ. കെ. ശേഷന്റെ ''മഹാകവി ഉള്ളൂർ'' എന്ന ജീവചരിത്രപഠനവും എടുത്തു പറയാവുന്നവയാണ്.

കാലക്രമം നോക്കിപ്പറഞ്ഞാൽ കെ. പി. അപ്പന്റെ 'ക്ഷോഭിക്കുന്നവരുടെ സുവിശേഷ'വും ആർ. നരേന്ദ്രപ്രസാദിന്റെ 'ഭാവുകത്വം മാറുന്നു' എന്ന കൃതിയും കഴിഞ്ഞ ദശകത്തിന്റെ ആരംഭത്തിലുണ്ടായ ശ്രദ്ധേയ ഗ്രന്ഥങ്ങളാണ്. ആദ്യത്തേതു് കാഫ്ക, കാമു, സാർത്ര് മുതലായവരുടെ ജീവിതദർശനങ്ങളവതരിപ്പിച്ചുകൊണ്ട് ആധുനികസാഹിത്യചിന്തയ്ക്ക് പശ്ചാത്തലം ചമച്ചു, രണ്ടാമത്തെ കൃതിയാകട്ടെ, സാഹിത്യാസ്വാദനത്തിലും നിരൂപണത്തിലും പുതിയ വഴിത്താരകൾ ചൂണ്ടി. ''ആസ്വാദനം ഒരഭ്യാസമല്ല. വ്യാകരണപ്പിശക് കണ്ടെത്തലല്ല. നിഘണ്ടുവിലെ അർത്ഥങ്ങൾ വച്ച് എഴുത്തുകാരനെ വിലയിരുത്തുന്ന ഏർപ്പാടുമല്ല. നമ്മൾ പ്രായോഗികജീവിതത്തിൽ ചിന്തിക്കുന്ന കാര്യങ്ങൾ സാഹിത്യത്തിൽ കാണാത്തതിന്റെ പേരിൽ രോഷംകൊള്ളലുമല്ല. ചീന്തിക്കളയാൻ സാഹിത്യം തുനിയുന്ന നമ്മുടെ മുഖംമൂടികളെ കെട്ടിപ്പിടിച്ച് സാഹിത്യത്തെ പുച്ഛിക്കുന്നതും ആസ്വാദനമല്ല. അതു ശാന്തമായ വികാരാവാഹനമാണ്. അതു് ആത്മാന്വേഷണത്തിനുള്ള പ്രകോപനമാണ്. ഒരു കവിത വായിക്കുമ്പോൾ ആസ്വാദകന്റെ മനസ്സിൽ ഒരു പൂ വിരിയുകതന്നെയാണുണ്ടാവുക'' എന്നെല്ലാം വാദിച്ചു വാദിച്ച്, മൂല്യാന്വേഷണം പോലും ആവശ്യമില്ല എന്ന നിഗമനത്തിലെത്തുന്നു. കാരണം ''നമ്മുടെ എല്ലാ ദുഃഖങ്ങളും എല്ലാ സ്വപ്നങ്ങളും എല്ലാ മോഹങ്ങളും ചില ചില മൂല്യങ്ങളുടെ സൃഷ്ടിയാണ്. മൂല്യങ്ങളും അവയും തമ്മിലുള്ള ബന്ധം തകർന്നാലോ ഈ പാവം മാനവഹൃദയത്തിനു നിലനില്ക്കാൻ സാദ്ധ്യമല്ല'' എന്ന ദിക്കിലെത്തുന്നു നരേന്ദ്രപ്രസാദ്. ആസ്വാദകന്റെ അന്വേഷണത്തിൽ ഈ മൂല്യങ്ങൾ പെടുന്നില്ല എന്നു പറയുന്നതിലുള്ള വൈരുദ്ധ്യം അദ്ദേഹം കാണുന്നില്ലായിരിക്കുമോ? ഏതായാലും കേശവദേവിന്റെ പപ്പുവിനെ ആധുനിക ഭാവുകത്വത്തോടെ അപഗ്രഥിക്കുമ്പോൾ അവന്റെ ശുദ്ധമായ മനുഷ്യസ്നേഹം, അതിരുകളില്ലാത്ത സ്വാതന്ത്ര്യവാഞ്ഛ മുതലായ മൂല്യങ്ങൾ കണ്ടെത്താനുള്ള ശ്രമം ഗ്രന്ഥകാരൻ നടത്തുന്നുണ്ട്. ഓടയിൽനിന്ന്, അസുരവിത്ത്, ഖസാക്കിന്റെ ഇതിഹാസം, പറങ്കിമല, ചെമ്മീൻ എന്നീ അഞ്ചു നോവലുകളെക്കുറിച്ചും ചങ്ങമ്പുഴക്കവിതയെക്കുറിച്ചും നരേന്ദ്രപ്രസാദ് നടത്തിയിരിക്കുന്ന നിരൂപണങ്ങൾ പുതിയ ഉൾക്കാഴ്ചകൾ ഉൾക്കൊള്ളുന്നതാണ്. നരേന്ദ്രപ്രസാദിന്റെ ആ പ്രഥമ കൃതിയിൽ, നോവലിന്റെ നിർവ്വചനത്തെ മുൻനിറുത്തി എം. പി. പോളിനെ ഉൾക്കാഴ്ചയില്ലാത്ത ജനപ്രിയ സാഹിത്യത്തിന്റെ പ്രവാചകനെന്നു താഴ്ത്തിക്കെട്ടുകയും നളചരിതത്തെ നളചരിതമായിക്കണ്ട കുട്ടികൃഷ്ണമാരാരെ സൂക്ഷ്മദർശിതയുടെ ഭദ്രപീഠത്തിൽ പ്രതിഷ്ഠിക്കുകയും ചെയ്തു. മുതിർന്ന തലമുറക്കാരുടെ വകയായുംഎണ്ണപ്പെട്ടചിലസംഭാവനകൾ ഇക്കാലത്തു് നമുക്ക് ലഭിച്ചിട്ടുണ്ട്. അവയിൽപ്രധാനംസുകുമാർ അഴീക്കോടിന്റെ 'മലയാള സാഹിത്യവിമർശനം' എന്ന ചരിത്രഗവേഷണ പഠനമാണ്.

പി. കെ. ബാലകൃഷ്ണന്റെ സംഭാവനകളെയും കഴിഞ്ഞ ദശകത്തിന് കണ്ണടച്ചവഗണിക്കാവതല്ല. കാവ്യകല കുമാരനാശാനിലൂടെ, എഴുത്തച്ഛന്റെ കല എന്നീ കൃതികൾ, ചന്തുമേനോനെയും നോവലിസ്ററിന്റെ സിദ്ധിസാധനകളെയും അഴിച്ചുപഠിച്ച പ്രതിഭ കാവ്യലോകത്തിലും കാതൽ തേടി നടക്കുന്നുവെന്നു വെളിപ്പെടുത്തുന്നു. എം. കെ. സാനുവിന്റെ 'അവധാരണ'വും കെ. എസ്. നാരായണപിള്ളയുടെ 'ചങ്ങമ്പുഴ ഒരു പഠന'വും, എം. പി. ശങ്കുണ്ണിനായരുടേയും കെ. എൻ. എഴുത്തച്ഛന്റെയും പഠനാർഹ പ്രബന്ധങ്ങളും, എം. തോമസ്മാത്യുവിന്റെ 'ദന്തഗോപുരത്തിലേക്ക് വീണ്ടും' എന്ന പുരസ്കൃത കൃതിയും, തായാട്ട ശങ്കരന്റെ 'സാഹിത്യ ദീപ്തി' മുതലായ കൃതികളും ഈ ലേഖകന്റെ 'ഭീരുക്കളുടെ സ്വർഗ്ഗ'വും 'കൈപ്പും മധുരവും,', എം. എൻ. വിജയന്റെ 'ചിതയിലെ വെളിച്ച'വും കരിമ്പുഴയുടെ 'ആശാൻ കവിതയും മററും' ജോർജ്ജ് ഇരുമ്പയത്തിന്റെ 'ഉപാസിക്കുന്ന ദുഃഖത്തെ ഞാനും' ടി. എം. ദേവസ്യയുടെ 'എലിയററ് കവിയും നിരൂപകനും' പി. എം. നാരായണന്റെ 'സ്വാതന്ത്ര്യം എന്ന ശാപവും', ആഷാമേനോന്റെ 'കലിയുഗാരണ്യക'ങ്ങളുമെല്ലാം കഴിഞ്ഞ ദശകത്തിന്റെ സംഭാവനകളാണ്. നൂതന നിരൂപകന്മാരുടെ അനന്തര സംഭാവനകൾ ഇവയ്ക്കു പുറമെയുണ്ട്. കെ. പി. അപ്പന്റെ 'തിരസ്കാരം,' 'കലഹവും വിശ്വാസവും' എന്നിവ പ്രത്യേക പഠനം അർഹിക്കുന്നു. നരേന്ദ്ര പ്രസാദിന്റെ 'ധിക്കാരികളെ മനസ്സിലാക്കുക' രാജകൃഷ്ണന്റെ 'മൗനം തേടുന്ന വാക്ക്'' ഇങ്ങനെ അവയുടെ പട്ടികയും നീളുന്നു.

നമ്മുടെ നിരൂപണമണ്ഡലത്തിൽ പുതുതായി മുഖംകാണിച്ച ഒരു പ്രവണതയാണ്, പലരുടെ പ്രബന്ധങ്ങൾ എഡിററു ചെയ്തു സമാഹരിക്കുക എന്നതു്. ഡോക്ടർ ജോർജ്ജ് ഇരുമ്പയം, ആർ. രാമചന്ദ്രൻ എന്നിവരുടെ നേതൃത്വത്തിൽ കോഴിക്കോട്ടുനിന്നാണ് ഇതിന്റെ ആരംഭം. 'നിരൂപണം പുതിയ മുഖം' എന്നൊരു കനപ്പെട്ടഗ്രന്ഥം ഇങ്ങനെ നമുക്കു കിട്ടിയിട്ടുണ്ട്.

നിലവിലുള്ള സാഹിത്യനിരൂപണസമ്പ്രദായങ്ങളെ ഒന്നാകെ എഴുതിത്തള്ളാനുള്ള വ്യഗ്രതയുമായി ശൈലീപര നിരൂപണം രംഗപ്രവേശം ചെയ്തതു് കഴിഞ്ഞ ദശകത്തിലെ ഒരു ശ്രദ്ധേയ സംഭവമാണ്. എൻ.വി. കൃഷ്ണവാരിയർ എഴുതിയ 'വള്ളത്തോളിന്റെ കാവ്യശില്പം' ഈയിനത്തിൽപ്പെട്ട ഒരു കൃതിയാണ്. ചാത്തനാത്തു് അച്യുതനുണ്ണിയും എം.ആർ. രാഘവവാര്യരും ചേർന്നെഴുതിയ ശൈലീവിജ്ഞാനം, വി. രാജകൃഷ്ണന്റെ മൗനം തേടുന്ന വാക്ക് എന്നീ കൃതികൾ ശൈലീപര നിരൂപണത്തിന്റെ കൊടിയുയർത്തിയിരിക്കുന്നു.

ശൈലീനിരൂപണരീതി ഗദ്യസാഹിത്യത്തിൽ പ്രയോഗിക്കാനുള്ള ആദ്യശ്രമമെന്ന നിലയിൽ വി. രാജകൃഷ്ണന്റെ മൗനം തേടുന്ന വാക്ക് ശ്രദ്ധയർഹിക്കുന്നു. രണ്ടിടങ്ങഴി, ചെമ്മീൻ, നാലുകെട്ട്, അസുരവിത്ത്, ഖസാക്കിന്റെ ഇതിഹാസം എന്നീ നോവലുകളിലെ ഈരണ്ടു പേജിൽക്കവിയാത്ത ഭാഗങ്ങളുദ്ധരിച്ച് നോവലിസ്ററുകളുടെ രചനാരഹസ്യങ്ങളും തന്ത്രങ്ങളും കണ്ടുപിടിക്കുന്നതിനുള്ള ശ്രമമാണ് രാജകൃഷ്ണൻ നടത്തുന്നതു്. ഭാവാവിഷ്ക്കരണത്തിന് സമർത്ഥമായ രീതിയിൽ എഴുത്തുകാർ പദങ്ങളെ കൂട്ടിയിണക്കുന്നതെങ്ങനെയെന്നു വ്യക്തമാക്കാൻ നിരൂപകനു കഴിയുന്നുണ്ട്. സാഹിത്യാസ്വാദകന് അതുകൊണ്ടു ലഭിക്കുന്ന പ്രയോജനം നാമമാത്രമാണ്. അസുരവിത്തിൽ ഒരിടത്തു് മേച്ചിൽസ്ഥലങ്ങൾ എന്ന പദം ഉപയോഗിച്ചിരിക്കുന്നതു് നോവലിസ്ററിനെ ബൈബിൾ പാരായണം സ്വാധീനിച്ചതിന്റെ തെളിവാണെന്നു സമർത്ഥിക്കാൻ ശ്രമിച്ചിരിക്കുന്നതു് ഒരു ഫലിതം പോലെ രസകരമാണ്. ഒരു ചെറുകഥയിൽ നിഷ്കാമകർമ്മം എന്നൊരു പ്രയോഗം കണ്ടാലുടനെ അതെഴുതുന്നകാലത്തു് കഥാകൃത്തു് ഭഗവത് ഗീത വായിച്ചിരുന്നിരിക്കാമെന്നൂഹിക്കുകയും അതിനു തെളിവുതേടിപ്പോവുകയും ചെയ്യേണ്ട കാര്യമുണ്ടോ? ആ ഗവേഷണംകൊണ്ട് സാഹിത്യപഠനത്തിൽ വല്ല പ്രയോജനവുമുണ്ടോ? സുരതമെന്ന പദമെത്ര പ്രാവശ്യമുപയോഗിച്ചിരിക്കുന്നു. ആലസ്യമെന്ന പദം എത്രപ്രാവശ്യമുപയോഗിച്ചിരിക്കുന്നു എന്നൊക്കെ പരിശോധിച്ചാൽ എഴുത്തുകാരന്റെ മാനസികാവസ്ഥയിലേക്കു പ്രവേശിക്കാൻ അതൊക്കെ സഹായകമായേക്കുമെന്നല്ലാതെ ഖസാക്കിന്റെ ഇതിഹാസം പഠിക്കുന്നതിനുള്ള പിഴയ്ക്കാത്ത മാർഗ്ഗമോ അവശ്യമാർഗ്ഗമോ ആണ് അതെന്നു സിദ്ധാന്തിക്കുക വയ്യ.

അകാലചരമം പ്രാപിച്ച പുരോഗമന സാഹിത്യസംഘടനയും മാർക്സിയൻ സോഷ്യോളജിക്കൽ ക്രിട്ടിസിസവും പുനർജ്ജനി പ്രാപിച്ചു വരുന്നതാണ് എഴുപത്തിനാലിനു ശേഷമുണ്ടായ മറെറാരു ശ്രദ്ധേയ സംഭവം. പുരോഗമന സാഹിത്യ കലാസംഘത്തിന്റെ ആവിർഭാവം, കലാനിരൂപണം മാർക്സിയൻ സമീപനം എന്ന അന്തോളജി, ഇ. എം. എസ്സിന്റെ മാർക്സിസവും സാഹിത്യവുമെന്ന ഗ്രന്ഥം,

**1974 മുതൽ 1984 വരെയുള്ള ഒരു ദശാബ്ദക്കാലത്തെ മലയാള നിരൂപണ സാഹിത്യത്തിലെ കതിരും പതിരും തിരിയുകയാണ് പ്രൊഫ: മാത്യു ഉലകംതറ. സാഹിത്യനിരൂപണത്തിൽ ആരുടെയും അവകാശവാദങ്ങൾക്കർത്ഥമില്ല എന്ന നിഗമനത്തിൽ അദ്ദേഹം എത്തിച്ചേരുന്നു.**

ഇവയോടൊപ്പം തായാട്ടു ശങ്കരനെപ്പോലുള്ളവരുടെ നിരൂപണങ്ങളും ഇവിടെ ചൂണ്ടിക്കാണിക്കാവുന്നതാണ്. ശൈലീപര നിരൂപണത്തിനെന്നപോലെ ഇതിനും ചില പരിമിതികളുണ്ട്. ചില മേന്മകളുമുണ്ട്. ഒരു വർണ്ണക്കണ്ണാടിയിലൂടെ കാണുന്നവർക്ക് വസ്തുവിന്റെ യഥാർത്ഥ വർണ്ണങ്ങളെല്ലാം തിരിച്ചറിയാനായില്ലെന്നു വരും. സിദ്ധാന്തങ്ങൾ സൃഷ്ടിക്കുന്ന മുൻവിധിയിൽ കാണേണ്ടതു കാണാതെ പോകും. സൗന്ദര്യം വൈരൂപ്യമാകും. സിദ്ധാന്തവും സഹൃദയത്വവുമായേററുമുട്ടുമ്പോൾ പല വൈരുദ്ധ്യങ്ങളും അറിയാതെ കടന്നുകൂടും.

മററു ചില കൗതുകദൃശ്യങ്ങൾകൂടി നമുക്കിവിടെ കാണാം. കാലഹരണപ്പെട്ട സിദ്ധാന്തമെന്നു പറഞ്ഞ് നിരൂപകന്മാർ പരസ്പരം കയ്യേററം നടത്തുമ്പോൾ കാലഘട്ടത്തിന്റേതെന്നു വിശേഷിപ്പിക്കാവുന്ന ഒരു നിരൂപണ സിദ്ധാന്തവും അവശേഷിക്കാതാവുന്നു. നരേന്ദ്രപ്രസാദ് എം. പി. പോളിനെ താഴ്ത്തിക്കെട്ടുകയും കുട്ടികൃഷ്ണമാരാരെ ഉയർത്തിയിരുത്തുകയും ചെയ്തതിനെക്കുറിച്ചു സൂചിപ്പിക്കുകയുണ്ടായല്ലോ. എം. എൻ. വിജയന്റെ ''ചിതയിലെ വെളിച്ചം'' മറിച്ചുനോക്കുമ്പോൾ മറെറാരു ചിത്രമാണ് നമുക്കു കിട്ടുക. അദ്ദേഹം എം. പി. പോളിനെക്കുറിച്ച് ഇങ്ങനെ പറയുന്നു: ''തന്റെ ശക്തിയുടേയും പ്രശസ്തിയുടേയും മദ്ധ്യത്തിൽ പെട്ടെന്നു മറഞ്ഞുപോയ എം. പി. പോൾ, പിന്നീട് എല്ലാവരാലും ആരാധ്യനായിത്തീരുകയാണുണ്ടായതു്. ഇതിനൊരു കാരണം മലയാളത്തിലെ സിദ്ധാന്തബദ്ധനല്ലാത്ത നിരൂപകൻ പോളായിരുന്നു എന്നതാണ്......അദ്ദേഹത്തിന് ജീവൽഭാഷയുടെ മർമ്മവും നോവലിന്റെ ധർമ്മവും അറിയാമായിരുന്നു എന്നതിനു സംശയമില്ല........നമ്മുടെ മതബോധത്തിന്റെയും സാഹിത്യബോധത്തിന്റെയും സങ്കുചിതത്വത്തെ യഥാസമയം തിരുത്തുവാനും പോളിനു കഴിഞ്ഞിട്ടുണ്ട്.''

ഇതുപോലെതന്നെ നമ്മെ കുഴപ്പത്തിലാക്കുന്ന സന്ദർഭങ്ങൾ എത്രയോ ഉണ്ട്. സോഷ്യോളജിക്കൽ നിരൂപകരായ തായാട്ടു ശങ്കരനും കൂട്ടരും പകർന്നുതരുന്ന സമരവീര്യവുമായി ആധുനികതലമുറയുടെ താത്വികാചാര്യപദവിയിൽത്തന്നെ അധിരോഹണം ചെയ്തിരിക്കുന്ന കെ.പി. അപ്പന്റെ മുന്നിലേക്കു നാം ചെല്ലുക. ''കലഹവും വിശ്വാസവുമെന്ന'' കൃതിയുടെ പ്രഥമഖണ്ഡത്തിൽത്തന്നെ മാർക്സിയൻ സമീപനം സാഹിത്യനിരൂപണത്തിൽ കാലഹരണപ്പെട്ടുവെന്ന് ലെനിന്റെ പ്രശംസനേടിയ ടോൾസ്റ്റോയിയെ മുന്നിൽ നിറുത്തിക്കൊണ്ട് അദ്ദേഹം ആണയിടുന്നു. ഇവിടെ എന്താണു അധുനാതനം? എന്താണു പുരാതനം? എന്താണു യാഥാസ്ഥിതികം? എന്താണു പുരോഗമനപരം? സാഹിത്യനിരൂപണത്തിൽ ആരുടെയും അവകാശവാദങ്ങൾക്കർത്ഥമില്ല. ഒരു മാനദണ്ഡവും അന്തിമമല്ല. സ്വന്തം അറിവിന്റെ അഹന്തയിൽ കണ്ണഞ്ചിപ്പോകുന്ന നിരൂപകന്മാരും അനുവാചകരും ഇത്രയുമോർത്താൽ നന്ന്. നിരൂപണം പലതരമുണ്ട്. നിരൂപകരും പലതരം. അഭിഭാഷകനെപ്പോലെ, മിത്രത്തെപ്പോലെ, അദ്ധ്യാപകനെപ്പോലെ, ഭിഷഗ്വരനെപ്പോലെ, ശത്രുവിനെപ്പോലെ, ശാസ്ത്രജ്ഞനെപ്പോലെ, വൈയാകരണനെപ്പോലെ, സാമൂഹ്യപരിഷ്കർത്താവിനെപ്പോലെ, മതാചാര്യനെപ്പോലെ, സദാചാരവാദിയെപ്പോലെ, സംഗീതജ്ഞനെപ്പോലെ, ദാർശനികനെപ്പോലെ—പലവിധത്തിൽ സാഹിത്യത്തെ സമീപിക്കാം. നിരൂപണം ചെയ്യാം. ഒരു ദർശനവും പൂർണ്ണമല്ല. എല്ലാം ചേരുന്നതാണു സമഗ്രദർശനം. ആരും ഒന്നിന്റെ പേരിലും മറെറാന്നിനെ എഴുതിത്തള്ളുകയോ പരിഹസിച്ചിരുത്തുകയോ ചെയ്യുന്നതിലർത്ഥമില്ല. വായനക്കാർ അതു ഗൗരവപൂർവ്വം പരിഗണിക്കുമെന്നു കരുതട്ടെ.



എം. കെ. കെ. നായർ

# നളചരിതം എങ്ങനെ ആടാം എങ്ങനെ രസിക്കാം

## രണ്ട്

മാത്തൂരിന്റെ മറ്റൊരു ശിഷ്യനായിരുന്നു ഗുരു കുഞ്ചുക്കുറുപ്പ്. തകഴിക്കാരനായ കുഞ്ചുക്കുറുപ്പ് ജന്മനാ ഭാവനാശാലിയും അഭിനയ പ്രാപ്തനുമായിരുന്നു. സാത്വികാഭിനയം കുറുപ്പിന് അനായാസം കൈവശമായിരുന്നു. മാത്തൂരിന്റെ ശിഷ്യത്വവും സമ്പർക്കവും കുറുപ്പിനെ ഒരു മഹാനടനാക്കി. ചെറുപ്പത്തിൽത്തന്നെ കുറുപ്പ് മലബാർ പ്രദേശത്തു പോവുകയും അവിടെ സ്ഥിരതാമസക്കാരനാവുകയും ചെയ്തു. കപ്ലിങ്ങാടൻ ശൈലിയുടെ ഉൾക്കാമ്പായ സാത്വികാഭിനയപ്രസരം കുറുപ്പിന്റെ ഓരോ മാംസപേശികളേയും രസസ്ഫൂർത്തി നിറയുന്ന കണ്ണുകളേയും ത്രസിപ്പിച്ചിരുന്നു. കുറുപ്പിന്റെ ബാഹുകൻ ഉത്തരകേരളത്തിൽ കഥകളിയുടെ മുഖച്ഛായ മാറ്റി. കുറുപ്പുമൂലം ഒന്നാംദിവസം കഥയും നാലാം ദിവസം കഥയും ഉത്തരകേരളത്തിൽ അതിവേഗം പ്രചരിച്ചു. സംഭോഗശൃംഗാര രാജാവായ കാവുങ്ങൽ ശങ്കരപ്പണിക്കരുടെ ബാഹുകൻ കണ്ട സഹൃദയർ വിപ്രലംഭശൃംഗാരചക്രവർത്തിയായ കുറുപ്പിനെ പ്രണമിച്ചു. കുറുപ്പിന്റെ കാലഘട്ടത്തോടുകൂടിയാണ് നളചരിതം കഥകളി കേരളത്തിലുടനീളം അദ്വിതീയമായി പ്രചരിച്ചത്.

മേൽപ്പറഞ്ഞതിൽനിന്നും ഒരു കാര്യം വ്യക്തമാണ്. നളചരിതം, കഥകളി നടന്മാരെ സംബന്ധിച്ചിടത്തോളം ഒരു ബാലികേറാമലയാണ്. അതു കഥകളി നടന്മാർക്ക് മനസ്സിലായശേഷം ഓരോ തലമുറയിലും ഒന്നിലധികം നടന്മാർ നളനായും ബാഹുകനായും ജനസമ്മതിനേടിയിട്ടില്ല. പലരും ആ കഥാപാത്രങ്ങളെ അവതരിപ്പിച്ചിട്ടുണ്ട്. ഇപ്പോഴും കെട്ടാറുമുണ്ട്. പക്ഷേ അവർ വെറും വേഷക്കാർ മാത്രമായിരുന്നു. നളചരിതത്തെ സംബന്ധിച്ചിടത്തോളം, അവർ ആട്ടക്കാരായിരുന്നില്ല. നളബാഹുകന്മാരെ അവതരിപ്പിച്ച് വിജയിച്ചവർ വിരലിലെണ്ണാവുന്നവരേയുള്ളൂ. നളനുണ്ണി, തിരുവല്ലാ കുഞ്ഞുപിള്ള, മാത്തൂർ കുഞ്ഞുപിള്ളപ്പണിക്കർ, കാവുങ്ങൽ ശങ്കരപ്പണിക്കർ, കുഞ്ചുക്കുറുപ്പ് എന്നിവരായിരുന്നു കഴിഞ്ഞ തലമുറവരെ ബാഹുകനേയും നളനേയും ആ കഥാപാത്രങ്ങളോട് വാര്യർ നിർണ്ണയിച്ച നീതി പുലർത്തിയിട്ടുള്ളത്.

ഈ തലമുറയിൽ നളനായും ബാഹുകനായും അഭിനയിച്ച് അസൂയാവഹമായ ആസ്വാദ്യത പ്രദാനം ചെയ്തിട്ടുള്ളത് കലാമണ്ഡലം കൃഷ്ണൻനായരാണ്. അദ്ദേഹത്തെപ്പറ്റി കൂടുതലായി പിന്നീട് വിവരിക്കുന്നുണ്ട്. കൃഷ്ണൻനായരെ കൂടാതെ നളബാഹുകന്മാരായി അഭിനയിച്ച് പേരെടുത്തിട്ടുള്ളത് വാഴേങ്കട കുഞ്ചുനായരും, മാങ്കുളം വിഷ്ണുനമ്പൂതിരിയുമാണ്. കുഞ്ചുനായർ കറതീർന്ന നടനായിരുന്നു. പക്ഷേ, ശൃംഗാരരസത്തിന്റെ സൂക്ഷ്മാംശങ്ങൾ അദ്ദേഹത്തിനതീതമായിരുന്നു. ബാഹുകൻ കരുണഭാവപ്രധാനമായ കഥാപാത്രമല്ല. ബാഹുകന്റെ സ്ഥായീഭാവം ശൃംഗാരമാണ്. പ്രത്യേകിച്ച് വിപ്രലംഭം. ആ വിപ്രലംഭരേഖ ഒഴുകുന്ന അടിത്തറയിലാണ് ബാഹുകൻ ഉളവാക്കുന്ന കരുണഭാവം. കുഞ്ചുനായർ മറ്റു പല നടന്മാരെക്കാളും പഠിപ്പും നിഷ്ഠയും അഭ്യാസചതുരതയും ഉള്ള നടനായിരുന്നുവെങ്കിലും, നളനേയും ബാഹുകനേയും അവതരിപ്പിക്കുമ്പോൾ ഒരു പോരായ്ക കാണാമായിരുന്നു. അവതരണം എപ്പോഴും വെടിപ്പായിരുന്നു. പക്ഷേ, സ്വാരസ്യത്തിന്റെ ഒഴുക്ക് നിർബാധമായിരുന്നില്ല.

പഠിപ്പ്, പാണ്ഡിത്യം എന്നിവയിലും മനോധർമ്മവ്യാപ്തിയിലും മാങ്കുളം മറ്റു നടന്മാരെക്കാൾ മുന്നിലായിരുന്നു. സാത്വികാഭിനയത്തിലും മാങ്കുളം അസാധാരണ വൈദഗ്ധ്യം പ്രദർശിപ്പിച്ചിരുന്നു. എന്നാൽ പ്രേക്ഷകപ്രീതി ലക്ഷ്യമാക്കിയുള്ള ഗ്രാമ്യതമൂലം അദ്ദേഹത്തിന്റെ അഭിനയ ഗാംഭീര്യത്തിന് ചിലപ്പോൾ ഗ്ലാനി സംഭവിച്ചിരുന്നു: ഔചിത്യദീക്ഷയിലും അദ്ദേഹം അത്യുന്നതമായ നിലവാരം എപ്പോഴും പുലർത്തിയിരുന്നു എന്ന് അവിവാദപരമായി പറയാനാവില്ല. പല സന്ദർഭങ്ങളിലും സ്മരണീയമായ പ്രകടനങ്ങൾ മൂലം മാങ്കുളം സഹൃദയരുടെ ഹൃദയം കവർന്നിരുന്നു എന്നിവിടെ പറഞ്ഞുകൊള്ളട്ടെ.

തോട്ടം ശങ്കരൻനമ്പൂതിരിയുടെ ബാഹുകനും പ്രശംസാർഹമായിരുന്നു. സാത്വികാഭിനയത്തിന്റെ ആത്മനിർവൃതി പ്രദമായ സൂക്ഷ്മാംശങ്ങൾ അദ്ദേഹം കൈകാര്യം ചെയ്തതുപോലെ മറ്റു പലർക്കും സാധിച്ചിരുന്നില്ല. എന്നാൽ തന്റെ കൈമുതൽ മുഴുവൻ പ്രദർശിപ്പിക്കുവാനുള്ള അദ്ദേഹത്തിന്റെ അത്യാവേശം അദ്ദേഹത്തിന്റെ സ്തുതിപാഠകരെപ്പോലും പലപ്പോഴും വ്യാകുലരാക്കിയിട്ടുണ്ട്.

മഹാകവി വള്ളത്തോൾ കലാമണ്ഡലം സംഘടിപ്പിക്കുവാൻ ഉദ്യമിച്ച കാലത്ത് കേരളത്തിൽ പലയിടത്തും അദ്ദേഹം സഞ്ചരിച്ചു. നല്ല ആശാന്മാർ, ഭാവിവാഗ്ദാനങ്ങളായ കുട്ടികൾ എന്നിവരെ കണ്ടുപിടിക്കാനായിരുന്നു ആ പ്രയത്നം. കലാമണ്ഡലത്തിലെ മുഖ്യ അദ്ധ്യാപകനായി മഹാകവി മനസ്സിൽ കണ്ടിരുന്നത് മാത്തൂർ കുഞ്ചുപിള്ളപ്പണിക്കരെയായിരുന്നു. പക്ഷേ, കലാമണ്ഡലം രൂപംകൊള്ളുന്നതിനു മുമ്പ് മാത്തൂർ സ്വർഗ്ഗാരോഹണം ചെയ്തു. മഹാകവിയുടെ കേരളപര്യടനത്തിനിടയിൽ ഉത്തരകേരളത്തിൽ സഞ്ചരിക്കുമ്പോഴാണ് പ്രസിദ്ധനടനും ആശാനുമായ ചന്തുപ്പണിക്കരുടെ കളരി സന്ദർശിച്ചത്. അവിടെ പ്രാഥമികാഭ്യാസം ഏതാണ്ട് പൂർത്തിയാക്കിയ കുട്ടികളുടെ ഇടയിൽ മുഖശോഭയും നല്ല കണ്ണും ഉള്ള ഒരു കുട്ടിയെ മഹാകവി ശ്രദ്ധിച്ചു. പത്തുവീട്ടിലെ കൃഷ്ണൻ എന്നറിയപ്പെട്ടിരുന്ന ആ ബാലനെ കലാമണ്ഡലത്തിലെ പ്രഥമ ശിഷ്യഗണത്തിൽ ചേരാൻ മഹാകവി ക്ഷണിച്ചു. അങ്ങനെയാണ് ഇന്നു നാം കലാമണ്ഡലം കൃഷ്ണൻനായർ എന്നറിയപ്പെടുന്ന യുഗപ്രഭാവ കലാകാരൻ കലാമണ്ഡലം ധന്യമാക്കാൻ തുടങ്ങിയത്.

മാത്തൂർ കുഞ്ചുപിള്ളപ്പണിക്കരെ ലഭിക്കായ്കയാൽ മഹാകവി നിരാശനായി എങ്കിലും കലാമണ്ഡലത്തിൽ സമുന്നതരായ ആശാന്മാർ തന്നെ വേണമെന്നു നിർബ്ബന്ധമുള്ളതിനാൽ കുഞ്ചുക്കുറുപ്പിനേയും പട്ടിക്കാംതൊടി രാവുണ്ണിമേനോനേയുമാണ് പ്രധാന അദ്ധ്യാപകരായി നിയമിച്ചത്. കല്ലുവഴി ചിട്ടയുടെ ഉപജ്ഞാതാവായ ഇട്ടിരാരിശ്ശമേനോന്റെ പ്രധാന ശിഷ്യനായ പട്ടിക്കാംതൊടി രാവുണ്ണിമേനോൻ ആ തലമുറയിലെ ഏറ്റവും നിർദ്ദാക്ഷിണ്യവാനായ ആശാനായിരുന്നു. പാരമ്പര്യത്തോടുള്ള ഭക്തി രാവുണ്ണി മേനോനിൽ കണ്ടിരുന്നതുപോലെ മറ്റാരിലുമുണ്ടായിരുന്നില്ല. ശിഷ്യന്മാരെ നിശിതമായ അഭ്യാസചര്യയിൽക്കൂടി കറതീർന്ന നടന്മാരാക്കാനാണ് അദ്ദേഹം ശ്രമിച്ചിരുന്നത്. കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാന്റെ ശിഷ്യത്വം സ്വീകരിച്ച് അഭിനയം അഭ്യസിച്ചിരുന്നുവെങ്കിലും രാവുണ്ണിമേനോന് സാത്വികാഭിനയരംഗത്ത് ഉന്നതമായ വിജയം നേടാൻ സാധിച്ചു എന്നു പറയാനാവില്ല. എന്നാൽ ഒരു അദ്ധ്യാപകൻ എന്ന നിലയിൽ അദ്ദേഹം അതുല്യനായിരുന്നു. കഥകളിയുടെ മൂല്യങ്ങളിലോ ചിട്ടയിലോ ആരെങ്കിലും കൈവയ്ക്കുകയാണെങ്കിൽ അദ്ദേഹം രൗദ്രഭീമനാകുമായിരുന്നു. അങ്ങനെയൊരു സംഭവംമൂലമാണ് മഹാകവി അദ്ദേഹത്തെ കലാമണ്ഡലത്തിൽ നിന്നും പിരിച്ചയച്ചത്. മൈസൂർ മഹാരാജാവിന്റെ മുമ്പിൽ കലാമണ്ഡലം നടന്മാർ അഭിനയിക്കാൻ മഹാകവി തിരഞ്ഞെടുത്തത് കിർമ്മീരവധമായിരുന്നു. രാവുണ്ണിമേനോന്റെ ധർമ്മപുത്രർ കോട്ടയം തമ്പുരാന്റെ കാലംമുതൽ കോട്ടംകൂടാതെ അഭിനയിച്ചിരുന്നരീതിയിൽ 'ബാലേ, കേൾ നീ' എന്ന പദം ആടിത്തുടങ്ങി. അതിന്റെ പതിഞ്ഞപാകം അപരാധബോധത്താൽ വിവശനായ ധൃതരാഷ്ട്രരുടെ ശോകാർദ്രമായ സ്ഥായീഭാവവും മഹാരാജാവിനെ മുഷിപ്പിച്ചു. അതു മനസ്സിലാക്കിയ മഹാകവി പാട്ടുകാരനായ വെങ്കിടകൃഷ്ണ ഭാഗവതരോട് രംഗം സമാപിപ്പിക്കാൻ ആംഗ്യം നല്കി. രാവുണ്ണിമേനോന്റെ പാരമ്പര്യ ഭക്തിയെ ഏറ്റവും ഭയപ്പെട്ടിരുന്നുവെങ്കിലും മഹാകവിയുടെ ആകാംക്ഷ മനസ്സിലാക്കിയ ഭാഗവതർ പദം കാലംകൂട്ടി പാടാൻ തുടങ്ങി. കഥകളിയോട് ചെയ്ത ആ മഹാപരാധത്തിൽ ക്രോധാകുലനായ രാവുണ്ണിമേനോൻ രംഗത്തുനിന്ന് ഒരു കൈകൊട്ടിക്കളി നടത്തി തന്റെ ക്ഷുബ്ധി തീർത്തു. മൈസൂർ മഹാരാജാവിന്റെ മുമ്പിൽ ത്വരിതഗതിയുള്ള ദുര്യോധന വധമോ മറ്റോ ആടാതെ സാങ്കേതിക ജടിലവും കഥകളി ആസ്വാദകരിൽത്തന്നെ ഏറ്റവും വിവരമുള്ളവർക്കുമാത്രം ആസ്വാദ്യവുമായ കിർമ്മീരവധം അന്നു നിശ്ചയിച്ചതു മഹാകവിയുടെതന്നെ ഒരു പാകപ്പിഴയായിരുന്നുവെങ്കിലും രാജസദസ്സിൽ ധിക്കാരം കാണിച്ച രാവുണ്ണിമേനോന്റെ പെരുമാറ്റം മഹാകവി ക്ഷമിച്ചില്ല. മടങ്ങിവന്ന ശേഷം രാവുണ്ണിമേനോനെ പിരിച്ചയയ്ക്കുകയാണുണ്ടായത്.

വിശ്വാമിത്രസദൃശനായ രാവുണ്ണിമേനോന്റെ അഭാവം കലാമണ്ഡലത്തിലെ അഭ്യാസ പരിപാടിയെ ഏതാണ്ട് അരാജകത്വത്തിലേക്കു നയിച്ചു. മറ്റു പല ആശാന്മാരെയും (കാച്ചൂർ ഗോപാലൻനായർ ഉൾപ്പെടെ) മഹാകവി നിയമിച്ചുവെങ്കിലും അഭ്യാസത്തിന്റെ നിലവാരം ശോഷിക്കുന്നതായാണു കണ്ടത്. അന്ന് അഭ്യസിച്ചിരുന്നവരിൽ ഭാവിയിലെ വാഗ്ദാനമായി കണ്ടതു പത്തു വീട്ടിൽ കൃഷ്ണൻ തന്നെയായിരുന്നു. ആ വിദ്യാർത്ഥിക്ക് ഏറ്റവും ഉത്തമമായ അഭ്യാസം നൽകേണ്ടതു കഥകളിയുടെ ആവശ്യമാണെന്നു മനസ്സിലാക്കിയിരുന്ന മഹാകവി ''താഴ്മതാനഭ്യുന്നതി'' എന്ന തന്റേതായ തത്വാനിലീനനായി ഒരുദിവസം ഒരു കത്തും കൊടുത്തു കൃഷ്ണനെ പട്ടിക്കാംതൊടിയുടെ വീട്ടിലേക്കയച്ചു. കഴിഞ്ഞതെല്ലാം മറന്നു കലാമണ്ഡലത്തിൽ തിരിച്ചുവന്ന് അഭ്യാസച്ചുമതല ഏറ്റെടുക്കണമെന്നായിരുന്നു മഹാകവിയുടെ അഭ്യർത്ഥന. ബാലനായ കൃഷ്ണൻ രാവുണ്ണി മേനോന്റെ വീട്ടിലെത്തിയപ്പോൾ അദ്ദേഹം വീട്ടിനുമുമ്പിലിരുന്ന് തന്നെ എന്നാണു കലാമണ്ഡലത്തിലേക്കു തിരിച്ചുവിളിക്കുക എന്ന് ആകാംക്ഷാപൂർവം കാത്തിരിക്കുന്നതുപോലെയാണു കണ്ടത്. കത്തുവായിച്ച ഉടനെ ഒരു തോർത്തുമെടുത്തു തോളിലിട്ട് വീട്ടുകാരോട് യാത്രപോലും പറയാതെ കൃഷ്ണനെ കെട്ടിപ്പിടിച്ചുകൊണ്ട് കലാമണ്ഡലത്തിലേക്കുള്ള രാവുണ്ണിമേനോന്റെ യാത്ര ഒരു നെട്ടോട്ടം തന്നെയായിരുന്നു.

ഒരു കലോപാസകൻ ഏറ്റവും അധികം ആഗ്രഹിക്കുന്നതു തന്റെ കയ്യിലുള്ള കലാസമ്പത്ത് അതിനർഹനായ ഒരു ശിഷ്യനിലേക്ക് പകരാനും ആ ശിഷ്യന്റെ മഹത്വത്തിൽക്കൂടി ജന്മസാഫല്യം നേടുവാനുമാണല്ലൊ. പത്തുവീട്ടിൽ കൃഷ്ണനെ അഭ്യസിപ്പിക്കാൻ ലഭിച്ചപ്പോൾ തനിക്കു ജീവിതസാഫല്യം നേടുവാനുള്ള അസുലഭ സന്ദർഭം കൈവന്നിരിക്കുന്നതു ദീർഘദർശിയായ ആ ആചാര്യൻ കണ്ടു. തന്റെ കഴിവിന്റെ സർവ്വസ്വവും ഉപയോഗിച്ച് കൃഷ്ണനെ ലോകാരാദ്ധ്യനായ ഒരു മഹാനടനായി രൂപാന്തരപ്പെടുത്തുവാൻ അദ്ദേഹം ആരംഭിച്ച തപസ്യ മൈസൂറിൽവച്ചുണ്ടായ കോപപ്രകടനംമൂലം തകർന്നുപോയതിനാൽ, ഹൃദയംതന്നെ തകർന്നനിലയിലാണ് രാവുണ്ണിമേനോൻ വീട്ടിൽ ഇതരകർത്തവ്യവിമുഖനായി കഴിഞ്ഞുകൂടിയത്. കലാമണ്ഡലത്തിലെ അദ്ധ്യാപകസ്ഥാനം പോയതിൽ അദ്ദേഹത്തിനു യാതൊരു കുണ്ഠിതവുമില്ലായിരുന്നു. കൃഷ്ണനെ അഭ്യസിപ്പിക്കാൻ ലഭിച്ച ഭാഗ്യം നടുവഴിയിൽവച്ചു നശിച്ചതു മാത്രമാണ് അദ്ദേഹത്തെ വേദനിപ്പിച്ചത്.

രാവുണ്ണിമേനോൻ മടങ്ങിവന്ന് പൂർവാധികം ഊർജ്ജിതത്തോടുകൂടി അഭ്യാസച്ചുമതല ഏറ്റെടുത്തു. കുറച്ചുകാലം കഴിഞ്ഞു. അന്ന് കലാമണ്ഡലത്തിലെ മാസക്കളിയാണ്. കഥകളിഭ്രാന്തന്മാരെല്ലാം ഉച്ചയോടുകൂടിത്തന്നെ വരാൻതുടങ്ങി. കൂടല്ലൂർ, പൂവള്ളി തുടങ്ങിയ നമ്പൂരാരെല്ലാം ഉണ്ട്. മണി നാലുകഴിഞ്ഞു. ''എന്താ രാമാ ഇന്നു കഥയെന്താണ്?'' വ്യഥ നിറഞ്ഞ സ്വരത്തിൽ രാവുണ്ണിമേനോൻ നമ്പൂരിപ്പാടിനെ ഉണർത്തിച്ചു: ''കിർമ്മീരവധമാണ്.'' ''ങ്ഹാ അപ്പോൾ രാമന്റെ ധർമ്മപുത്രരാണ്. ആശ്വാസായി'' രാവുണ്ണിമേനോൻ മറുപടി പറഞ്ഞില്ല. കിർമ്മീരവധമാണോ കഥ. എന്നാൽ രാവുണ്ണിമേനോൻ തന്നെയായിരിക്കും ധർമ്മപുത്രർ എന്നാണു പരക്കെ വിശ്വാസം. മണി ഒമ്പതായി. വിളക്കുവെച്ചു. പുറപ്പാട് കഴിഞ്ഞു. മേളപ്പദം നടക്കുകയാണ്. നമ്പൂരാരെല്ലാം വിളക്കിനു സമീപം തന്നെയുണ്ട്. അപ്പോൾ രാവുണ്ണിമേനോൻ അതിലേ കടന്നുപോകുന്നതു കണ്ട് ഒരു നമ്പൂതിരി ''എന്താ രാമാ! തേച്ചില്ലേ? ആരാ ഇന്നത്തെ ധർമ്മപുത്രർ'' എന്ന് ആശങ്കാകുലനായി ചോദിച്ചു. ''അടിയന്റെ ഒരു ശിഷ്യനാണ്. തൃക്കൺപാർത്തിട്ട് എങ്ങനെയുണ്ട് എന്നു തീരുമാനിക്കണം.'' എന്നുമാത്രം പറഞ്ഞിട്ട് രാവുണ്ണിമേനോൻ അപ്രത്യക്ഷനായി.

> **നളചരിതം കഥകളി നടന്മാരെ സംബന്ധിച്ചിടത്തോളം ഒരു ബാലികേറാ മലയാണ്. അതു് കഥകളി നടന്മാർക്ക് മനസ്സിലായ ശേഷം ഓരോ തലമുറയിലും ഒന്നിലധികം നടന്മാർ നളനായും ബാഹുകനായും ജനസമ്മതി നേടിയിട്ടില്ല.**

മേളപ്പദം കഴിഞ്ഞ് ശ്ലോകം ചൊല്ലി തിരശ്ശീലനീക്കിയപ്പോൾ സദസ്യർ കണ്ടത് യുവകോമളനായ ഒരു ധർമ്മപുത്രരെയാണ്. അനന്തരംഗം കാണികൾക്ക് ഒരിക്കലും മറക്കാനാവാത്ത ഒന്നായിരുന്നു. രാവുണ്ണിമേനോന്റെ കറതീർന്ന ചിട്ടയും കോട്ടയം തമ്പുരാന്റെ പാത്രസൃഷ്ടിയിൽ അന്തർഭവിച്ചിരുന്ന അപരാധബോധം ആദ്യന്തം നിഴലിച്ചു നിന്നു. ശോകാർദ്രനായി ദ്രൗപദിയെ അഭിസംബോധനചെയ്തു സാന്ത്വനത്തിനു ശ്രമിക്കുമ്പോൾ ഉണ്ടാവുന്ന പരാജയവും ഉറച്ചുനിന്ന സ്ഥായീഭാവവും സദസ്യരെ അദ്ഭുതസ്തബ്ധരാക്കി, ആനന്ദതുന്ദിലരാക്കി. പത്തുവീട്ടിൽ കൃഷ്ണന്റെ ധർമ്മപുത്രർ കലാമണ്ഡലത്തിന്റെ ഉദ്ദേശ്യത്തെത്തന്നെ സഫലീകരിച്ചു.

കളികഴിഞ്ഞു. രാവുണ്ണിമേനോൻ മഹാകവിയുടേയും നമ്പൂരാരുടേയും മുമ്പിലെത്തി. മുഖഭാവത്തിൽനിന്നും മനസ്സിലാക്കാം അഭിപ്രായം കേൾക്കാൻ ആകാംക്ഷയുണ്ടെന്ന്. അക്കാലത്ത് കലാമണ്ഡലത്തിലെ മാസക്കളികൾ ഒന്നും വിടാത്ത ഒരു മുഴുഭ്രാന്തൻ നമ്പൂതിരി അശ്രുക്കൾ പൊഴിച്ചുകൊണ്ട് രാവുണ്ണിമേനോനോട് പറഞ്ഞു: ''രാമാ, നീ ഇനി ഈ വേഷംകെട്ടണ്ട, ട്ടോ'' കുട്ടികളെപ്പോലെ രാവുണ്ണിമേനോൻ പൊട്ടിക്കരഞ്ഞു. തന്റെ ജീവിതം സഫലമായി എന്ന ഉത്തമബോദ്ധ്യത്തോടെയാണ് മേനോൻ അന്നുറങ്ങിയത്.

സാത്വികാഭിനയത്തിൽ അഗ്രഗണ്യനാണെന്ന് ലോകസമ്മതി ആർജ്ജിച്ച കുഞ്ചുക്കുറുപ്പ്, ഇടയ്ക്കിടെ കലാമണ്ഡലത്തിൽ അദ്ധ്യാപകത്വം സ്വീകരിച്ചിരുന്നു. രാവുണ്ണിമേനോന്റെ അഭ്യാസം ലഭിച്ചശേഷം, കൃഷ്ണൻ മഹാകവിയുടെ നിയോഗപ്രകാരം കുറുപ്പിന്റെ കീഴിൽ അഭ്യസിക്കാൻ തുടങ്ങി. മഹാനടനായിരുന്നുവെങ്കിലും കുറുപ്പ് ഒരു അദ്ധ്യാപകനായിരുന്നില്ല. പ്രതിഭാശാലികളായ പല കലാകാരന്മാരും അദ്ധ്യാപനം നടത്തുന്നതിനാവശ്യമായ ക്ഷമയും ദാർഢ്യവും ഇല്ലാത്തവരായിരുന്നു. കുറുപ്പും ഈ നിയമത്തിനപവാദമായിരുന്നില്ല. മറ്റാരുടെയെങ്കിലും കീഴിൽ അഭ്യസിച്ചു കറതീർന്നശേഷം കുറുപ്പിന്റെ സമ്പർക്കം പുലർത്തി അവരവരുടെ അഭിനയശൈലിക്കു മേന്മവരുത്താൻ നടന്മാർ ശ്രമിച്ചിരുന്നു. മഹാകവിയുടെ നിർദ്ദേശപ്രകാരം കൃഷ്ണനെ കൈയിലെടുത്ത കുറുപ്പിനും മേനോനെപ്പോലെ ഒരു അമൂല്യസമ്പത്തു ലഭിച്ച ചാരിതാർത്ഥ്യമാണുണ്ടായത്. അതിനു മുമ്പ് താൻ പ്രദർശിപ്പിച്ചിട്ടില്ലാത്ത ഒരു ദാർഢ്യം കൃഷ്ണനെ പരിശീലിപ്പിക്കുന്നതിൽ കുറുപ്പ് പ്രകാശിപ്പിച്ചു. അങ്ങനെ കൃഷ്ണൻ കുറുപ്പിന്റെ വശ്യതയിൽ മുഴുകി നളൻ, ബാഹുകൻ, രുഗ്മാംഗദൻ, വിജയങ്ങളിൽ രാവണൻ, കീചകൻ, ബൃഹന്നള എന്നിങ്ങനെ സാത്വികാഭിനയ പ്രധാനമായ കഥാപാത്രങ്ങളെ അതിസുന്ദരമായി അവതരിപ്പിക്കാനുള്ള അതുല്യമായ കഴിവുനേടി. പൊതുവെ നളചരിതത്തെ അവഗണിച്ചിരുന്ന കലാമണ്ഡലത്തിൽ മാസക്കളികൾ നിരന്തരം നളചരിതമായിത്തുടങ്ങി. ഏതു ദിവസത്തെ കഥയാണെങ്കിലും കൃഷ്ണൻ തന്നെയായിരുന്നു, നളനും ബാഹുകനും. ചുരുക്കം ചിലസന്ദർഭങ്ങളിൽ കുറുപ്പും ആടിയിരുന്നു. (തുടരും)





# കെ. രാജേന്ദ്രബാബു

# ലോറിപ്പക്ഷി

യൂറോപ്പിലെ ഒരു പ്രശസ്ത ഓർണിത്തോളജിസ്റ്റ് ആയിരുന്നു ആൽഫ്രഡ് റസൽ വാലസ്. ക്രിസ്തബ്ദം 1858-ൽ അദ്ദേഹം മാർട്ടെൻ ഡിർക്ക് എന്നൊരു ഡച്ച് കോടീശ്വരനെ പരിചയപ്പെടാനിടയായി. ഡിർക്കും, മകൻ ലോഡ്‌വിക്കും ടെർണേറ്റ് എന്നൊരു പട്ടണത്തിൽ താമസിക്കുകയായിരുന്നു. പ്രസിദ്ധ പ്ളാന്റർമാരും കച്ചവടക്കാരുമായിരുന്നു അവർ. ധാരാളം കപ്പലുകളും ഇരുന്നൂറിലേറെ അടിമകളും അവർക്കു സ്വന്തമായുണ്ടായിരുന്നു. പക്ഷേ, കച്ചവടത്തിന്റെ സാമ്രാജ്യത്തിൽ മാത്രം അച്ഛന്റെയും മകന്റെയും മനസ്സു കുടുങ്ങിക്കിടന്നുപോയില്ല. സാഹിത്യത്തിലും ശാസ്ത്രവിഷയങ്ങളിലും ഒക്കെ അവർ അതീവ താല്പര്യം പ്രകടിപ്പിച്ചു. മാർട്ടെൻ ഡിർക്ക് ടെർണേറ്റിലെ രാജാവെന്നപോലും വിശേഷിപ്പിക്കപ്പെട്ടിരുന്നു. പക്ഷിശാസ്ത്രജ്ഞനായ വാലസുമായുള്ള പരിചയം ഡിർക്കിനെ പറവകളോട് ഒരാഭിമുഖ്യം വളർത്തിയെടുക്കാൻ ഒട്ടൊന്നുമല്ല സഹായിച്ചത്. ഡിർക്ക് തന്റെ അടിമകളെ അയൽ ദ്വീപകളിലേക്കൊക്കെ അയച്ച് അവിടെ പുതുതായി കണ്ടെത്തിയ പറവകളെ ശേഖരിക്കുകയുണ്ടായി. അവിടെ നിന്നൊക്കെ ലഭിച്ച പക്ഷികൾ ചത്തപ്പോൾ അതിന്റെ തൊലി ഉരിച്ച് തൂവലുകളോടൊപ്പം പ്രധാന മ്യൂസിയങ്ങളിലേക്കയച്ചു കൊടുത്തു. അങ്ങനെ ഡിർക്ക് അയച്ചുകൊടുത്ത മ്യൂസിയംസ്പെസിമെനിലൂടെ ശാസ്ത്രലോകത്തിന് ആദ്യമായി അറിയാനിടയായ ഒരു മനോഹര പറവയാണ് ഈസ്റ്റ്ഇൻഡീസ് തത്ത എന്നു വിളിക്കാവുന്ന ലോറി.

പച്ചയും ചുവപ്പും തൂവലുകളണിഞ്ഞ, കാണാൻ ചന്തമുള്ള പക്ഷികൾ ഒക്കെ നമുക്കു തത്തകളാണ്. അവയൊക്കെ സംസാരിക്കുമെന്നും നാം വിശ്വസിക്കുന്നുണ്ട്. പക്ഷേ, ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ വളരുന്ന ഈ പറവകൾ ശാസ്ത്രദൃഷ്ടിയിൽ പല വ്യത്യസ്ത വിഭാഗങ്ങളിൽ പെടുന്നവയാണ്. പാരക്കീറ്റ്, ലോറിക്കീറ്റ്, ലോറി തുടങ്ങി പലതും ഈ വിഭാഗങ്ങളിൽ പെടുന്നു. അൻപത്തിരണ്ടിനം തത്തകളാണ് ലോറി (Lory) കളുടെ വിഭാഗത്തിലുള്ളത്. ഇതിൽ ഇരുപത്തിഅഞ്ചു സ്പീഷീസും ഇരുപത്തിഏഴ് സബ്സ്പീഷീസും ഉൾപ്പെടും. ഇന്ത്യയിൽ കാണുന്ന ലോറിക്കീറ്റ് എന്ന കൊച്ചു പച്ചപ്പനന്തത്തകളോട് വളരെയേറെ സാദൃശ്യമുള്ളതാണ് ലോറി എന്നു വരികിലും ലോറിക്കീറ്റിനേക്കാൾ ഇതിനു വലിപ്പം കൂടുതലുണ്ട്. ലോറിക്കീറ്റിന്റെ വാൽ നീണ്ടു കൂർത്തതാണെങ്കിൽ ഇവയുടേതു് കുറിയതും വൃത്താകാരത്തിലുള്ളതുമാണ്. പുറംചട്ടയ്ക്ക് പൊതുവെ കടുംചുവപ്പു നിറമാണ്. ചിറകിലെ ചില തൂവലുകൾ പച്ചയും മഞ്ഞയും വർണ്ണങ്ങളണിഞ്ഞിരിക്കുന്നു. ഒരു ലോറിക്കു് ഇരുപത്തിഅഞ്ചു സെന്റി മീറ്ററോളം നീളംകാണും. ഓറഞ്ചുനിറത്തിലെ ചുണ്ടുകളും കറുത്തകാലും, തിളങ്ങുന്ന ഉണ്ടക്കണ്ണുകളും. ഈസ്റ്റ്ഇൻഡീസ് ദ്വീപുകൾ താവളമാക്കിയിട്ടുള്ള ഈ തത്തകളെ ന്യൂഗിനിയിലാണ് ധാരാളമായി കാണുന്നത്.

കുന്നിൻപുറങ്ങളിലും സമതലങ്ങളിലുമൊക്കെ കഴിയാനിഷ്ടപ്പെടുന്ന ലോറിപ്പക്ഷികൾ അവസരം കിട്ടിയാൽ ഉദ്യാനങ്ങളിലേക്കും മറ്റു കൃഷിയിടങ്ങളിലേക്കുമൊക്കെ പറന്നുചെല്ലും. തത്തകൾക്കു പൊതുവെ, മനുഷ്യരുടേതുപോലെ കട്ടിയുള്ള വലിയ നാക്കുകളാണുള്ളതെന്നു വരികിലും ലോറിയുടെ നാക്കിനറ്റത്ത് ബ്രഷ് പോലെ മാംസത്തിന്റെ നാരുകൾ വിടർന്നുനിൽക്കുന്നു. ചുണ്ടാകട്ടെ താരതമ്യേന കട്ടി കുറഞ്ഞതും. ഈ അവയവഘടന ഇവയുടെ ആഹാരരീതിയിൽ വളരെയേറെ സ്വാധീനം ചെലുത്തിയിരിക്കുന്നു. തേനും പൂമ്പൊടിയും മാംസളമായ പഴങ്ങളുമാണ് ഇവയുടെ മുഖ്യാഹാരം. മാംസാഹാരം വേണമെന്നു തോന്നുമ്പോൾ പുറംതോടില്ലാത്ത കട്ടിയില്ലാത്ത കൃമികീടങ്ങളെയും പിടിച്ചുതിന്നും. മനുഷ്യരോട് വളരെവേഗം ഇണങ്ങുന്ന ഈ പക്ഷികളെ പലരും കൂട്ടിലടച്ച് വളർത്തുന്നുണ്ട്. തേനും ബേബിഫുഡ്ഡുകളും പഴങ്ങളും ഒക്കെ കൊടുത്താണ് ലോറിത്തത്തകളെ അവർ വളർത്തുന്നത്.

സ്വന്തം താവളങ്ങളിൽ ലോറിയുടെ ദാമ്പത്യജീവിതം എങ്ങനെയാണെന്നതിനെക്കുറിച്ച് വിശദമായ അറിവുകളൊന്നുമില്ല. പക്ഷേ, കൂട്ടിൽ വളർത്തിയവയുടെ കുടുംബജീവിതം നിരീക്ഷണവിധേയമാക്കിയിട്ടുണ്ട്. സുദീർഘമായ പ്രേമനാടകങ്ങൾക്കു ശേഷമാണ് ലോറിത്തത്തകൾ ലൈംഗികബന്ധത്തിലേർപ്പെടുന്നത്. ഒരവസരത്തിൽ പെണ്ണ് പല്ലിമുട്ടപോലെ ഉരുണ്ട രണ്ടു മുട്ടകളിടും. വളരെ അപൂർവ്വമായി പൂവാലനും അടയിരിക്കുന്ന ജോലി പങ്കുവയ്ക്കാറുണ്ട്. ഏതെങ്കിലും ഇരുണ്ട കോണുകളിൽ മാത്രമേ ഇവ മുട്ടയിടാറുള്ളൂ. ചത്ത തടിക്കഷണം കൂട്ടിനുള്ളിലുണ്ടെങ്കിൽ അതു തുരന്ന് ഒരു ദ്വാരമുണ്ടാക്കി, ഉള്ളിലായിരിക്കും അടയിരിക്കുക. ഉള്ളിലെ സംഭവം പുറത്തുനിന്ന് നോക്കിക്കാണാനാവാത്ത വിധം ചെറിയ സുഷിരമായിരിക്കും ഈ അറയുടെ കവാടത്തിനുള്ളത്. വിരിഞ്ഞുവരുന്ന കുഞ്ഞിന് നാമമാത്രമായ തൂവലുകളേ ഉണ്ടായിരിക്കുകയുള്ളൂ. പിറന്നുവീണ് മൂന്നാഴ്ച കഴിയുന്നതോടെ അവ കണ്ണുതുറക്കുകയും ഒപ്പം തൂവലുകൾ വളർന്നുവരികയും ചെയ്യും. മാതാപിതാക്കൾ തീറ്റ തേടിക്കൊണ്ടുവന്ന് കുഞ്ഞുങ്ങളുടെ വായ്ക്കുള്ളിൽ വച്ചുകൊടുക്കും. ഒരുമാസം പ്രായമാകുമ്പോൾ കുഞ്ഞുപക്ഷിയുടെ പുറത്താകെ പച്ചത്തൂവലുകൾ മാത്രമേ കാണൂ. അപ്പോൾ കണ്ണിനും കാലിനും കറുപ്പുനിറമായിരിക്കും. മുട്ടയിൽനിന്നു വിരിഞ്ഞ് രണ്ടുമാസം പ്രായമെത്തുമ്പോഴേക്കും ചുവന്ന തൂവലുകൾ ദേഹമാസകലം കിളിർത്തുവരികയായി.

ഇന്നു ലോകത്തുള്ള ലോറിപ്പക്ഷികൾ ഏതൊക്കെയാണെന്ന് മിക്കവാറും കണ്ടുപിടിക്കപ്പെട്ടിട്ടുണ്ട്. പക്ഷേ, അവയുടെ ഒക്കെ ജീവിതചര്യകളെക്കുറിച്ചുള്ള വിശദവും വസ്തുനിഷ്ഠവുമായ വിവരങ്ങൾ ശേഖരിക്കാൻ കഴിഞ്ഞിട്ടില്ല എന്നാണു മനസ്സിലാക്കുന്നത്. അറിഞ്ഞിടത്തോളം വിവരങ്ങൾ കൂട്ടിലടച്ച കിളികളിൽ നിന്ന് ലഭിച്ചവയാണ്. വളരെയേറെ വർഷങ്ങൾക്കു മുമ്പുമുതൽക്കുതന്നെ മനുഷ്യർ ഈ പക്ഷികളെ ഓമനകളായി പരിപാലിച്ചുപോന്നു. ചേതോഹരമായ രൂപവിശേഷവും സംസാരിക്കാനുള്ള പാടവവുമായിരിക്കണം മനുഷ്യർക്ക് ഈ പക്ഷികളോടുള്ള ആഭിമുഖ്യം വളർത്തിയത്. ലോറികളുടെ കൂട്ടത്തിൽനിന്ന് ഈ പ്രത്യേകതകളുള്ള ഇനങ്ങളെമാത്രം അവർ തിരഞ്ഞെടുത്തു വളർത്തി. മറ്റു പല ഇനങ്ങളെക്കുറിച്ചും ഇന്നു ലഭ്യമായ അറിവുകൾ മിക്കവാറും മ്യൂസിയം സ്പെസിമെനുകളിൽ കൂടിയുള്ളതുമാണ്.





## ലൂയി പിരാന്റെല്ലോ

പരിഭാഷ: കെ. എ കൊടുങ്ങല്ലൂർ

# അടുത്ത ചങ്ങാതിമാർ

പഴയ ഒരു തൊപ്പികൊണ്ടു തലയോറയും മൂടി, കഴുത്തു തൂവാല മൂക്കോളം പൊക്കിവച്ച്, തടിച്ച ഉറകളിൽ കൈകൾ തിരുകി ജോലിസ്ഥലത്തേക്കുപോകാൻ പതിവുപോലെ ട്രാമും പ്രതീക്ഷിച്ചു നില്ക്കുകയായിരുന്നു ജിജീ മീർ. സമയം രാവിലെ. കാലാവസ്ഥ അതിശീതളം.

കാത്തുനിൽക്കുകയാണെങ്കിൽ ട്രാമുകൾ അത്ര വേഗമൊന്നും വരികയില്ലല്ലൊ. ഒന്നുകിൽ വൈദ്യുതിത്തകരാറുകൊണ്ട് അതു് വഴിയിൽ തങ്ങും, അല്ലെങ്കിൽ വല്ല വണ്ടിയിന്മേലും ചെന്നു മുട്ടും, അതുമല്ലെങ്കിൽ ഏതെങ്കിലും ഭാഗ്യദോഷിയെ തട്ടിവീഴ്ത്തി ചതച്ചരയ്ക്കും. എങ്കിലും ആകപ്പാടെ ആലോചിച്ചാൽ ഒരു നേട്ടം തന്നെയാണ് ട്രാമുകൾ.

അവസാനം 'ഡിൻ ഡിൻ' ഒച്ചയോടെ ട്രാം അതാ വരുന്നു. നിറുത്തുന്നതിനും മുമ്പേ അതിൽ ചാടിക്കയറിപ്പറ്റാൻ തയ്യാറെടുക്കുകയായിരുന്ന ജിജീ മീർ ആരോ തന്റെ പേരു് ഉറക്കെ വിളിക്കുന്നതു കേട്ടു:

''ജിജീ, പൊന്നുചങ്ങാതീ ജിജീ.''

മാന്യനൊരുത്തൻ കൈയും കലാശവും കാട്ടി തന്റെ പിന്നാലെ ഓടുന്നതും കണ്ടു. അതിനിടയിൽ ട്രാം അതിന്റെ വഴിക്കു പൊയ്ക്കളഞ്ഞു. ട്രാം പോയാലെന്താ, ഒരപരിചിതന്റെ ഗാഢഗാഢമായ ആശ്ലേഷം അയാൾക്കു പാരിതോഷികമായി ലഭിച്ചു. തന്റെ വായ് മൂടിയിരുന്ന പട്ടുതൂവാലമേൽ രണ്ടു ചുടുചുംബനങ്ങളും. അപരിചിതൻ അയാളുടെ ഏറ്റവുമടുത്ത ഒരു സുഹൃത്താണെന്ന് ഈ പ്രകടനം വിളിച്ചുപറഞ്ഞു.

''നിങ്ങളെക്കണ്ടപ്പഴേ ഞാൻ തിരിച്ചറിഞ്ഞു. അതെ ജിജീ, തൽക്ഷണം! പക്ഷേ ഇതെന്താണ് ഹേ്—ഇത്ര വേഗം കിഴവനായ്ക്കഴിഞ്ഞോ? എത്രയാ നരച്ച മുടികൾ! നിങ്ങൾക്കു നാണം തോന്നുന്നില്ലേ? എന്റെ പഴയ ചങ്ങാതീ, ജിജ്യോൺ, നിങ്ങളുടെ ഈ വന്ദ്യവയോധികത്വത്തിന്റെ പേരിൽ എനിക്കൊരു മുത്തം തരൂ. എന്നെയും പ്രതീക്ഷിച്ചെന്നപോലായിരുന്നു നിങ്ങളുടെ ആ നില്പ്. എന്നിട്ട്, ആ നശിച്ച ട്രാമിൽക്കയറാൻ നിങ്ങൾ ആയുന്നതു കണ്ടപ്പോൾ ഞാൻ സ്വയം പറഞ്ഞു: ''അതു ചതിയായിപ്പോയി, കൊടും വഞ്ചന.''

''ശരിയാണ്.'' പുഞ്ചിരി വരുത്തിക്കൊണ്ടു മീർ പറഞ്ഞു: ''എനിക്ക് ഓഫീസ്സിലെത്തേണ്ടിയിരുന്നു.''

''ഇപ്പോളിമ്മാതിരി മുഷിപ്പൻ വിഷയങ്ങൾ ദയവുചെയ്തു സംസാരിക്കരുത്.''

''എന്ത്?''

''കാര്യമാണ് ഞാൻ പറഞ്ഞത്. ഞാൻ നിർബ്ബന്ധിക്കുന്നു.''

''ആളൊരു വല്ലാത്ത പുള്ളിതന്നെ.''

''അതെനിക്കറിയാം. അതിരിക്കട്ടെ, എന്നെ ഈ സമയത്തു കാണുമെന്നു നിങ്ങൾ പ്രതീക്ഷിച്ചിരുന്നില്ല, ഉവ്വോ?''

''അത്...നേരു പറഞ്ഞാൽ—''

''ഇന്നലെ വൈകീട്ടാണ് ഇവിടെ ഞാൻ എത്തിയത്. നിങ്ങളുടെ സഹോദരൻ അന്വേഷണമറിയിക്കാൻ എന്നെ ഏല്പിച്ചിട്ടുണ്ട്. കേട്ടാൽ നിങ്ങൾ ചിരിക്കും—എന്നെ നിങ്ങൾക്കുപരിചയപ്പെടുത്തുന്ന ഒരെഴുത്തു തരാമെന്ന് അദ്ദേഹം പറഞ്ഞു. ഞാനപ്പോൾ പറഞ്ഞു: ''ജിജ്യോണിനെ എന്നെ പരിചയപ്പെടുത്തുകയോ? നിങ്ങളറിയുംമുമ്പേ ജിജ്യോൺ എനിക്കു പരിചിതനാണ് എന്നു പറഞ്ഞാലും തെറ്റില്ല. കുട്ടിക്കാലംതൊട്ടേ പരിചയക്കാരാണ് ഞങ്ങൾ. എത്ര പ്രാവശ്യം തമ്മിൽത്തല്ലിയവരാണു ഞങ്ങളെന്നറിയാമോ? യൂണിവേഴ്സിറ്റിയിൽ സഹപാഠികളുമായിരുന്നു.'' പ്രശസ്തമായ പഴയ പാദുവാ, ജിജോൺ ഓർക്കുന്നില്ലേ? അവിടത്തെ ആ കൂററൻ ബെല്ല്. പന്നിയെപ്പോലെ ഉറങ്ങുമായിരുന്ന നിങ്ങൾ ഒരിക്കലുമതു കേട്ടിട്ടുണ്ടാവില്ല. അല്ല, ഒരിക്കൽ കേട്ടു. അഗ്നിശമനക്കാരുടെ ബെല്ലടിയാണെന്നാണ് നിങ്ങൾക്കപ്പോൾ തോന്നിയത്. ഹാ, എന്തൊരു നല്ലകാലമായിരുന്നു അത്!...നിങ്ങളുടെ സഹോദരനു ദൈവകൃപയാൽ സൗഖ്യംതന്നെ. ഞങ്ങളിപ്പോൾ ഒരു സംയുക്തസംരംഭത്തിലിറങ്ങിയിരിക്കയാണ്. അതു സംബന്ധിച്ചാണ് ഞാനിവിടെ എത്തിയതും. അല്ലല്ലാ, നിങ്ങൾക്കെന്തുപറ്റി? എന്താണൊരു വൈക്ലബ്യം? കല്യാണം കഴിച്ചുവോ?''

''ഇല്ലില്ല ചങ്ങാതീ!'' ജിജീ ഉശിരോടെ നിഷേധിച്ചു.''

''ആലോചനയുണ്ടോ?''

''ഭ്രാന്തുണ്ടോ നിങ്ങൾക്ക്? നാല്പതുവയസ്സിനുമേൽ കല്യാണമോ! ദൈവത്താണെ ഇല്ല. ആ വിഷയം ചിന്തിക്കുകയേ വയ്യ.''

''നാല്പതോ? അമ്പതിനപ്പുറമെന്നു പറയൂ ജിജ്യോൺ. അതെ, അമ്പതു കഴിഞ്ഞു. വിഷമം തോന്നും, എന്നാലും സത്യമാണ്. നിങ്ങൾ ജനിച്ചത്—നോക്കട്ടെ... ആണ്ട്, 1851 ഏപ്രിൽ...ഏപ്രിൽ പത്രണ്ടിന്.''

''ക്ഷമിക്കണം—മേയിൽ. അതും ആയിരത്തി–എണ്ണൂററി– അമ്പത്തി–രണ്ട്.'' ഓരോ മൊഴിക്കും ഊന്നൽ കൊടുത്ത് തെല്ല് ഈറയോടെ ജിജീ മീർ തിരുത്തി. ''എന്നെക്കാളും നിശ്ചയം നിങ്ങൾക്കാ





ണോ? 1852 മേയ് 12. അങ്ങനെ ഇന്നേക്ക് 49 കൊല്ലവും ഏതാനും മാസവും മാത്രം.''

''എന്നിട്ടും ഭാര്യയില്ല! വിശേഷമായിരിക്കുന്നു. എനിക്കുണ്ട് കേട്ടോ. അതെയിഷ്ടാ, ഒരു ട്രാജഡി. ഉള്ളതു പറഞ്ഞാൽ ചിരിച്ചു നിങ്ങൾ മണ്ണുകപ്പും. അതിനിടയ്ക്ക്...എന്നെ നിങ്ങൾ ലഞ്ചിനു ക്ഷണിച്ചിരിക്കുന്നുവെന്നു ഞാൻ വിശ്വസിക്കട്ടെ. ഇപ്പോൾ എവിടെയാണ് ഭക്ഷണം കഴിക്കാറ്? ആ പഴഞ്ചൻ 'ബാർബേ'യിൽത്തന്നെയോ?''

''എന്റെ ദൈവേ!'' ജിജീ അദ്ഭുതപ്പെട്ടു. ''ബാർബയുടെ കാര്യവും നിങ്ങൾക്കറിയാമോ? അവിടെ പതിവുകാരനായിരുന്നോ നിങ്ങളും?''

''ഹേയ്, അതെങ്ങനെ? ഞാൻ പാദുവായിലല്ലേ? നിങ്ങളും കൂട്ടുകാരും അവിടെ നടത്തിയ വിക്രിയകൾ ഞാനറിഞ്ഞിരുന്നു. ഒരു പബ്ബെന്നോ അംവുശാലയെന്നോ ഭോജനശാലയെന്നോ എന്താണതിനെ വിളിക്കേണ്ടതെന്ന് എനിക്കു നിശ്ചയമില്ല.''

''അതിനെ ഒരു പബ്ബെന്നു വിളിച്ചോളൂ. താണനിലവാരത്തിലുള്ള ഒരു മദ്യശാല'' മീർ മറുപടി നൽകി. ''പക്ഷേ എന്നോടൊപ്പമാണ് ലഞ്ചെങ്കിൽ വീട്ടിലെ വേലക്കാരിയെ മുൻകൂട്ടി വിവരമറിയിക്കണം.''

''ചെറുപ്പക്കാരിയാണോ?''

''അല്ലേയല്ല. കിഴവിയാണസ്സുഹൃത്തേ. പിന്നെ, മൂന്നു കൊല്ലമായി ഞാൻ ബാർബയിൽ പോകാതായിട്ട്. ഒരു പ്രായമെത്തിയാൽ...''

''അതെ, നാല്പതിനുശേഷം.''

''നാല്പതിനുശേഷം പഴയ ശീലങ്ങൾ വെടിഞ്ഞേപറ്റൂ. അങ്ങനെ ഞാനും വഴിമാറി. എന്റെ തനതായ കൊച്ചുവീട് ഞാനെത്രമാത്രം ചിട്ടപ്പെടുത്തിയിരിക്കുന്നുവെന്നു നിങ്ങൾക്കു കാണിച്ചുതരാം.''

അവർ നടന്നു. ആകാശത്തുനിന്നു പൊട്ടിവീണ ഈ സുഹൃത്തേതാണ്? ജിജീ മീർ തല പുകഞ്ഞാലോചിച്ചു. പുള്ളിയുടെ പേരെന്ത്, എപ്പോൾ എവിടെവച്ചാണ് തമ്മിൽ പരിചയം, പാദുവായിൽവച്ച് കുട്ടിക്കാലത്തോ, യൂണിവേഴ്സിററിയിലെ വിദ്യാർത്ഥി ജീവിതത്തിലോ? ചങ്ങാതിയെ ആപാദചൂഡം സൂക്ഷ്മവീക്ഷണം നടത്തി. പഴയ ചങ്ങാതിമാരെ മുഴുവൻ മനസ്സിൽ അണിനിരത്തി അവലോകനത്തിനും പുനരവലോകനത്തിനും വിധേയരാക്കി. ഒരു പിടിയും കിട്ടിയില്ല. ആ മനുഷ്യൻ പ്രകടിപ്പിച്ച അടുപ്പവും ചിരകാലപരിചയവും അനിഷേദ്ധ്യമായിരുന്നതിനാൽ മുഖത്തു നോക്കി നേരിട്ടങ്ങു തുറന്നു ചോദിക്കാനും ധൈര്യമുണ്ടായില്ല. വല്ല സൂത്രവുമുപയോഗിച്ച് സത്യം കണ്ടുപിടിക്കാം എന്നയാളുറപ്പിച്ചു.

വേലക്കാരി വാതിൽ തുറക്കാൻ കുറച്ചു നേരമെടുത്തു. അയാൾ ഇത്ര വേഗം തിരിച്ചുവരുമെന്ന് അവൾ പ്രതീക്ഷിച്ചിരുന്നില്ല. രണ്ടാമതും ജിജീ മീർ ബെല്ലമർത്തി. പരിചാരിക വാതിൽ തുറക്കുകയും ചെയ്തു.

''ഞാനിതാ മടങ്ങിവന്നിരിക്കുന്നു, ഒരു കൂട്ടുകാരനോടൊപ്പം.. രണ്ടുപേർക്കു ഭക്ഷണം വേണം. എല്ലാം ഭംഗിയായിത്തന്നെ വേണം. വിചിത്രമായ ഒരു പേരോടുകൂടിയ എന്റെയീ സുഹൃത്ത്—''

അപരിചിതൻ വിനോദഭാവത്തിൽ ഇടയ്ക്കുകയറിപ്പറഞ്ഞു: ''ശരിയാണ്, വിചിത്രമായ പേരുതന്നെയാണെന്റേത്. ആന്ത്രോപോഫാഗസ് ആടിൻതാടികൊമ്പുകാലടി.''

ഈ പേരുകേട്ട് പുഞ്ചിരിക്കണോ, അതോ കുരിശു വരയ്ക്കണോ എന്നറിയാതെ ആ കിഴവി പരുങ്ങി. ചങ്ങാതി വിശദീകരിച്ചു: ''എന്റെ ഈ സ്റ്റൈലൻ പേരിനെപ്പററി കൂടുതലറിയാൻ ആരും മിനക്കെടാറില്ല. അതു കേൾക്കുന്ന മാത്രയിൽ ബാങ്കു ഡയറക്ടർ പകച്ചുപോകാറുണ്ട്. പണം പലിശയ്ക്കു കൊടുക്കുന്നവർ അന്ധാളിക്കാറുണ്ട്. എന്റെ ഭാര്യമാത്രമാണ് ഇതിൽനിന്നൊഴിവ്. ഈ പേര് സസന്തോഷം സ്വീകരിക്കാൻ അവൾ സന്നദ്ധയായി. എന്റെ പേരുമാത്രമേ ഞാനവൾക്കു കൊടുത്തുള്ളു കേട്ടോ. എന്നെ തികച്ചും അവൾക്കു ഞാൻ നല്കിയിട്ടില്ല. ശരി പെണ്ണേ, നീ പോയി ഈ ജന്തുക്കൾക്കു തീററ ശരിപ്പെടുത്തു. ജിജീ, ഇനി നിങ്ങളുടെ വീടെനിക്കു കാണിച്ചുതന്നോളൂ.''

ചങ്ങാതിയുടെ പേരു മനസ്സിലാക്കാൻ വേണ്ടി പ്രയോഗിച്ച തന്ത്രം ഫലിക്കാഞ്ഞ് മനസ്സിടിഞ്ഞ മീർ തന്റെ ചെറിയ ഫ്ളാററിലെ അഞ്ചു കൊച്ചുമുറികളും അയാൾക്കു കാണിച്ചുകൊടുത്തു.

കൊച്ചു സിററിങ്റൂമിൽ മീറിന്റെ അമ്പരപ്പും പൊറുതികേടും വർദ്ധിച്ചു: അവിടെക്കണ്ട ഫോട്ടോകൾ നോക്കി, അയാൾ സ്വന്തം കുടുംബത്തിലെ സ്വകാര്യ രഹസ്യങ്ങൾ വിളമ്പാൻ തുടങ്ങിയതോടെ.

''ജിജ്യോൺ, നിങ്ങളുടേതുപോലുള്ള ഒരളിയൻ എനിക്കുണ്ടായിരുന്നെങ്കിൽ എന്നാശിക്കുകയാണ്. എന്റെ അളിയൻ എന്തൊരു കഴുവേറിയാണെന്നോ!''

''നിങ്ങളുടെ സഹോദരിയോടയാൾ മോശമായി പെരുമാറുന്നുണ്ടാവും, ഇല്ലേ?''

''ഇല്ല. എന്നോടുള്ള പെരുമാററമാണ് മോശം. വിഷമമനുഭവിക്കുന്ന എന്നെ സഹായിക്കാൻ അയാൾക്ക് ഒരു പ്രയാസവുമില്ല. പക്ഷേ, സഹായിക്കണ്ടേ!''

''ക്ഷമിക്കണം, നിങ്ങളുടെ അളിയന്റെ പേരു ഞാൻ മറന്നുപോയി.''

''സാരമില്ല. നിങ്ങൾക്കതു് ഓർമ്മിക്കാനാവുകയുമില്ല—ആളെ നിങ്ങൾക്കറിയില്ല. പാദുവായിൽ രണ്ടുകൊല്ലത്തോളമേ അയാളുണ്ടായിരുന്നുള്ളൂ. നിങ്ങളുടെ സഹോദരൻ എന്നെ സഹായിക്കാൻ തയ്യാറായതാണ്. പക്ഷേ, എനിക്കുവേണ്ടി ഒരു കടലാസിൽ ഒപ്പിട്ടുതരാൻ അളിയൻ കൂട്ടാക്കിയില്ല...കാരണമെന്തെന്നു കേൾക്കണ്ടേ? ഞാനിപ്പഴും ഒരു ചൊങ്കൻ തന്നെയാണ്, ആർക്കുമിതു് നിഷേധിക്കാനാവില്ല, എനിക്കിങ്ങനെ പറയാൻ സങ്കോചവുമില്ല. എന്റെ അളിയന്റെ സഹോദരിക്ക് നിർഭാഗ്യവശാൽ എന്നോടു് പ്രണയംതോന്നി. അതു വളരെ ന്യായം. പക്ഷേ, എനിക്കവളെ ഭാര്യയാക്കാൻ... അവളെന്തു ചെയ്തെന്നോ? വിഷം കഴിച്ചു.''

''മരിച്ചു?''

''ഇല്ല കുറേ ഛർദ്ദിച്ചു. ആശ്വാസമായി. എങ്കിലും പിന്നീടെനിക്ക് അളിയന്റെ വീട്ടിൽ കാലെടുത്തുവയ്ക്കാൻ നിർവ്വാഹമില്ലാതായി. അല്ലാ, വല്ലതും തിന്നാൻ കിട്ടുമോ? വിശപ്പുകൊണ്ട് കണ്ണുകാണാൻ വയ്യ. ഒരു ചെന്നായയെപ്പോലെ വിശന്നു പൊരിയുകയാണു ഞാൻ.''

ഭോജനവേളയിലും അതിഥിയുടെ പേരു മനസ്സിലാക്കാൻ പല അടവുകളും നോക്കി. ആ വഴിക്കു സംഭാഷണം തിരിച്ചുവിട്ട് അയാൾ പറഞ്ഞു: ''നിങ്ങളോടു ചില വിവരങ്ങൾ ചോദിക്കട്ടെ. ആ വാൽവർദേ പുള്ളിയില്ലേ—ബാങ്കോഫ് ഇററലിയുടെ ഡയറക്ടർ—സുന്ദരിയായ ഭാര്യയും അല്പം കോങ്കണ്ണോടുകൂടിയ ഒരു തടിച്ചിപ്പെണ്ണുമുള്ള ആ വിദ്വാൻ. അവരിപ്പോഴും പാദുവായിൽ തന്നെയുണ്ടോ?''

ഈ ചോദ്യം കേട്ട് അയാളുടെ ചങ്ങാതി പൊട്ടിച്ചിരി അഴിച്ചുവിട്ടു.

മീർ അന്തംവിട്ടു. ''എന്താ, ആ പെണ്ണിനു കോങ്കണ്ണില്ലെന്നുവരുമോ!''

ചിരി അടക്കാൻ കഴിയാതെ പാടുപെടുകയായിരുന്ന അപരൻ പറഞ്ഞൊപ്പിച്ചു: ''കോങ്കണ്ണോ? [illegible] കലശലായി. അവളുടെ മൂക്കോ? അതിലൂടെ മേല്പോട്ടു നോക്കിയാൽ അവളുടെ തലച്ചോറു കാണാം. അതുതന്നെയാണ് പെണ്ണ്.''

''ഏതു പെണ്ണ്?''

''എന്റെ ഭാര്യ!''

'അയ്യത്തെടാ' എന്നായ്പോയ മീർ ഒഴികഴിവെന്ന നിലയിൽ എന്തെല്ലാമോ പിറുപിറുത്തു. ചങ്ങാതി മുമ്പത്തേക്കാൾ ഉച്ചത്തിൽ കലുങ്ങിക്കലുങ്ങി ചിരിച്ചതേയുള്ളൂ. അവസാനമയാൾ ചിരി നിറുത്തി ഒന്നിളിച്ചുകാട്ടി നെടുതായി നെടുവീർപ്പയച്ചു.

അയാൾ പറഞ്ഞു: ''എന്റെയിഷ്ടാ, കവിഭാവനയ്ക്കുപോലും അതീതമായ അജ്ഞാത ധീരതകൾ ചിലതുണ്ട്.''

''തീർച്ചയായും ഉണ്ട്. നിങ്ങൾ പറഞ്ഞതു ശരിയാണ്. നിങ്ങളുദ്ദേശിക്കുന്നതെന്തെന്ന് എനിക്കറിയാം.

''അറിയില്ല,'' തൽക്ഷണം വന്നു, ചങ്ങാതിയുടെ ഖണ്ഡനം. ''എന്നെപ്പററിയാണു ഞാൻ പറഞ്ഞതു് എന്നു നിങ്ങൾക്കു തോന്നിയോ? തെററ്. ധീരത കാണിച്ചതു് എന്റെ സിസ്റ്ററിൻ ലാ ആയിരുന്നു—ലൂഷോ വാൽവർദേയുടെ ഭാര്യ കേൾക്കണം. എന്തൊരു വങ്കശ്ശിരോമണി!''

''ഞാനോ?''

''അല്ല ഞാൻ. ഈ ഞാൻ തന്നെ! ലൂഷ്യോ വാൽവർദേയുടെ ഭാര്യ എന്നെ സ്നേഹിക്കുന്നുവെന്നു ഞാൻ ധരിച്ചുവശായി. ഒരിക്കൽ അയാൾ വീട്ടിൽ നിന്നു സാധാരണപോലെ വെളിയിൽപ്പോകുന്നതായി ഭാവിച്ചു. അതിനുശേഷം അവളെന്നെ അകത്തു കയററി. ഞങ്ങളൊന്നിച്ചു പെട്ടെന്നു കണ്ടുപിടിക്കപ്പെടുന്ന അവസരം വന്നപ്പോൾ അവൾ എന്നെ അവളുടെ സിസ്റ്ററിൻലായുടെ മുറിയിലേക്കു തള്ളിവിട്ടു. ആ കോങ്കണ്ണിയുടെ മുറിയിലേക്കോ! പരപുരുഷബന്ധം അന്നോളമുണ്ടായിട്ടില്ലാത്ത ആ പെണ്ണ് സഹോദരന്റെ ശാന്തിയും മാനവും രക്ഷിക്കാനെന്ന ഭാവത്തിൽ എന്നെ സ്വീകരിച്ചു. ഒരു വാക്കുപോലും എനിക്കു മിണ്ടാൻ കഴിയും മുമ്പ് ലൂഷ്യോ കോപാകുലനായി മുറിയിലേക്കു തള്ളിക്കയറി വന്നു. പിന്നീടുണ്ടായതു് ഊഹിക്കാമല്ലോ.?''

''നിങ്ങൾ അവളെ കല്യാണം കഴിക്കേണ്ടി വന്നു, അല്ലേ?''

''ഒരിക്കലുമില്ല, ഞാൻ സത്യം ചെയ്യുന്നു. അവൾ എന്നെ വിവാഹം കഴിച്ചു. അവൾ മാത്രമാണ് വിവാഹം കഴിച്ചതു്''. ഞാനവളോടു പറഞ്ഞു: 'അല്ലയോ യുവതീ, ഭവതിക്ക് എന്റെ പേരു വേണം. സന്തോഷം, അതു നീ എടുത്തോളൂ. അല്ലെങ്കിലും എനിക്കതുകൊണ്ടു പ്രയോജനമൊന്നുമില്ല.' എന്താ, പോരേ?''

''മുമ്പ് അവളുടെ പേര് വാൽവർദേ എന്നായിരുന്നുവല്ലോ. ഇപ്പോൾ അതു്''...

മറേറയാൾ തീൻമേശ വിട്ടെഴുന്നേററ് ഒരു ചിരി പാസ്സാക്കി.

സഹനശക്തിയാകെ വാർന്നുപോയിക്കഴിഞ്ഞിരുന്ന ജിജീ മീർ ധൈര്യമവലംബിച്ച് അതിഥിയെ നേരിട്ടു: ''ഇതു കേൾക്കൂ. രസകരമായി കുറെ മണിക്കൂറുകൾ ചെലവഴിക്കാൻ നിങ്ങളെന്നെ സഹായിച്ചു. സ്വന്തം സഹോദരനെപ്പോലെയാണ് നിങ്ങളോടു ഞാൻ പെരുമാറിയതു്. ഇനി നിങ്ങൾ എനിക്കൊരുപകാരം ചെയ്യണം.''

''എന്റെ ഭാര്യയെ വായ്പ വേണമായിരിക്കും?''

''നന്ദി, പക്ഷേ, അതു വേണ്ട. നിങ്ങളുടെ പേരെന്തെന്നു് പറഞ്ഞുതരികയേ വേണ്ടൂ.''

''ഞാൻ? എന്റെ പേര്?'' സ്വന്തം അസ്തിത്വത്തിൽ അവിശ്വാസം തോന്നിയതുപോലെ അയാൾ ചൂണ്ടുവിരൽകൊണ്ടു നെഞ്ചത്തു മേടിക്കൊണ്ട് ആശ്ചര്യം പ്രകടിപ്പിച്ചു: ''നിങ്ങളുടെ ചോദ്യത്തിനർത്ഥം? എന്നെ നിങ്ങൾക്കറിഞ്ഞുകൂടേ? ഓർക്കാൻ കഴിയുന്നില്ലേ?''

''ഇല്ല.'' ലജ്ജയോടെ മീർ കുററം സമ്മതിച്ചു. ''എന്നോടു ക്ഷമിക്കണം. ലോകത്തിലെ ഏററവും വലിയ മറവിക്കാരനെന്ന് എന്നെ വിളിച്ചോളൂ. പക്ഷേ, ഇന്നോളമൊരിക്കലും നിങ്ങളെ ഞാൻ കണ്ടിട്ടേയില്ലെന്നു ശപഥം ചെയ്യുന്നു.''

''ഓഹ്? വളരെ നല്ലതു്, വളരെ നല്ലതു്!...എന്റെ പ്രിയപ്പെട്ട ജിജ്യോൺ! നിങ്ങളുടെ കൈ ഇതാ ഇവിടെവയ്ക്കൂ. നിങ്ങളുടെ ലഞ്ചിനും ആനന്ദകരമായ സഹവാസത്തിനും ഞാൻ അതീവഹാർദ്ദവമായി നന്ദിപറയുന്നു. എന്റെ പേരു പറഞ്ഞറിയിക്കാതെതന്നെ ഞാൻ പോകുന്നു. അത്രതന്നെ.''

ജിജീമീർ ചാടിയെണീററു പൊട്ടിത്തെറിച്ചു. ''നിങ്ങൾ പറയണം. ഇന്നേരമത്രയും ഞാൻ തലപുകച്ചു. പേരു പറയാതെ നിങ്ങളെ ഞാൻ വിടില്ല.''

ചങ്ങാതി ശാന്തമായി സൗമ്യതയോടെ പറഞ്ഞു: ''എന്നെക്കൊല്ലൂ. തുണ്ടംതുണ്ടമാക്കൂ. എന്നാലും ഞാനതു പറയില്ല.''

സ്വരഭാവങ്ങൾ മാററി മീർ താഴ്മയോടെ പറഞ്ഞു: ''ഇത്തരമൊരനുഭവം ഇതുവരെ എനിക്കുണ്ടായിട്ടില്ല. ഇത്ര മാരകമായ ഒരു മറവി. വേദനിപ്പിക്കുന്ന ഒരനുഭൂതിയാണിതു്. ഇപ്പോൾ നിങ്ങളെനിക്കൊരു മനോബാധയായിരിക്കുന്നു.



ദൈവത്തെ വിചാരിച്ച് നിങ്ങളുടെ പേരെനിക്ക് പറഞ്ഞുതരൂ.''

''പോയി കണ്ടുപിടിക്കൂ.''

''ഇങ്ങോട്ടു നോക്കൂ. മുമ്പൊരിക്കലും നിങ്ങളെനിക്ക് പരിചിതനല്ലെങ്കിൽപ്പോലും എനിക്കേറ്റവും പ്രിയപ്പെട്ടവനായിരിക്കുന്നു നിങ്ങൾ. സഹോദരനിർവിശേഷമായ വികാരമാണ് നിങ്ങളോടെനിക്കുള്ളത്. നിങ്ങളെ ഞാൻ ആദരിക്കുന്നു. എപ്പോഴും നിങ്ങൾ എന്നോടൊപ്പമുണ്ടായിരിക്കണമെന്ന് ഞാനാശിക്കുന്നു. അതുകൊണ്ട് നിങ്ങളുടെ പേരൊന്നു പറഞ്ഞുതന്നാലും.''

മറ്റെയാൾ അചഞ്ചലനായിരുന്നു.

''എന്റെ പേരിനി അറിയിച്ചതുകൊണ്ട് ഒരു മെച്ചവുമില്ല. യുക്തിപൂർവ്വം നിങ്ങൾ ചിന്തിക്കൂ. അതിഥി ആരെന്നറിയാത്തനിലയിൽ ആതിഥ്യമാസ്വദിക്കുകയെന്ന അപ്രതീക്ഷിതാനന്ദമാണ് എനിക്കിവിടെ കൈവന്നത്. അതെനിക്ക് നഷ്ടപ്പെടുത്താനാണോ നിങ്ങളാഗ്രഹിക്കുന്നത്? ഇല്ലില്ല, അതു നടപ്പില്ല. നിങ്ങളുടെ അതിമോഹമാണത്. നിങ്ങൾ എന്നെ ഓർക്കുന്നേയില്ലെന്നു ബോദ്ധ്യമായിരിക്കുന്നു. എന്നെ ഇങ്ങനെ മറന്നുകളഞ്ഞാൽ ഞാൻ കൂടുതൽ നൊമ്പരപ്പെടാതിരിക്കണമെങ്കിൽ ഇതേ നിലയിൽ എന്നെ പോകാൻ വിടുന്നതാണ് നിങ്ങൾക്ക് നല്ലത്.''

ഈർഷ്യമുഴുത്ത് മീർ കനപ്പിച്ചു പറഞ്ഞു: ''എങ്കിൽ ഉടൻ സ്ഥലംവിടണം. നിങ്ങളെ ഇനിയും കാണുന്നത് എനിക്കു സഹ്യമാണ്.''

''ശരി. ഞാൻ പോവുകയാണ്, അതിനുമ്പായി ജിജീ, ഒരു മുത്തം.''

''മുത്തം വേണമെങ്കിൽ പേരു പറയൂ.''

''അതു സാദ്ധ്യമല്ല. എന്നാൽ ഗുഡ് ബൈ—''

ചിരിച്ചുകൊണ്ട് അയാൾ നടന്നു. പോകുന്നപോക്കിൽ ഒന്നു തിരിഞ്ഞുനിന്ന് ജിജീ മീറിനെ നോക്കി ഒരു മുത്തം എറിഞ്ഞുകൊടുക്കാൻ അയാൾ മറന്നില്ല.

|||



എം. മുകുന്ദൻ

# അതിവിദഗ്ദ്ധനായ ഒരു ചെത്തുതൊഴിലാളി

കേളപ്പേട്ടൻ ഈഴവനാണ്. അതുകൊണ്ട് അദ്ദേഹത്തിന്റെ തൊഴിൽ തെങ്ങുചെത്താണ്.

കേളപ്പേട്ടൻ തെങ്ങിന്മേൽ കയറുന്നതും ഇറങ്ങുന്നതും ഒരസ്ത്രത്തിന്റെ വേഗതയിലാണ്. ഞങ്ങൾ കുട്ടികൾക്ക് അതു് ഒരു മഹാദ്ഭുതമാണ്. അതുകൊണ്ട് അദ്ദേഹം തെങ്ങുചെത്താൻ വരുമ്പോഴെല്ലാം ഞങ്ങൾ, കുട്ടികൾ ഓടി തെങ്ങിന്റെ ചുവട്ടിൽ ചെന്നുനില്ക്കും.

''നിങ്ങൾക്കെന്താ വേണ്ടത് കുട്ട്യോളേ?''

കേളപ്പേട്ടൻ ചോദിക്കും.

''തെങ്ങുമ്മല്കയറുന്നതു കാണണം.''

കേളപ്പേട്ടൻ ചിരിക്കും. തെങ്ങുകയറുന്നതു കാണുവാൻ, ഞങ്ങൾ ചെല്ലുന്നത് അദ്ദേഹത്തിനും ഇഷ്ടമാണ്. ഞങ്ങളെ രസിപ്പിക്കുവാൻ വേണ്ടി അദ്ദേഹം ഓരോ അഭ്യാസങ്ങൾ കാണിക്കും. അവയിൽ ഒന്ന് തെങ്ങിനെ വലംവച്ചുകൊണ്ടുള്ള ഇറക്കമാണ്. തിരിഞ്ഞു തിരിഞ്ഞ് അമ്പുപോലുള്ള ആ വരവു കാണുമ്പോൾ ഞങ്ങൾ കുട്ടികൾ, കൈകൊട്ടി ആർത്തു ചിരിക്കും.

''കേളപ്പേട്ടാ സ്പീഡില് — ഇനിയും സ്പീഡില്...''

ഞങ്ങൾ ഉച്ചത്തിൽ വിളിച്ചു പറയും.

ഒരിക്കൽ അന്തോണിമാസ്റ്റർ പത്തു വാചകങ്ങളിൽ ഒരു ഇംഗ്ലീഷ് പ്രബന്ധം എഴുതുവാൻ ഞങ്ങൾ, കുട്ടികളോട് ആവശ്യപ്പെട്ടു. വിഷയം, ''യുവർ ഹീറോ.'' ക്ലാസ്സിലെ ഭൂരിഭാഗം കുട്ടികളും മഹാത്മാ ഗാന്ധിയെക്കുറിച്ചും പണ്ഡിറ്റ് നെഹ്റുവിനെക്കുറിച്ചുമാണ് എഴുതിയത്. ഞാൻ എഴുതിയത് കേളപ്പേട്ടനെപ്പറ്റിയാണ്. എന്റെ പ്രബന്ധം ഇപ്രകാരമായിരുന്നു:

മൈ ഹീറോ ഈസ് മിസ്റ്റർ കേളപ്പേട്ടൻ. ഹിയീസ് എ വണ്ടർഫുൾ കോക്കനട്ട് ട്രീ ക്ലൈംബിങ് മേൻ. ഹി ഗോ അപ്പ് ഏൻറ് കം ഡൗൺ ലൈക് എ അസ്ത്രം. ഐ വാച്ച് ഹിം വെൻ ഹി ക്ലൈംബ് ഒവർ പീററ കോക്കനട്ട് ട്രീ. ഹിയീസ് നോ എഫ്രയിഡ് ടു ക്ലൈംബ് വെരി ഹൈ. ഹി വെയർ നോ ഷർട്ട്. ഹി ഓൾവെയിസ് വെയർ ഓൺലി എ തോർത്തുമുണ്ട്. ഐ ലൈക് വെരി മച്ച് കേളപ്പേട്ടൻ ഏൻറ് കോക്കനട്ട് ട്രീ. മൈ ഫാദർ ഡോണ്ട് ലൈക് കേളപ്പേട്ടൻ. കേളപ്പേട്ടൻ സ്മോക് ബീഡി ഏൻറ് ചുരുട്ട്.

അന്തോണി മാസ്റ്റർ എന്റെ പ്രബന്ധം ചുവന്ന മഷികൊണ്ട് തലങ്ങും വിലങ്ങും വെട്ടിക്കളഞ്ഞു. പൂജ്യമാണ് എനിക്കു കിട്ടിയ മാർക്ക്.

ഗാന്ധിജിയെപ്പറ്റി എഴുതിയ കൃഷ്ണകുമാറിന് നാലരമാർക്ക് കിട്ടി. പണ്ഡിറ്റ് നെഹ്റുവിനെപ്പറ്റി എഴുതിയ അനിത കെ.യു. എട്ടരമാർക്ക് കിട്ടി. ഇന്ദിരാഗാന്ധിയെക്കുറിച്ച് എഴുതിയ പുഷ്പലതയ്ക്ക് ഫുൾ മാർക്കും ലഭിച്ചു; പത്തിൽ പത്ത്.

എങ്കിലും കേളപ്പേട്ടൻ എന്റെ കണ്ണിൽ ഒരു വലിയ ഹീറോയായിത്തന്നെ നിലകൊണ്ടു. വലുതായാൽ കേളപ്പേട്ടനെപ്പോലെ ഒരു വലിയ ചെത്തുകാരനാകുവാൻ ഞാൻ മോഹിച്ചു. കൃഷ്ണകുമാറും പുഷ്പലതയും മറ്റും നോക്കിനില്ക്കവെ അമ്പുപോലെ തിരിഞ്ഞുതിരിഞ്ഞ് ഞാൻ തെങ്ങിന്മേൽ കയറിപ്പോകും. അതു കണ്ട് അന്തോണി മാസ്റ്റർപോലും കൈയടിച്ചുപോകും.

അങ്ങനെയിരിക്കവെ ഒരു ദിവസം ഞാൻ അകത്തിരുന്ന് ഗൃഹപാഠം ചെയ്യവെ കേളപ്പേട്ടൻ മുറ്റത്തു വന്നുനിന്നു.

''കുട്ട്യേ, കേളപ്പേട്ടൻ തെങ്ങുമ്മല് കയറ്റാ. കാണണ്ടേ?''

കേളപ്പേട്ടൻ ഉച്ചത്തിൽ വിളിച്ചുചോദിച്ചു.

ഞാൻ ഓടി പുറത്തുവന്നു. പിറകെ അച്ഛനും.

''കേളപ്പാ, നിനക്ക് വേറെ പണിയൊന്നും ഇല്ലേ? അവിടെയെങ്ങാനും ഇരുന്നു പഠിക്കുന്ന കുട്ടിയെ വിളിച്ച് തെങ്ങിന്റെ ചോട്ടില് കൊണ്ടുപോകണോ?''

''ഇന്നും കൂടി കണ്ടോട്ടെ.''

കേളപ്പേട്ടൻ ആദരവോടെ അപേക്ഷിച്ചു.



''തെങ്ങിന്റെ ചോട്ടില് നിക്കുന്നതു നല്ലതല്ല. നിന്റെ കൈയീന്ന് കത്തിയെങ്ങാനും...''

അങ്ങനെ ഒരു സംഭവം പണ്ടെങ്ങാനും ഉണ്ടായിട്ടുണ്ട്. ചെത്തുകാരൻ തെങ്ങിന്റെ മുകളിലിരുന്ന് കുമ്പ് ചെത്തുമ്പോൾ കൈയിൽ നിന്നു ഏറുകത്തി തെറിച്ച് താഴെ നില്ക്കുന്ന...

''ഇന്നും കൂടി മാത്രം.''

കേളപ്പേട്ടൻ താണു തൊഴുത് അപേക്ഷിച്ചു. അച്ഛൻ ഒന്നും പറയാതെ അകത്തേക്ക് പോയി.

കേളപ്പേട്ടന്റെകൂടെ ഞാൻ പടിഞ്ഞാറെപ്പുറത്തെ തെങ്ങിൻചുവട്ടിലേക്ക് ചെന്നു. അപ്പോഴേക്ക് മറ്റു കുട്ടികളും അവിടെ എത്തി.

കേളപ്പേട്ടൻ വായിലെ ബീഡിത്തുണ്ട് തുപ്പിത്തെറിപ്പിച്ച് അരയിലെ തോർത്ത് മുറുക്കിയുടുത്ത് തള കൈയിലെടുത്തു. കേളപ്പേട്ടൻ റെഡിയായി. ഞങ്ങളും റെഡി.

''കുട്ട്യോളെ, നോക്കിക്കോളൂ—''

ഞങ്ങൾ നോക്കിനില്ക്കവെ കേളപ്പേട്ടൻ തെങ്ങിന്മേലൂടെ അമ്പുപോലെ തിരിഞ്ഞു തിരിഞ്ഞ് മുകളിലേക്ക് കയറിപ്പോയി. ഞങ്ങൾ, കുട്ടികൾ, കൈകൊട്ടി ആടിക്കളിച്ചു.

ഇനി കുറച്ചുകഴിഞ്ഞാൽ അതേമാതിരി ഒരസ്ത്രംപോലെ കേളപ്പേട്ടൻ തിരികെ വരും. ഞങ്ങൾ ആ കാഴ്ച കാണുവാനായി ശ്വാസമടക്കി കാത്തുനിന്നു.

അന്ന് തിരികെ വരാൻ കേളപ്പേട്ടൻ പതിവിലേറെ സമയമെടുത്തു. മാത്രമല്ല, തെങ്ങിൽനിന്ന് ഇറങ്ങിവന്ന കേളപ്പേട്ടനെ ഞങ്ങൾക്ക് തിരിച്ചറിയാൻ കഴിഞ്ഞില്ല.

കേളപ്പേട്ടൻ ബെൽബോട്ടം പാൻറ്സും ടീ ഷർട്ടും ധരിച്ചിരിക്കുന്നു. വായിൽ സിഗററ്റ്. കൈത്തണ്ടയിൽ വാച്ച്.

''ഹല്ലോ കിഡ്സ്, ഹൗ ഡു യു ഡു?''

കേളപ്പേട്ടൻ ഞങ്ങൾ ഓരോരുത്തരുടെയും കൈ പിടിച്ചു കുലുക്കി. ഞങ്ങൾ വാ പൊളിച്ചുനിന്നു. അദ്ദേഹം ഇംഗ്ലീഷിൽ കുടുകുടെ എന്തെല്ലാമോ പറഞ്ഞു.

''ഇനി തെങ്ങുചെത്തില്ല, കുട്ടികളെ. ആ കാലം കഴിഞ്ഞു.''

കേളപ്പേട്ടൻ പാൻറ്സിന്റെ കീശയിൽനിന്ന് ഏതാനും ചോക്കലേറ്റ് എടുത്ത് ഞങ്ങൾക്ക് തന്ന്, കൈത്തണ്ടയിലെ ഇലക്ട്രോണിക് വാച്ചിൽ സമയം നോക്കി, ധൃതിയിൽ നടന്നുപോയി.

ഇടയ്ക്ക് ഒന്ന് തിരിഞ്ഞു. ഞങ്ങളെ നോക്കി ചെറുതായി ഒന്നു ചിരിച്ചു...

എന്താണ് ആ ചിരിയുടെ അർത്ഥം എന്ന് ഞങ്ങൾക്ക് മനസ്സിലായില്ല. ഞങ്ങൾ കൊച്ചുകുട്ടികളല്ലേ? വലുതായാൽ ഒരു പക്ഷ, മനസ്സിലാകുമായിരിക്കും.



## പുനത്തിൽ കുഞ്ഞബ്ദുള്ള

# കലീഫ

### രണ്ട്

അതെ, അന്നത്തെ കാരക്കാട്ടിൽ കലീഫ വന്നിറങ്ങി.

എങ്ങനെ വന്നു എന്നത് ആർക്കും അറിയില്ല. കാരക്കാട്ടിനെ നെടുകെ മുറിച്ച് തെക്കു വടക്കായി പോകുന്ന രാജപാതയിൽ ഒരുനാൾ കാലത്ത് കലീഫയെ കണ്ടു.

കരിങ്കല്ലുകൾ എറിച്ചു നില്ക്കുന്ന, വീതി കുറഞ്ഞ, വളഞ്ഞു തിരിഞ്ഞു പോകുന്ന നിരത്തിലൂടെ കലീഫ നടന്നു. നേരം പുലരുന്നേയുള്ളൂ. സ്രാമ്പിയിൽ ബാങ്കുവിളി മുഴങ്ങി. അങ്ങു ദൂരെ പടിഞ്ഞാറുനിന്ന് അറക്കലമ്പലത്തിലെ ശംഖുവിളിയും കേട്ടു.

നിരത്തിന്റെ ഇരുവശവും പടർന്നു പന്തലിച്ചു നിൽക്കുന്ന മരങ്ങളാണ്. അധികവും പേരാൽ മരങ്ങളാണെങ്കിലും ഒററപ്പെട്ട അരയാലുകളും തേന്മാവുകളുമുണ്ട്. അവ വീഴ്ത്തുന്ന പഴുത്ത ചപ്പുകൾ റോഡിലുടനീളം ചിതറിക്കിടക്കുകയാണ്. മരങ്ങളുടെ ശിഖരങ്ങളിൽനിന്ന് മഞ്ഞുതുള്ളികൾ ഉററി വീഴുന്നുണ്ട്. പച്ചിലപ്പാമ്പുകൾ കരഞ്ഞുകൊണ്ട് മരത്തലപ്പുകളിൽ മാറി മാറിപ്പറന്നു.

മാച്ചനാരിക്കുന്നിനപ്പുറത്തു നിന്ന് മുരിവണ്ടിയുടെ ഒച്ചകേട്ടു. വണ്ടിച്ചക്രങ്ങൾ കരിങ്കല്ലിൽ കട കടാ ശബ്ദമുണ്ടാക്കുന്നതിനിടയിൽ ഈണത്തിലുള്ള കെസ്സുപാട്ടിന്റെ വരികളുണർന്നു. വണ്ടിച്ചക്രത്തിന്റെ ശബ്ദവും കുടമണിയൊച്ചയും കെസ്സിന്റെ വരികളും മുരിയുടെ പുറത്തുവീഴുന്ന ചാട്ടയുടെ ശബ്ദവും മന്തത്തിനു മുകളിലെത്തി. അതെ, അബ്ബാസിന്റെ മുരിവണ്ടിയാണ്.

കലീഫയെ കണ്ടപ്പോൾ മുരിവണ്ടി നിന്നു. മൂക്കുകയർ പിടിച്ചുവലിച്ചുകൊണ്ട് അബ്ബാസ് കലീഫയെ നോക്കി. കലീഫ നോക്കിയില്ല. നോക്കാതെ അടിവച്ചു മുന്നോട്ടു നീങ്ങുമ്പോൾ അബ്ബാസ് സലാം ചൊല്ലി.

''അസ്സലാമു അലൈക്കും.''

കലീഫ നിന്നു. സാവകാശം തലയുയർത്തി പ്രതിവന്ദനം പറഞ്ഞു.

''വഅലൈക്കും''

മുരിയുടെ പുറം തടവിക്കൊണ്ട് അബ്ബാസ് ചോദിച്ചു:

''എവിടുന്നാ.''

''എവിടുന്നുമില്ല'' മൃദുവായി കലീഫ പറഞ്ഞു.

''എങ്ങോട്ടാ'' അബ്ബാസ് തിരക്കി.

''എങ്ങോട്ടുമില്ല.''

''പിന്നെ—അബ്ബാസ് അല്പം അധികാരത്തിലാണ് ചോദിച്ചത്.

വണ്ടിയോളം ഉയരമുള്ള ശരീരം. അത്രയും ഉയരത്തിൽ നിന്ന് താഴെവരെ എത്തുന്ന മുടിയും താടിയും. വിയർപ്പും പൊടിയും കട്ടിപിടിച്ചു മുഷിഞ്ഞ മേലങ്കി. ചെമ്മണ്ണുപുരണ്ട കാലുകൾ.

അബ്ബാസ് കലീഫയെ നോക്കി നില്ക്കുമ്പോൾ കലീഫ പറഞ്ഞു:

''മകനേ, മുസാഫിറിന് വരവില്ല. പോക്കുമില്ല. രാജ്യമില്ലാത്ത രാജാവാണ് മുസാഫിർ.''

കലീഫ മുന്നോട്ടേക്ക് അടിവച്ചു. അബ്ബാസ് വണ്ടിയിളക്കി. ചക്രത്തിന്റെ കരച്ചിലും കുടമണിയൊച്ചയും കെസ്സുപാട്ടും നേർത്തുനേർത്തില്ലാതായി.

നേരം നല്ലപോലെ വെളുത്തു. ഇടതൂർന്നു നില്ക്കുന്ന വൃക്ഷത്തലപ്പുകൾക്കുള്ളിലേക്ക് വെളിച്ചം പടർന്നുകയറുകയാണ്. നിരത്തിന്റെ ഇടതു വശത്തുള്ള ഇടവഴിയിൽ നിന്ന് രണ്ടാളുകൾ നിരത്തിലേക്കു കയറി. എഴുത്തുകാരൻ രാമക്കുറുപ്പും പങ്കവലിക്കാരൻ രൈരുനായരും. രണ്ടുപേരും നാലുനാഴിക ദൂരത്തുള്ള വടകര പട്ടണത്തിലേക്കാണ്. രാമക്കുറുപ്പ് വക്കീൽ ഗുമസ്തനും ആധാരം എഴുത്തുകാരനുമാണ്. രൈരുനായർ ജഡ്ജിയുടെ ശിപായിയാണ്. ഉഷ്ണകാലത്ത് അദ്ദേഹം തന്നെ പങ്കയും വലിക്കുന്നു. കാരക്കാട്ടിൽ എഴുത്തും വായനയും അല്പം ഇംഗ്ലീഷും അറിയുന്നവരാണ് രണ്ടുപേരും. മാന്യന്മാർ.

നിരത്തിൽ പെട്ടെന്ന് കലീഫയെ കണ്ടപ്പോൾ അവരും നിന്നു. കലീഫയും.

രാമക്കുറുപ്പ് കലീഫയുടെ ജട പിടിച്ച മുടിയിലേക്കും തേജസ്സുററ കണ്ണുകളിലേക്കും നോക്കി. കലീഫയുടെ തോളിൽ വലിയ മാറാപ്പ്. വലതുകൈയിൽ ഒരു ഇരുമ്പുപെട്ടി. ഇടതുകൈയിൽ കമണ്ഡലു. ഇടതടവില്ലാത്ത യാത്രയായതിനാൽ കാലുകൾ കലപ്പപോലെയായിരിക്കുന്നു.

മൂന്നുപേരും നടന്നുതുടങ്ങി. ആരും ആരോടും ഉരിയാടിയില്ല. കലീഫയുടെ കൈയിലെ പെട്ടിയിൽനിന്ന് ഇടയ്ക്കിടെ എന്തോ കലുങ്ങിക്കൊണ്ടിരുന്നു. അരയാൽ മരങ്ങളുടെ അരണ്ട തണലിലൂടെ അവർ നീങ്ങിക്കൊണ്ടിരുന്നപ്പോൾ രാമക്കുറുപ്പു ചോദിച്ചു:

''പെട്ടിയിലെന്താ?''

കലീഫ മൃദുവായ സ്വരത്തിൽ പറഞ്ഞു:

''നേർച്ച.''

''എങ്ങോട്ടാ.''

''നാഹൂറിലേക്ക്.''

അപ്പോഴേക്കും അവർ തണ്ണീർപ്പന്തലിന്റെ അടുത്തെത്തി. അവിടെ മൂന്നുനാലാളുകൾ നില്ക്കുന്നുണ്ട്. വടകര കച്ചേരിക്കു പോകുവാൻ ബസ്സുകാത്തു നില്ക്കുന്ന അധികാരി. സിംഗപ്പൂരിലേക്കു സഫർ പുറപ്പെട്ട അത്തുമ്മാൻ മുതലാളിയും ബന്ധുക്കളും. തണ്ണീർ പന്തലിൽ സംഭാരം ഒഴിച്ചുകൊടുക്കുന്ന രാമർ.

എല്ലാവരും കലീഫയ്ക്കു ചുററും കൂടിനിന്നു. അവർ കലീഫയോട് ഓരോന്നു ചോദിക്കുവാൻ തുടങ്ങി. ഓരോന്നിനും വളരെ സൗമ്യമായി കലീഫ മറുപടി പറഞ്ഞുകൊടുത്തു. എന്നിട്ടും പെട്ടിയിലെ ഉള്ളടക്കത്തെപ്പററി അധികാരിക്കു സംശയമായി.

അത്തുമ്മാൻ മുതലാളി അധികാരിക്ക് വിശദീകരിച്ചുകൊടുക്കുവാൻ തുടങ്ങി.

കലീഫ നാടുനീളെ നടക്കും. ഓരോ വീടുകളിലും കയറിയിറങ്ങും. ഓരോ വീട്ടിന്റെ ഉമ്മറത്തും ചെന്നുനിന്നിട്ട് കലീഫ ഓരോ പുരാണ കഥകൾ പറയും. ആപത്തുകളിൽ നിന്നും അത്യാഹിതങ്ങളിൽ നിന്നും രക്ഷപ്പെടുവാനായി പലരും നേർച്ചകൾ നേർന്നിട്ടുണ്ടാവും. പണമായും സ്വർണ്ണമായും വെള്ളിയായും. ആ നേർച്ചകൾ കലീഫ വാങ്ങി തന്റെ ഇരുമ്പുപെട്ടിയിൽ സൂക്ഷിക്കും. പെട്ടി നിറയുമ്പോൾ പെട്ടിയുമായി കലീഫ നാഹൂറിലേക്കു നടക്കും. നാഹൂറിലെ പള്ളിയിൽ നേർച്ചസാധനങ്ങൾ കൈമാറി നേർച്ചക്കാരന്റെ ഇംഗിതത്തിനായി പ്രാർത്ഥിക്കും. ആ പ്രാർത്ഥന കേട്ടിട്ടായിരിക്കണം അങ്ങു ദൂരെ മലബാർ തീരത്തുള്ള പ്രസവിക്കാത്ത ബീഫാത്തു പ്രസവിച്ചതും കണ്ണുപൊട്ടൻ അബ്ദുൽ റഹിമാൻ കൺകളിർക്കെ ലോകം കാണാൻ തുടങ്ങിയതും. മേലാകെ വ്രണം പൊട്ടിയൊലിക്കുന്ന ചൊട്ടൻ രാമൻ കുപ്പായമിട്ടതും നാടുവിട്ടു പോയ നഫീസ്സയുടെ മാപ്പിള നാട്ടിൽ തിരിച്ചുവന്നതും.

ഇതെല്ലാം കേട്ടിട്ടും അധികാരിക്കു തൃപ്തി വന്നില്ല. ഒരു പൊലീസ് കോൺസ്റ്റബിളിന്റെ ഗൗരവത്തോടെ അദ്ദേഹം കാലിഫയോടു ചോദിച്ചു:

''ഈ പാട്ടിയിലിപ്പോഴെന്തുണ്ട്?''

കലീഫയുടെ മുഖത്ത് ഒരു ഭാവഭേദവുമില്ല. തികഞ്ഞ നിസ്സംഗതയോടെ കലീഫ പറഞ്ഞു:

''ഇതുവരെ കിട്ടിയ നേർച്ചകൾ.''

''തുറന്നു കാണിക്കാമോ?''





''അതിനെന്താ വിരോധം'' എന്നും പറഞ്ഞ് കലീഫ ഇരുമ്പുപെട്ടി തണ്ണീർപന്തലിനു മുന്നിലുള്ള സിമന്റ് തറയിൽ വച്ചു. പിന്നെ മാറാപ്പ് താഴെയിറക്കി. അതിൽ കൈയിട്ട് പെട്ടിയുടെ താക്കോൽ പരതാൻ തുടങ്ങി. കുറെ പരതിയിട്ടും താക്കോൽ കാണുന്നില്ല.

അപ്പോൾ അധികാരി പരിഹാസത്തോടെ പറഞ്ഞു:

''താക്കോൽ കാണുകയില്ല. പെട്ടിയിൽ വല്ലതുമുണ്ടായിട്ടുവേണ്ടേ തുറക്കാൻ.''

ചുററും കൂടി നിന്നവർ എന്തോ മുറുമുറുത്തു.

''കള്ളനാണെന്ന് കണ്ടാലറിയില്ലേ.''

അധികാരി എല്ലാവരോടുമായി പറഞ്ഞു. അതു കേട്ടപ്പോൾ കലീഫയുടെ മുഖം പെട്ടെന്നു കറുത്തു. അഹ്‌ലാൻ സിരകളിലൂടെ രക്തം മേലോട്ടടിച്ചു കയറി. ആ ഭാവം ഒരു നിമിഷംകൊണ്ടു മറഞ്ഞു.

കലീഫയുടെ മുഖം ഒരു സന്ന്യാസിയുടേതുപോലെയായി. കലീഫ തന്റെ അങ്കിയുടെ കീശയിൽനിന്ന് കറുത്ത ചരടുള്ള ഒരു താക്കോൽ ഏറെനേരം പരതിയശേഷം പുറത്തെടുത്തു.

സിമന്റ് തറയിൽവച്ച ഇരുമ്പുപെട്ടിയുടെ കൊച്ചു പഴുതിൽ താക്കോലിറക്കി തിരിച്ചു. എന്നിട്ട് അധികാരിയെ നോക്കിപ്പറഞ്ഞു:

''തുറന്നു നോക്കുവിൻ.''

അധികാരി മുന്നോട്ടുവന്നു. അധികാരിയുടെ പിന്നിൽ രാമക്കുറുപ്പും, രൈരുനായരും, അത്തുമ്മാൻ മുതലാളിയും, രാമറും നിരന്നുനിന്നു. അധികാരി പെട്ടിയുടെ മീതെയുള്ള വളയം പിടിച്ചു പെട്ടിതുറന്നു. പെട്ടി തുറന്നതും അധികാരി ''അയ്യോ'' എന്നു നിലവിളിച്ചു. എല്ലാവരും പേടിച്ചുപോയി.

പെട്ടിയിൽ ഫണമുയർത്തി നിൽക്കുന്ന ഒരു പാമ്പ്.

ആളുകൾ പിന്നോട്ടു മാറിനിന്നു.

അധികാരി ബോധമററുവീഴുമെന്ന നിലയിലാണ്. പാമ്പ് കൈക്ക് കൊത്തേണ്ടതായിരുന്നു.

അവർ പാമ്പിനേയും കലീഫയേയും മാറിമാറി നോക്കുമ്പോൾ കലീഫ പെട്ടിയടച്ചു. കൂടി നിന്നവരുടെ നെഞ്ചിൽ ആഞ്ഞടിച്ച അത്യാഹിതത്തിന്റെ കൊടുങ്കാററ് പെട്ടെന്നു നിലച്ചു. പേടിച്ചരണ്ടവർ അങ്ങോട്ടുമിങ്ങോട്ടും നോക്കി സ്വയം ആശ്വാസപ്പെടാൻ ശ്രമിക്കുകയാണ്. ഒരക്ഷരം ഉരിയാടുവാൻ ആർക്കും കഴിയുന്നില്ല.

തണ്ണീർപന്തലിന് തണലേകുന്ന ആൽമരത്തിന്റെ ചുവട്ടിലൂടെ കലീഫ നാലഞ്ചുചാൽ നടന്നുകൊണ്ട് ആകാശവും ഭൂമിയും മാറിമാറിനോക്കി.

''നേർച്ച മുതലുകൾ കണ്ടോ.'' കലീഫ ആരോടെന്നില്ലാതെ ചോദിച്ചു. കലീഫ ചേർത്തു പറഞ്ഞു: ''കണ്ടില്ല. ആരും കണ്ടില്ല.''

തികഞ്ഞ നാടകീയതയോടെ കലീഫ വീണ്ടും പെട്ടിതുറന്നു.

പാമ്പിനെപേടിച്ച് ആളുകൾ പിന്നോട്ടു മാറിനിന്നു. പക്ഷേ, അവർ എല്ലാവരും പിന്നീട് ഒരു നിമിഷം അദ്ഭുതസ്തബ്ധരായി.

ഇപ്പോൾ പെട്ടിയിൽ നാം നേരത്തേ കണ്ട ഫണമുയർത്തി ചീററിനില്ക്കുന്ന പാമ്പില്ല. പകരം വെള്ളിയുറുപ്പികകൾ, വെള്ളി മോതിരങ്ങൾ, സ്വർണ്ണത്തകിടുകൾ, ഹാ...ഹാ.

കലീഫ പെട്ടിയിൽനിന്ന് സാധനങ്ങൾ കൈയിട്ടുവാരി. വെള്ളിയും സ്വർണ്ണവും നാണയങ്ങളും കൂടിക്കലർന്നുകിലുങ്ങി. ഭക്തിപൂർവ്വം പെട്ടിക്കകം തഴുകിയശേഷം കലീഫ പെട്ടിയടച്ചു.

തൃപ്തിയായോ എന്ന മട്ടിൽ കലീഫ അധികാരിയെ നോക്കി. അധികാരിയുടെ മുഖം വിളറി വെളുത്തുവരികയാണ്. കലീഫയുടെ കണ്ണുകൾ തന്റെ നെഞ്ചിലേക്കിറങ്ങിവരുന്നപോലെ തോന്നി അധികാരിക്ക്. അധികാരിയുടെ തല ചുററാൻതുടങ്ങി. അയാൾ കുഴഞ്ഞുവീഴാനുള്ള ആരംഭമാണ്.

''എനിക്കൊന്നു കിടക്കണം.''

ഒരു കൊഴുത്ത ദ്രാവകംപോലെ അധികാരിയുടെ വാക്കുകൾ പുറത്തുവന്നു. വീഴാൻ തുടങ്ങിയ അധികാരിയെ തണ്ണീർപ്പന്തലിന്റെ കോലായിൽ കിടത്തി.

''കുടിക്കണോ?'' അത്തുമ്മാൻ മുതലാളി ചോദിച്ചു.

അധികാരി മിണ്ടുന്നില്ല.

കുടിക്കുവാൻ കൊണ്ടുവന്ന ഓട്ടുഗ്ലാസ്സിലെ പച്ചവെള്ളം രാമക്കുറുപ്പ് അധികാരിയുടെ മുഖത്തു തളിച്ചു. എന്നിട്ട് അധികാരിയെ കുലുക്കി വിളിച്ചു.

(ശേഷം 46-ാം പേജിൽ)



**ഉണ്ണിക്കൃഷ്ണൻ തിരുവാഴിയോട്**

# പണം

## ഒമ്പത്

കൃത്യം 8.40-ന് ദക്ഷിൺ എക്സ്പ്രസ് ഭോപ്പാലിലെത്തി. ഓവർ നൈററ് ബാഗും ഒരു ഹോൾഡാളും മാത്രമേ ഹരി കരുതിയിരുന്നുള്ളൂ. ബാക്കി പെട്ടികളും, ഫർണിച്ചറും, പുസ്തകങ്ങളും, ലൊട്ടുലൊഡുക്ക് സാധനങ്ങളും ലോറിയിൽ പിറകെ എത്തും.

ഹോൾഡാളും ബാഗും തൂക്കി പുറത്തിറങ്ങി. പ്ലാററ്ഫോമിൽ, യാത്രക്കാരുടെ തിരക്കിനിടയിൽ തിരഞ്ഞു. വിദുരരെ കാണാനില്ല. തമാശയായോർത്തു. ആരാണയാൾക്ക് 'വിദുരരെന്ന്' പേരിട്ടത്? തെല്ലസാധാരണമായ പേരായതുകൊണ്ട് കുരുക്ഷേത്രത്തിലെന്നപോലെ, പകുതി വന്ന ഒരർദ്ധവൃദ്ധനെയാണ് ആരും പ്രതീക്ഷിക്കുക. പക്ഷേ, മെലിഞ്ഞ്, കട്ടിത്തം വിട്ടിട്ടില്ലാത്ത മുപ്പത്തഞ്ചുകാരൻ. പപ്പടവട്ടം കഷണ്ടി, തലയുടെ പിൻഭാഗത്തായതുകൊണ്ട്, മുന്നിൽനിന്ന് നോക്കുമ്പോൾ അത്രയും പ്രായം തോന്നില്ല. എളുപ്പത്തിൽ ഇണങ്ങുന്ന സംസാരരീതി. അവിവാഹിതൻ. സ്ത്രീ രൂപത്തിലുള്ള ആരും ഇതുവരെ താല്പര്യം കാണിച്ചില്ലെന്നാണ് പരാതി. ആറേഴുവർഷങ്ങൾക്കു മുമ്പ്, ഔദ്യോഗികജീവിതത്തിൻെറ ഏതോ പടവിൽ പരിചയപ്പെട്ടതാണ്. ഇപ്പോഴും അവിവാഹിതനാണോ അയാൾ എന്നറിഞ്ഞുകൂടാ. ഒരുപക്ഷേ, പുതിയ ചുററുപാടിൽ, ഏതെങ്കിലും പെൺകുട്ടി അയാളെ ഇഷ്ടപ്പെട്ടിരിക്കാം.

ഇന്നലെ ജി. എം. ഫോൺ ചെയ്തിരുന്നു.

ഹരീ, വാട്ടീസ് ഹാപ്പനിങ്?

തമാശയായി പറഞ്ഞു—ഡെൽഹിയിൽനിന്ന് നോക്കുമ്പോൾ താങ്കളുടെ സ്ഥാപനം വളരെ ചെറുതാണ്. ലോകബാങ്ക് പ്രസിഡൻറിൻെറ സന്ദർശനം പ്രമാണിച്ച് ഡിപ്പാർട്ടുമെൻറ് മുഴുവൻ പിരിമുറുക്കത്തിലാണ്. ആയിരം മില്യൺ ഡോളറാണ് ഇക്കൊല്ലം സോഫ്ട് ലോണായി പ്രതീക്ഷിക്കുന്നത്. അതിനിടയിൽ, വെറും നാടൻ ഉറുപ്പിക അച്ചടിക്കുന്ന താങ്കളുടെ അച്ചുക്കൂടത്തെക്കുറിച്ചോർക്കാൻ ആർക്കുണ്ട് സമയം?

ജി. എം. ഓർമ്മിച്ചു—മാർനാമറ ഡെൽഹി വിട്ടതായി ഇന്നലെ റേഡിയോവിൽ കേട്ടല്ലോ. അന്നത്തെ അണ്ടർസ്റ്റാൻറിങ് അതായിരുന്നില്ലേ? അയാൾ വാഷിങ്ടണിലേക്ക് പറന്ന ഉടനെ ഹരിയെ റിലീവ് ചെയ്യാമെന്ന്.

പരിഭ്രമിക്കേണ്ട. ഡിപ്പാർട്ടുമെൻറ് വാക്കു പാലിച്ചിരിക്കുന്നു. എന്നെ ഇന്ന് റിലീവ് ചെയ്യും. ദക്ഷിൺ എക്സ്പ്രസ്സിന് രാവിലെ ഭോപാലിലെത്തുന്നു.

ദൈവത്തിന് സ്തുതി—ജി. എം-ൻെറ വാക്കുകളിൽ ആശ്വാസം. ഭോപാലിലേക്ക് ഹരിക്ക് വഴികാട്ടിയായി ആരെ അയയ്ക്കണം? ലെററ് മി സീ...

മററു പലരും അദ്ദേഹത്തിൻെറ ചേംബറിലുണ്ടെന്ന് വ്യക്തം. അവരുമായി അദ്ദേഹം ചർച്ചചെയ്യുന്നു. ആരെ അയയ്ക്കണം? പല പേരുകളും കേട്ടു. ചാരി, സാക്സേന...സുദർശൻ...ഷെറീഫ്...

ഹരി പറഞ്ഞു—മററാരും വേണ്ട. ആരെയെങ്കിലും അയയ്ക്കണമെന്ന് നിർബ്ബന്ധമാണെങ്കിൽ വിദുരരെ അയയ്ക്കുക.

ആരാണ് വിദുരർ എന്നായി ജി. എം. ഈയിടെ മാത്രം ചാർജ്ജെടുത്ത അദ്ദേഹത്തിന് താരതമ്യേന താഴ്ന്ന തലത്തിലുള്ള വിദുരരെ അറിയാൻ കഴിയാത്തതിൽ അദ്ഭുതമില്ല.

അല്പനേരത്തിനു ശേഷം വീണ്ടും ഫോണിൽ—ശരി. വിദുരരെ അയയ്ക്കാം. ഭീഷ്മരെയോ ദ്രോണരെയോ അയയ്ക്കണമെന്ന് വാശിപിടിക്കാത്തതിന് നന്ദി...

വണ്ടി പുറപ്പെടാനുള്ള മണി മുഴങ്ങി. ഒരു ചൂളംവിളിയോടെ വണ്ടി നീങ്ങി. പ്ലാററ്ഫോമിലെ തിരക്കൊഴിഞ്ഞു. ചുററും നോക്കി. എവിടെയാണ് വിദുരർ?

ബാഗ് തൂക്കി എസ്പ്രസ്സോ കോഫീ കൗണ്ടറിലേക്ക് നടക്കുമ്പോഴേക്കും, കൈയിൽ ഒരു പൂമാലയുമായി, ഓടിവരുന്നു, വിദുരർ.

''സാറ് കാത്തുനിന്നുമുഷിഞ്ഞുവോ?''

''ഇല്ല. ഇതെന്താണ് വിദുരർ?''

''ഇതോ...ഇതു മാല.''

കണ്ടാലറിയില്ലേ എന്ന കുസൃതിയുണ്ട് ചിരിയിൽ. ഒരു കൈയിൽ ബാഗും. മറേറക്കൈയിൽ ഹോൾഡാളും. തൻെറ തികഞ്ഞ നിസ്സഹായത മുതലെടുത്ത് വിദുരർ മാല കഴുത്തിലണിയിച്ചു.

എന്നിട്ട് സാധനങ്ങളേററുവാങ്ങി മുന്നിൽ നടന്നു.

മാലയൂരി കൈയിൽ പിടിച്ചു. ചെണ്ടുമല്ലിപ്പൂക്കൾ. മുല്ലമൊട്ടുകൾ. പനിനീർപ്പൂക്കൾ.

നടക്കുന്നതിനിടയിൽ വിദുരർ ഉവാച.

''വണ്ടിക്ക് സിഗ്നൽ കൊടുത്തപ്പോഴാണ് പെട്ടെന്ന് തോന്നിയത്. സ്വീകരണം കുറച്ചു നാടകീയമാവണമെന്ന്. അതുകൊണ്ട് പുറത്തേക്കോടി. ടി. ടി. നഗറിലേക്ക് സ്കൂട്ടറിൽ പറന്നു. മാല കിട്ടി. പക്ഷേ, ബൊക്കെ കിട്ടിയില്ല...''

അയാൾ കിതയ്ക്കുന്നുണ്ടായിരുന്നു.

കോഫി കുടിക്കുന്നതിനിടയിൽ ആരാഞ്ഞു: ''വിദുരർ ഇപ്പോഴും ഒററയ്ക്കാണോ?''

അതെ.

വാക്കുകളിലെ നിരാശ. കണ്ണുകളിൽ നിഴൽ പരക്കുന്നത് ശ്രദ്ധിച്ചു.

ഹരി അയാളെ പ്രോൽസാഹിപ്പിച്ചു—എനിക്കിവിടെ ചെയ്തുതീർക്കാനുള്ള കാര്യങ്ങളിൽ ഒന്ന്, വിദുരരുടെ വിവാഹമാണ്...''

''സാറ് തമാശ പറയുന്നു.''

''അല്ല വിദുരർ...ഐ പ്രോമിസ്...''

ഭോപ്പാലിൽനിന്ന് ആറുപതോളം കിലോമീററർ ദൂരെയാണ് ദേവാസ്. ഫാസ്ററ് ട്രെയിനുകളില്ലാത്തതുകൊണ്ട് സ്റ്റേററ് ഹൈവേ വഴി കാറിലോ ബസ്സിലോ പോകാം.

വിദുരർ കാർ ഏർപ്പാടു ചെയ്തിരുന്നു.

ചാരനിറത്തിലുള്ള ആകാശത്തിന് താഴെ നോക്കെത്താവുന്നിടത്തോളം പരന്നുകിടക്കുന്ന മുഖമുദ്രയില്ലാത്ത ഭൂമി.

അകലങ്ങളിൽ അവിടവിടെ ചിതറിക്കിടക്കുന്ന ഗ്രാമങ്ങൾ.

ഗ്രീഷ്മത്തിൻെറ തീക്ഷ്ണതയിൽ, പൂർവ്വാഹ്നത്തിൻെറ ചൂടിൽ, വിരിയുന്ന മൃഗതൃഷ്ണയുടെ പൂക്കൾ.

വളവുംതിരിവും, ഉയർച്ചയും താഴ്ചയുമില്ലാത്ത, നിവർത്തിയിട്ട കറുത്തറിബൺ പോലെ, പാത.

തിളക്കമുള്ള വെയിലിൽ പുളയുന്ന മൃഗതൃഷ്ണയുടെ അരൂപ ചിത്രങ്ങളിൽ മുഴുകി.

സിഹോറിൽ തെല്ലുനേരം കാർനിറുത്തി. കേരളത്തിലെ കൊച്ചുഗ്രാമംപോലും ഈ ജില്ലാതലസ്ഥാനത്തേക്കാൾ ഭേദമാണെന്നു തോന്നും. പൊഹയും ജിലേബിയും, സമോസയും, സീവും വില്ക്കുന്ന ചെറിയ കടകൾ. ലോട്ടറി ടിക്കററ് വില്ക്കുന്ന കടയിൽനിന്ന് മൈക്ക് ഭാഗ്യം പരീക്ഷിക്കാൻ നിർബ്ബന്ധിക്കുന്നു. കക്കിരിയും നിലക്കടലയും കരിമ്പിൻനീരും ലസ്സിയും വില്ക്കുന്ന ഉന്തുവണ്ടികൾ.

സാറിനെന്തെങ്കിലും കഴിക്കണോ?

തണുത്തതെന്തെങ്കിലും ആവാം...

വിദേശമദ്യഷോപ്പിൻെറ മുന്നിലാണ് കാർ നില്ക്കുന്നതെന്ന് ശ്രദ്ധിച്ചതപ്പോഴാണ്.

നാലുകുപ്പി ബീർ വാങ്ങിവരൂ, വിദുരർ...

സാറൊട്ടും മാറിയിട്ടില്ല...

ഇക്കാര്യത്തിൽ ഇല്ല...

വിദുരർ കടയിലേക്ക് കയറുന്നതിന് പകരം കാറിൻെറ ഡിക്കി തുറന്ന് ചെറിയ ബ്രീഫ് കേസ് തുറന്നു.

എന്നിട്ട് വിജയഭാവത്തിൽ—

ഞാൻ കരുതിയിട്ടുണ്ട് സാർ.

കാർ നീങ്ങി.

കുപ്പിയുടെ അടപ്പ് ഒരു സീല്ക്കാരത്തോടെ തുറന്നു.

ഗ്ലാസുകളെടുക്കണോ? വേണ്ട...

ഓടുന്ന കാറിൽ കുപ്പിയിൽനിന്ന് നേരിട്ടാണ് സുഖം. തണുപ്പ് വിട്ടിരുന്നെങ്കിലും ആദ്യത്തെ കുപ്പി ഒഴിഞ്ഞപ്പോഴേക്കും പുറത്തെ വെയിലിന് തിളക്കം കുറയുന്നതുപോലെ തോന്നി.

വെയിലിൻെറ സുതാര്യതയിൽ അവിടവിടെ ചെറിയ കുന്നുകൾ.

മൗനത്തിൻെറ ഭാരം അസഹ്യമായതുകൊണ്ടാവണം വിദുരർ സംഭാഷണത്തെ വലിച്ചിഴയ്ക്കാൻ ഒരു ശ്രമംകൂടി നടത്തി.

ജി. എം. ൻെറ നിർബ്ബന്ധമില്ലായിരുന്നെങ്കിൽ സാറീജോലി സ്വീകരിക്കില്ലായിരുന്നു എന്നു കേട്ടു.

ശരിയാണ്. ഡെൽഹിയിൽ കേവലം ഫയലുകളെമാത്രം കൈകാര്യം ചെയ്താൽ മതി. ഫയലിനു പിന്നിലെ വ്യക്തികളെ, അവരുടെ വികാരങ്ങളെ, ഇഷ്ടാനിഷ്ടങ്ങളെ ഒന്നും കണക്കിലെടുക്കേണ്ടതില്ല. സെക്രട്ടേറിയററിലെ ഓഫീസർ ഡി ഹ്യൂമനൈസ്ഡ് ആണ്. അതിന് അതിൻേറതായ മെച്ചങ്ങളുണ്ട്. ഓഫീസിലെ പ്രശ്നങ്ങൾ ഒരിക്കലും വീട്ടിലേക്കനുഗമിക്കുന്നില്ല. ഇവിടെ, ഒരു ഇൻഡസ്ട്രിയൽ യൂണിററിൽ, നിയമങ്ങളുടെ ചട്ടക്കൂട്ടിൽ പ്രശ്നങ്ങളൊതുക്കാവുന്നതല്ല. കാരണം, ഫയലിൻെറ പിന്നിലെ വ്യക്തിയെ നിങ്ങൾക്കറിയാം. നിയമാവലികൾക്കതീതമായ എന്തൊക്കെയോ നിങ്ങളെ കൊത്തി വലിക്കും.

മറെറാരു ടൗൺഷിപ്പ്...ആഷ്ടാ...നാം പകുതിവഴി പിന്നിട്ടു — മറെറാരു കുപ്പി തുറക്കുന്നതിനിടയിൽ വിദുരർ പറഞ്ഞു.

കാലീസിന്ധു നദിയുടെമീതെയുള്ള പാലം കടന്ന് കാർ വീണ്ടും ഓടാൻ തുടങ്ങി.

വിദുരർ സ്ഥലപുരാണത്തിലേക്ക് കടന്നു.

ദേവവാസിനി ലോപിച്ച് ദേവാസായതാണ്. ഫാക്ടറിക്കടുത്തുള്ള ചാമുണ്ഡിക്കുന്നിൻെറ നെറുകയിൽ രണ്ടുണ്ട് ദേവിമാർ. സീനിയർ ദേവിയും ജൂനിയർ ദേവിയും.

രണ്ടു നാട്ടുരാജ്യങ്ങൾ ചേർന്നതാണ് ഇന്നത്തെ ജില്ല. ദേവീവിഗ്രഹത്തിന് പത്തു നൂററാണ്ടോളം പഴക്കമുണ്ട്. ഈ ഇരട്ട നാട്ടുരാജ്യം പരമർ വംശജരാണ് ഭരിച്ചിരുന്നത്. ഉജ്ജൈൻ ഭരിച്ചിരുന്ന വിക്രമാദിത്യനും ഒരു പരമർ ആയിരുന്നു.

ചാമുണ്ഡിക്കുന്നും അവിടെയുള്ള ദേവീക്ഷേത്രവും കഴിഞ്ഞാൽ ഇവിടെയുള്ള സ്ഥലപുരാണം വളരെ വർണ്ണരഹിതമാണ്. ആ ഒരു കാര്യം...'പാസേജ് ടു ഇന്ത്യ' എഴുതിയ ഈ. എം. ഫോസ്റ്റർ ഇവിടത്തെ രാജാവിൻെറ പ്രൈവററ് സെക്രട്ടറിയായിരുന്നു. ദേവാസിനെക്കുറിച്ച് 'ദേവിയരുളുന്ന കുന്ന്' എന്നൊരു പുസ്തകം അദ്ദേഹം എഴുതിയിട്ടുണ്ട്.

മുപ്പത്തഞ്ച് കിലോമീററർ ദൂരെയാണ് കാളിദാസൻേറയും. വിക്രമാദിത്യൻേറയും ഉജ്ജയിനി. ജ്യോതിർലിംഗങ്ങളിലൊന്നായ മഹാകാളക്ഷേത്രമുണ്ടവിടെ. പന്ത്രണ്ട് കൊല്ലത്തിലൊരിക്കൽ ക്ഷിപ്രാതീരത്തുള്ള പുണ്യനഗരിയിൽ കുംഭമേളയാഘോഷിക്കുന്നു.

ഈ ഓണംകേറാമൂലയിൽ ഇത്ര വലിയൊരു കേന്ദ്രസർക്കാർ സ്ഥാപനം എങ്ങിനെ വന്നു?

അതൊരു നീണ്ട കഥയാണ്.

മദ്ധ്യപ്രദേശിലെ പിന്നോക്കജില്ലകളിലൊന്നാണിത്. വ്യവസായങ്ങളെ ആകർഷിക്കാൻ ഒട്ടേറെ ഇളവുകൾ നല്കാൻ സംസ്ഥാന സർക്കാർ തയ്യാറായി. ഇല്ലമായ വിലയ്ക്ക് ആയിരം ഏക്കർ ഭൂമി. വൈദ്യുതിയും വെള്ളവും തുച്ഛമായ വിലയ്ക്ക്. പക്ഷെ, ഇതിലും ദരിദ്രമായ മറെറാരു ജില്ലയിലാണ് ഇതു സ്ഥാപിക്കാൻ ഉദ്ദേശിച്ചിരുന്നത്. കേന്ദ്രത്തിലെ രണ്ട് മന്ത്രിമാർ, തങ്ങളുടേതായ തട്ടകത്തിൽ, ഇരുപതുകോടി മുതൽമുടക്കുള്ള, രണ്ടായിരത്തോളംപേർക്ക് തൊഴിൽ സാദ്ധ്യതകളു

(ശേഷം 47-ാം പേജിൽ)





കെ. എസ്. ആർ. മേനോൻ



# ബുഡാപെസ്റ്റിൽ ഒരു ഉല്ലാസയാത്ര

എം. ടി. ഐ. എന്ന ഹംഗേറിയൻ വാർത്താ ഏജൻസിയിൽവച്ചാണ് കൊള്ളാത്തു് കാത്‌ലിനെ ആദ്യം പരിചയപ്പെട്ടതു്. ദ്വിഭാഷിയായി ഇൻസ്റ്റിറ്റ്യൂട്ടിലും പിന്നീടു് കാത്‌ലിൻ വന്നിരുന്നു. എം. ടി. ഐ. പ്രസിദ്ധീകരിച്ചിരുന്ന 'ഡെയ്‌ലി ന്യൂസ്' എന്ന ദിനപ്പത്രത്തിൽ ജേർണ്ണലിസ്റ്റ് ആയിരുന്ന കാത്‌ലിൻ ഇടയ്ക്കൊക്കെ ബുഡാപെസ്റ്റ് യൂണിവേഴ്സിറ്റിയിൽ ഇംഗ്ലീഷ് പഠിപ്പിക്കാൻ പോകും. ഒരു ഹംഗേറിയൻ നയതന്ത്രപ്രതിനിധിയുടെ മകളായ കാത്‌ലിൻ, ലണ്ടനിൽനിന്നും, സ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞു്, ഇംഗ്ലീഷ് സാഹിത്യത്തിൽ ബിരുദംനേടി. സ്വർണ്ണനിറത്തിലുള്ള നീളം കുറഞ്ഞ മുടിയും, ശാലീനമായ വേഷഭൂഷാദികളും. ഏതോ ഒരിന്ത്യൻ സുഹൃത്തു് സമ്മാനിച്ച, ഭംഗിയുള്ള ചുവന്ന കുപ്പിവളകൾ, ഇടയ്ക്കിടെ അവൾ അണിഞ്ഞിരുന്നു.

ഇരുപത്തൊൻപതു വയസ്സുകാരിയായ കാത്‌ലിൻ ഹംഗറിയിലെ പുതുതലമുറയുടെ പ്രതീകമാണ്. ഇരുപതാം വയസ്സിലാണ് വിവാഹിതയായതു്. രണ്ടു വർഷത്തെ പ്രേമത്തിൻശേഷമായിരുന്നു വിവാഹം. പക്ഷേ ഇരുപത്തിമൂന്നാം വയസ്സിൽ വിവാഹമോചനം നേടി. ഇന്നു് ഒരു ''സുഹൃത്തു്'' ഉണ്ടു്. പരാജയപ്പെട്ട ബന്ധത്തിന്റെ ഓർമ്മകൊണ്ടു്, അടുത്ത വിവാഹം ഇപ്പോഴും നീട്ടിക്കൊണ്ടുപോവുന്നു.

മറ്റു യൂറോപ്യൻ രാജ്യങ്ങളിൽ എന്നപോലെ ഹംഗറിയിലും കുടുംബം എന്ന സങ്കല്പം തകർന്നുകൊണ്ടിരിക്കുന്നു. വിവാഹമോചനം നേടിയവരെപ്പറ്റി ആയിടെ ഹംഗേറിയൻ സർക്കാർ ഒരു പഠനം നടത്തുകയുണ്ടായി. ഏകദേശം 1300 പേരെ അതിനുവേണ്ടി ഇന്റർവ്യൂ ചെയ്തിരുന്നു. പഠനത്തിന്റെ ഫലങ്ങൾ ഇതാ: വിവാഹമോചനം നേടിയ യുവതികളിൽ ഭൂരിഭാഗവും 25–29 വയസ്സിനിടയ്ക്കുള്ളവരാണ്. അവരുടെ ആദ്യത്തെ ഭർത്താക്കന്മാരെല്ലാം സമപ്രായക്കാരായിരുന്നു. എല്ലാം പ്രേമവിവാഹങ്ങളും. മൂന്നാമതൊരു വ്യക്തി, കടന്നുവരുന്നതാണ് അധികം വിവാഹങ്ങളും തകരാൻ കാരണം. സമൂഹത്തിൽ ജോലിയും, പദവിയും മെച്ചപ്പെടുത്തുന്നതിനുവേണ്ടിയും ബന്ധങ്ങൾ വിടർത്തപ്പെടുന്നു. വിവാഹങ്ങളിൽ മൂന്നിലൊന്നോളം, അഞ്ചു വർഷത്തിനകം തകരുന്നതായാണ് കണക്ക്. കാത്‌ലിന്റെ കാര്യത്തിലും, ഇതൊക്കെ ഏറെക്കുറെ ശരിയായിരുന്നു

പലപ്പോഴും ഗൈഡ് ആയി ജോലി ചെയ്തിരുന്നതിനാൽ, ചരിത്രവസ്തുതകളും മറ്റും, കാത്‌ലിനു മനഃപാഠമായിരുന്നു. അതിനാൽ ചരിത്രപ്രധാനമായ ചില സ്ഥലങ്ങളിൽ ഞാൻ കാത്‌ലിനൊപ്പം പോവുകയുണ്ടായി. ബുഡായിലെ ഗെലെർട്ട് മലയിൽ അങ്ങനെയാണു പോയതു്. കുന്നിലേക്ക് വലിഞ്ഞു കയറുമ്പോൾത്തന്നെ മലമുകളിലെ സ്വാതന്ത്ര്യപ്രതിമ കാണാം. ബുഡാപെസ്റ്റിന്റെ ഏതു ഭാഗത്തുനിന്നു നോക്കിയാലും, കാണാവുന്ന ഈ പ്രതിമ, ന്യൂയോർക്കിലെ കേൾവികേട്ട സ്വാതന്ത്ര്യപ്രതിമയെ അനുസ്മരിപ്പിച്ചു. ഒലീവ് ശാഖ രണ്ടു കൈകൊണ്ടും ഉയർത്തിപ്പിടിച്ച്, മാനംനോക്കി നില്ക്കുന്ന ഒരു സ്ത്രീയെയാണ് കല്ലിൽ കവിതയായി, അമ്പതുമീറ്റർ ഉയരത്തിൽ കൊത്തിവച്ചിരിക്കുന്നതു്. പീഠത്തിൽ ഇങ്ങനെ എഴുതിയിരിക്കുന്നു: ''1945-ൽ ജർമ്മൻകാരിൽനിന്നും, ഹംഗറിയെ സോവിയറ്റ്‌യൂണിയൻ മോചിപ്പിച്ചതിന്റെ സ്മാരകമായി ഈ പ്രതിമ നിലകൊള്ളുന്നു'' എന്നു്. യാദൃച്ഛികമെന്നു പറയട്ടെ, കൽപ്രതിമയുടെ കാൽച്ചുവട്ടിൽ ആയിടെ ഹംഗറി സന്ദർശിച്ച ഒരു കിഴക്കൻ ജർമ്മൻ പട്ടാള പ്രതിനിധിസംഘം സമർപ്പിച്ച ജർമ്മൻ പതാക, ഒരു വലിയ പുഷ്പചക്രത്തിനു മുകളിൽ ഇളംകാറ്റിൽ ഇളകിക്കൊണ്ടിരുന്നു. ഞങ്ങൾ ചെന്ന ദിവസം ധാരാളം ടൂറിസ്റ്റുകൾ പ്രതിമയ്ക്കു ചുറ്റും നടന്നു് പടമെടുക്കുന്നതു കണ്ടു.

നാനാവർണ്ണത്തിലുള്ള റോസാപുഷ്പങ്ങൾ വിരിഞ്ഞുനില്ക്കുന്ന പൂന്തോട്ടങ്ങളാണ് നാലുവശവും. ഒരു പൂവടർത്തി സമ്മാനിക്കാൻ തുടങ്ങവേ കാത്‌ലിൻ വിലക്കി. ഒരു യുവതിക്കു് പൂവു് നല്കുന്നതിനു് പല അർത്ഥമുണ്ടത്രെ. ഇളം ചുവപ്പുവർണ്ണത്തിലുള്ള പുഷ്പം കന്യകാത്വത്തെ പ്രതിനിധീകരിക്കുന്നു. ചുവപ്പ് പ്രേമത്തിന്റെ പ്രതീകമാണ്. മഞ്ഞയാണെങ്കിൽ അസൂയ സൂചിപ്പിക്കുന്നു. മാത്രമല്ല ഒന്നു്, മൂന്നു്, അഞ്ചു്, ഇങ്ങനെ ഒറ്റ അക്കങ്ങളിൽ മാത്രമേ പൂക്കൾ കൊടുക്കാവൂ. സർക്കാർ പൂങ്കാവനത്തിൽ നിന്നും സൗഗന്ധികം മോഷ്ടിക്കാനുള്ള ഉദ്യമം, ഈ നൂലാമാലകൾ കേട്ടപ്പോൾ ഞാൻ ഉപേക്ഷിച്ചു.

റോസുകളുടെ അയൽവാസിയായി, വെള്ളപ്പൂക്കൾ നിറഞ്ഞുനിൽക്കുന്ന ഒരു ചെടി മുല്ലയാണെന്ന് കാത്‌ലിൻ പറഞ്ഞു. വളരെ നേർത്ത സൗരഭ്യം മാത്രമുള്ള ഈ മുല്ല, ഇന്ത്യൻ മുല്ലയുടെ ഒരു ചെറിയ അനുകരണം മാത്രമാണെന്ന് എനിക്കു തോന്നി. പൂത്താൽ ഒരു വിളിപ്പാടകലെവരെ സുഗന്ധം പരത്തി നില്ക്കുന്ന കേരളത്തിലെ മുല്ലവള്ളിയെവിടെ, പൂച്ചെണ്ടിന്റെ രൂപത്തിൽ പടർന്നുനില്ക്കുന്ന ഈ യൂറോപ്യൻ ചെടിയെവിടെ ?

മലയിൽനിന്നും താഴോട്ടിറങ്ങാൻ പടികൾ കെട്ടിയിട്ടുണ്ട്. ആ വഴിക്കരികിലാണ് 'ഗെലെർട്ട്' സ്വാമിയുടെ പ്രതിമ. ഈ ഇറ്റാലിയൻ സന്ന്യാസിയെ, പണ്ടു് ഹംഗറിയിലെ അവിശ്വാസികൾ ആണിയടിച്ച ഒരു പേടകത്തിലാക്കി കുന്നിൽനിന്നും താഴോട്ടുരുട്ടി. മലമുകളിൽ തന്റെ നാമം സമ്മാനിച്ച് സന്ന്യാസി രക്തസാക്ഷിത്വംനേടി. ഗെലെർട്ട് ഭിക്ഷുവിന്റെ കാൽച്ചുവട്ടിൽനിന്നും ഒരു കൃത്രിമ വെള്ളച്ചാട്ടം ഉല്ഭവിക്കുന്നു. അതു് ചെന്നു പതിക്കുന്നതു് എലിസബെത്ത് ചങ്ങലപ്പാലത്തിന്റെ സമീപത്താണ്. ഗെലെർട്ട് സ്വാമിയുടെ പക്കത്തുള്ള ചെറുമതിലിൽ ഇരുന്നു് ജീൻസ് ധരിച്ച്, നാപ്സാക്ക് പേറി ഒരു പെൺകുട്ടി— ടൂറിസ്റ്റ്‌തന്നെ. റെക്കോർഡർ എന്ന മുരളി ഈണത്തിൽ വായിച്ചുകൊണ്ടിരുന്നു.

നഗരമധ്യത്തിൽനിന്നും 25 മിനിട്ട് ബസ്സിൽ യാത്രചെയ്താൽ 'യാനോസ്' കുന്നിന്റെ അടിവാരത്തിലെത്താം. വൃക്ഷലതാദികളാൽ നിബിഡമായ മലമുകളിലേക്ക് ബസ്സിലോ, പത്തു ഫോറിന്റ് കൊടുത്തു് കേബിൾ കസേരകളിലോ പോകാം. സദാസമയവും നീങ്ങിക്കൊണ്ടിരിക്കുന്ന കേബിളിൽ കൊരുത്തിട്ടിരിക്കുന്ന കസാലകളിലേക്ക് ശ്രദ്ധാപൂർവ്വം കയറണം. സമീപത്തു് സഹായിക്കാൻ ജോലിക്കാരുണ്ടു്. മുകളിലേക്കു പോകുമ്പോൾ കൈയെത്തുമെന്നു തോന്നുന്ന അകലത്തിൽ, സന്ദർശകർ കേബിളിൽ തന്നെ താഴേക്ക് വരുന്നതു കാണാം. വള്ളിക്കസാലയിൽ നിന്നും നോക്കിയാൽ, ബുഡാപെസ്റ്റ് മനോഹരമായി കാണാവും. താഴെ 'ലിബെഗോ' സ്റ്റേഷനിൽനിന്നും തുടങ്ങുന്ന കേബിൾ പതിനഞ്ചു മിനിട്ടുകൊണ്ടു് യാനോസ് കുന്നിലെ ഏറ്റവും ഉയരം കൂടിയ കൊടുമുടിയായ സ്യൂഗിഗെട്ടിൽ യാത്രക്കാരെ കൊണ്ടുചെന്നെത്തിക്കും. ബുഡാപെസ്റ്റിലെ ഈ കൊച്ചെവറസ്റ്റിന്റെ ഉയരം എത്രയെന്നല്ലേ, വെറും 529 മീറ്റർ.





യാനോസ് കുന്നിനു മുകളിലുള്ള ടവറിൽ, ഞങ്ങൾ പോയ സമയം മിനുക്കുപണികൾ നടന്നുകൊണ്ടിരിക്കയായിരുന്നതിനാൽ കയറിക്കാണാൻ പറ്റിയില്ല. കുന്നിന്റെ മൂർദ്ധാവിൽ തുറസ്സായ സ്ഥലത്തു് ഒരു റസ്റ്റോറന്റ് ഉണ്ടായിരുന്നു. തണുത്ത കാറ്റു് തുടർച്ചയായി വീശിക്കൊണ്ടിരുന്നതിനാൽ അവിടം അന്നു് ഏറെക്കുറെ വിജനമായിരുന്നു.

മലകളുടെ ഒരു മാലയിലാണ് ബുഡാപെസ്റ്റിന്റെ ബുഡാഭാഗം വളർന്നുവന്നിരിക്കുന്നതു്. കുന്നിനു് ഹെജ് (Hegy—y-ക്കു് ഉച്ചാരണമില്ല.) എന്നാണു് പറയുക. സബാദ്ശാഗ് ഹെജ്, (സ്വാതന്ത്ര്യമല), സെച്ചെൻയി ഹെജ്, (സെച്ചെൻയി ഒരു ചരിത്ര പുരുഷനായിരുന്നു) യാനോസ് ഹെജ് എന്നിങ്ങനെ മൂന്നു മലകളാണ് തൊട്ടുതമ്മിക്കിടക്കുന്നതു്. ബിർച്ച്‌മരങ്ങൾ നിറഞ്ഞ യാനോസ് കുന്നിൻചരിവുകളിലൂടെയുള്ള നടപ്പ് വളരെ ഉന്മേഷദായകമായിരുന്നു. വൃക്ഷപ്പച്ചയുടെനടുവിലൂടെ കീറിയ ഒറ്റയടിപ്പാത. ആറുമീറ്റർ കൂടുമ്പോൾ മരങ്ങളിൽ മാർഗ്ഗസൂചകമായി ചില അടയാളങ്ങൾ കാണാം. വഴികാട്ടിയായി പ്രവർത്തിക്കാൻ പരിശീലനം നേടിയിരുന്നതിനാൽ, കാത്‌ലിനു് അതു നോക്കി മനസ്സിലാക്കുവാൻ പ്രയാസം നേരിട്ടില്ല. എന്നാൽ ഏകദേശം അഞ്ചു മണിക്കൂറോളം തുടർച്ചയായി നടക്കുക നിമിത്തം, പാദം വ്രണപ്പെട്ടു് പിറ്റേദിവസം അവധിയെടുക്കേണ്ടിവന്നുവെന്നു് കാത്‌ലിൻ പിന്നീടു പറഞ്ഞു.

യാനോസ്‌കുന്നിനു് തുടർച്ചയായി സെച്ചെൻയി. ഇവിടെ ഒളിമ്പിയ എന്നൊരു ഹോട്ടലും ഒന്നാംതരം സ്കീ ഗ്രൗണ്ട്സും കാണാം. കാട്ടിനു നടുക്ക്, ഐസ് സ്കീയിങ്ങിനു് വളരെയുയരത്തിൽ കെട്ടിയുയർത്തിയിരിക്കുന്ന സ്കീ ലിഫ്റ്റ്. വിന്ററിന്റെ മൂർദ്ധന്യത്തിൽ സ്കീയിങ്ങിനു വരുന്നവരെക്കൊണ്ടിവിടം നിറയുമത്രെ.

കുട്ടികൾക്കു വേണ്ടിയുള്ള 'പയനീയർ റെയിൽവേ' ഇവിടെനിന്നും തുടങ്ങുന്നു. കാടിന്റെ നടുക്ക് നാരോഗേജിലാണ് ആശാന്റെ പ്രയാണം. ഈ തീവണ്ടിയിൽ ടിക്കറ്റു കൊടുക്കുന്നതും, പരിശോധിക്കുന്നതും, വണ്ടിയോടിക്കുന്നതും എല്ലാം പതിനഞ്ചുവയസ്സിനു താഴെയുള്ള കുട്ടികളാണ്. ഇടയ്ക്കുള്ള സ്റ്റേഷനുകളിൽ കൊച്ചുവികൃതികൾ യൂണിഫോമിട്ടു്, ഉത്തരവാദിത്വമുള്ള റെയിൽവേ ഉദ്യോഗസ്ഥന്മാരായി വർത്തിക്കുന്നു. ഇവരത്രെ 'പയനിയർമാർ' ഈ ഇലക്ട്രിക് തീവണ്ടി സർവീസ് നടത്താൻ പ്രത്യേക പരിശീലനം കുട്ടികൾക്കു കൊടുത്തിട്ടുണ്ട്. പന്ത്രണ്ടു കിലോമീറ്റർ ദൂരമുള്ള പയനിയർ റെയിൽവേ, സെച്ചെൻയി കുന്നിനെ ബുഡാപെസ്റ്റ് ടെലിവിഷൻ ടവറുമായി ബന്ധിപ്പിക്കുന്നു..

ബുഡാപെസ്റ്റിൽ വരുന്ന എല്ലാവരും സന്ദർശിക്കുന്ന മറ്റൊരു സ്ഥലമാണ് ഹീറോ സ്ക്വയർ. വിദേശാതിഥികൾ ഇവിടെവന്നു് പുഷ്പചക്രങ്ങൾ സമർപ്പിക്കുന്നു. ഹംഗറിയുടെ ചരിത്രത്തിലെ വീരനായകന്മാരെല്ലാം ഇവിടെ കൽപ്രതിമകളായി നില്ക്കുന്നു. നടുക്കു് ഉയരത്തിൽ ഒരു സ്തൂപവും.

ഹീറോ സ്ക്വയറിനു പിറകിൽ ഒരു കൃത്രിമ തടാകമുണ്ടു്. പത്തു ഫോറിന്റ് വീതം ഓരോ ആൾക്കും കൊടുത്താൽ വള്ളം വാടകയ്ക്കെടുക്കാം.

'പൺടിങ്ങ്' എന്ന തുഴയൽ കാത്‌ലിനു് വശമാണ്. മേൽനോട്ടക്കാരൻ പയ്യൻ ഞങ്ങളെ തടാകമധ്യത്തിലേക്ക് തള്ളിവിട്ടു.

കേബിൾ ചെയറിൽ ഒരു എത്യോപ്യൻ സുഹൃത്തിനോടൊപ്പം ഒരു സവാരി



തടാകത്തിന്റെ അങ്ങേക്കരയിൽ ഒരു 'കോട്ട'യുണ്ടു്. കോട്ടമതിലിനുള്ളിൽ ഒരു കൊട്ടാരവും. പണ്ടേതോ രാജകുമാരിയെ തടവിൽ പാർപ്പിച്ചിരുന്നതാകാം. കിന്നരിവച്ച ഉടുപ്പിട്ടു്, മുടി രണ്ടായി പിന്നിയിട്ട തല വെളിയിൽ കാട്ടി, പകുതി തുറന്ന ജാലകത്തിലൂടെ തല വെളിയിൽകാട്ടി, നാടോടിക്കഥയിലെ ആ രാജകുമാരി ഇപ്പോൾ എത്തിനോക്കുമെന്നു തോന്നി.

വള്ളം തുഴയലിനുശേഷം, ഹംഗറിയിലെ ഡിസ്നിലാൻഡ് എന്നറിയപ്പെടുന്ന വിഡം പാർക്കിലേക്കാണു പോയതു്. വിഡം പാർക്ക് കുട്ടികളുടെ ഒരു സ്വർഗ്ഗമാണെന്നു പറയാം. അഞ്ചു ഫോറിന്റ് മാത്രമാണ് പ്രവേശനഫീസ്. കുട്ടികൾക്ക് കളിക്കാനുള്ള പല ഏർപ്പാടുകൾ ഇവിടെയുണ്ട്. സൈക്ലോണും ഗ്രേറ്റ് ഡിപ്പറും അവയിൽ ചിലതാണ്. 'സൈക്ലോൺ', ഉയരത്തിൽ പൊങ്ങിയും പെട്ടെന്ന് കുത്തനെ താഴ്ന്നും പോകുന്ന റെയിലിൽക്കൂടി ഒരുതരം തുറസ്സായ ട്രോളിയിലുള്ള സവാരിയാണ്. ഇരിക്കുന്നവർക്ക് ഇതിൽ സീറ്റ്ബെൽട്ടും ഘടിപ്പിച്ചിട്ടുണ്ട്. ഗ്രേറ്റ് ഡിപ്പർ, സൈക്ലോണോട് സാദൃശ്യമുള്ള, പക്ഷേ, കൂടുതൽ സമയമെടുക്കുന്ന റെയിൽ സവാരിയത്രെ! അതിന് സീറ്റ് ബെൽട്ടില്ല, കൈപ്പിടികളേയുള്ളൂ. സൈക്ലോണിലും ഡിപ്പറിലും ട്രോളി പെട്ടെന്നു താഴോട്ടിറങ്ങുമ്പോൾ വയറിൽ കാറ്റു കയറുന്ന പ്രതീതി. എത്ര ഗൗരവത്തിലിരിക്കുന്നവരും അറിയാതെ മുറവിളികൂട്ടിപ്പോകും. കുട്ടികളും വലിയവരുമെല്ലാം ഈ സാഹസിക യാത്ര കഴിഞ്ഞു്, ചിരിച്ചു മറിഞ്ഞാണ് ഇറങ്ങുക. ട്രോളിയിൽ കയറാൻ ക്യൂ നില്ക്കുമ്പോൾ ''ഇന്ത്യാക്കാരനല്ലേ?'' എന്നു ചോദിച്ച് അടുത്തുവന്ന ഒരു കുവൈത്തിപ്പയ്യൻ (അറബി) ഞങ്ങളുടെ കൂടെനിന്നു് ഫോട്ടോ എടുത്തു. ഓരോ വിനോദയന്ത്രത്തിൽ കയറുന്നതിനും അഞ്ചോ പത്തോ ഫോറിന്റ് വേറെ കൊടുക്കണം. പ്രതിമാസം 3000 ഫോറിന്റ് ശരാശരി വരുമാനമുള്ള തൊഴിലാളികൾക്ക് ഇതു കൂടുതലല്ലല്ലോ.

വിഡംപാർക്കിന്, കളിത്തോട്ടം (amusement Park) എന്നും പേരുണ്ട്. ഒഴിവു ദിവസങ്ങളിൽ മലരും കൊറിച്ച് വിനോദിക്കാൻ അനേകായിരം കുട്ടികളും മുതിർന്നവരും ഇവിടെ എത്തുന്നു.

മടങ്ങുമ്പോൾ ഇന്ത്യയിലെ വിവാഹസമ്പ്രദായത്തെക്കുറിച്ച് കാത്‌ലിനു അറിയണം. ബ്രെയ്‌ലി ലിപിപോലെ 'രാധിക' എന്നു കൊത്തിയ എന്റെ വിവാഹമോതിരം, വളരെ ഇഷ്ടപ്പെട്ടുവെന്നു തോന്നി.

ബുഡാപെസ്റ്റിനോടു വിട പറയുന്നതിനുമുമ്പ് ഞാൻ കാത്‌ലിനെ ഇന്ത്യയിലേക്ക് ക്ഷണിച്ചു. എപ്പോഴോ തകർന്നുപോയ കുപ്പിവളകൾ വാങ്ങാം, കേരളത്തിലെ മുല്ലവള്ളികളും കാണാം.

(തുടരും)

കെ. എസ്. രവിശങ്കർ

# ക്രിക്കററ് ഒരു വിഷമവൃത്തം

ക്രിക്കററ് സീസൺ വീണ്ടും ഉണർന്നു. കോളേജ്കളിൽ വിദ്യാർത്ഥികളെ കിട്ടാനില്ല. സ്കൂൾകുട്ടികൾ ബസ്സ്സ്റ്റോപ്പിലും ക്രിക്കററ് കളിയാണ്. ഓഫീസ്മുറികളിലും കളിയുടെ നിഴൽ വീണപോലെ., റൺസ് വിക്കററ്, ഗാവസ്കർ... ഇങ്ങനെ പോകുന്നു നാട്ടുവർത്തമാനം. പത്രങ്ങളുടെ സ്പോർട്സ് പേജിനെ അതേപടി ക്രിക്കററ് ഗ്രസിച്ചു കഴിഞ്ഞു. സിനിമാ നടികളും മററും അലങ്കരിച്ചിരുന്ന മാസികളുടെ പുറംചട്ടയിൽ ഇപ്പോൾ ക്രിക്കററ് താരങ്ങളാണ്. റേഡിയോവിലും ടി. വി യിലും, ഏതോ യാഗവേളയിലെ മന്ത്രോച്ചാരണംപോലെ, ഇടതടവില്ലാതെ ക്രിക്കററ് പ്രവാഹം.

ഇന്ത്യയിൽ ക്രിക്കററിനുമാത്രം ഇത്രയധികം പ്രാധാന്യം കൊടുക്കുന്നതെന്താണ്? നിരന്തരമായി തോററുകഴിഞ്ഞാലും ഇന്ത്യൻ ടീം നിരനിരയായി ടെസ്ററുകളിൽ പങ്കെടുക്കുന്നു. രാജ്യത്തിന് അപമാനം വരുത്തിവയ്ക്കുന്ന പരാജയങ്ങൾക്ക് ശേഷവും ഈ പ്രക്രിയ നിർബാധം തുടരുകയാണ്. ഹോക്കിയിലും ഫുട്ബാളിലും മററുമുണ്ടാകുന്ന മാന്യമായ തോൽവികൾപോലും കളിക്കാരും കോച്ചും പ്രതിക്കൂട്ടിൽ കയറേണ്ടിവരുമ്പോൾ വിമർശനവും വിലയിരുത്തലും ഒന്നും ഏശാതെ ക്രിക്കററുകൾ വീണ്ടും വീണ്ടും പിച്ചിലേക്ക് മാർച്ചു ചെയ്യുന്നു.

*  *  *

യഥാർത്ഥത്തിൽ ക്രിക്കററ് കളിയാണോ? കളികൾ ഒഴിവുസമയങ്ങളിലെ മാനസികോല്ലാസത്തിനായിട്ടുള്ളവയാണ്. ഇപ്പോൾ ഇതിന് വളരെയേറെ അർത്ഥവ്യാപ്തി വന്നുകൂടിയിട്ടുണ്ടെങ്കിലും രാവിലെ പത്തുമണിമുതൽ വൈകുന്നേരം അഞ്ചുമണിവരെ (അതായത്, നമ്മുടെ ഓഫീസ് സമയം) നടക്കുന്ന ഒന്നിനെ എങ്ങനെ കളികളുടെ പരിധിയിൽ പെടുത്താനാകും? അഞ്ച് ദിവസം തുടർച്ചയായി 'കളിച്ചാലും' ആരുമാരും ജയിക്കാതെയാണ് ടെസ്ററുകൾ പര്യവസാനിക്കുന്നത്. (ഇവിടെ വിജയം സംഘാടകരുടേതാണ്.)

പണ്ട് കാലത്ത് ജോലിചെയ്യാതെ നാലുനേരം മൂക്കററം ഭക്ഷണം കഴിക്കാൻ സൗകര്യമുണ്ടായിരുന്ന പ്രഭുക്കൻമാർ തുടങ്ങിവച്ചതാണ് ക്രിക്കററ്. തണുപ്പുരാജ്യങ്ങളിൽ വസിച്ചിരുന്ന ഇക്കൂട്ടർക്ക് വില കൊടുത്താലും കിട്ടാതിരുന്നത് വെയിൽ മാത്രമാണ്. കിട്ടുന്നവെയിൽ അല്പം പോലും പാഴാക്കാതിരിക്കാൻ അവർ കണ്ടുപിടിച്ചതാണ് ഈ കളി. എന്നാൽ

**പണ്ട് കാലത്ത് ജോലി ചെയ്യാതെ നാലുനേരം മൂക്കററം ഭക്ഷണം കഴിക്കാൻ സൗകര്യമുണ്ടായിരുന്ന തണുപ്പൻ രാജ്യങ്ങളിലെ പ്രഭുക്കന്മാർ തുടങ്ങിവച്ചതാണ് ക്രിക്കററ്. ഒരു സാധാരണക്കാരൻ അദ്ധ്വാനിച്ച് ഉണ്ടാക്കുന്ന മുതലും മുതലിനു വേണ്ടി അദ്ധ്വാനിക്കുന്ന മണിക്കൂറുകളും ചോർത്തിയെടുക്കുന്ന ഈ കളി ഇന്ത്യയെപ്പോലൊരു വികസ്വര–ഉഷ്ണരാജ്യത്തിന് താങ്ങാവുന്നതാണോ? മാത്രമല്ല വരും തലമുറയെ അതു വഴിതെററിക്കുക കൂടിചെയ്യുന്നു. നമ്മുടെ സംസ്കാരത്തിന്റെയും പാരമ്പര്യത്തിന്റെയും കാലാവസ്ഥയുടെയും പരിധിക്കുള്ളിൽ വരുന്നതല്ല—ഇങ്ങനെ വാദിക്കുകയാണ് ലേഖകൻ.**

ഒരു വികസ്വര ഉഷ്ണരാജ്യമായ ഇന്ത്യയിൽ ഇതിന്റെ സാംഗത്യം എന്താണെന്ന് മനസ്സിലാകുന്നില്ല. ഒരു സാധാരണക്കാരൻ അദ്ധ്വാനിച്ച് ഉണ്ടാക്കുന്ന മുതലും, മുതലിനുവേണ്ടി അദ്ധ്വാനിക്കേണ്ടുന്ന മണിക്കൂറുകളും ചോർത്തിയെടുക്കുന്ന ഈ കളി ഇന്ത്യയെപ്പോലുള്ള ഒരു രാജ്യത്തിന് താങ്ങാവുന്നതല്ല. സമ്പന്നരാജ്യക്കാർതന്നെ പലരും ഇതിനെ പ്രോത്സാഹിപ്പിച്ച് കാണുന്നില്ല. കായിക ലോകത്തിന്റെ പരീക്ഷണശാലകളായ അമേരിക്കയും സോവിയററ് യൂണിയനും ജർമ്മനിയുമൊക്കെ എന്താണ് ഈ വഴിക്കൊരു പരീക്ഷണം നടത്താത്തത്? ക്രിക്കററിന്റെ വളർച്ച മററു കളികളെ തളർത്തുന്നു എന്നതോർക്കുമ്പോൾ നൂററാണ്ടുകൾക്കു മുൻപുതന്നെ ഉദയം കൊണ്ട ഇതു് എന്തുകൊണ്ട് ഇപ്പോഴും ഏഴോ എട്ടോ രാജ്യങ്ങളിൽ മാത്രം ഒതുങ്ങിനിൽക്കുന്നു എന്നു മനസ്സിലാക്കാവുന്നതേയുള്ളൂ.

സംഗതി എന്തൊക്കെയായാലും ക്രിക്കററിൽ ചെന്നുപെട്ടവർ ഭാഗ്യവാന്മാരാണ്. ഒരു നില എത്തിക്കഴിഞ്ഞാൽ പിന്നെ വമ്പിച്ച പ്രശസ്തിയും അളവററ ധനവും അവർക്കുണ്ടാകുന്നു. ടെന്നീസിലെപ്പോലെ ജയിച്ചാലേ പണം കിട്ടുകയുള്ളൂ എന്നു നിർബ്ബന്ധമൊന്നുമില്ല. ടീമിൽ അംഗമായിരുന്നാൽ മതി.

ഒരു കളിക്കാരന് ഓരോ ടെസ്ററും കളിക്കുന്നതിന് ലഭിക്കുന്നതു് അയ്യായിരം രൂപ വീതമാണ്. ക്രിക്കററ് കൺട്രോളർ ബോർഡിന്റെ വക ഒരു രണ്ടായിരം വേറെ. പിന്നെ ബനവലൻറ് ഫണ്ടിൽ ഒരു രണ്ടായിരം അയാൾ അറിയാതെതന്നെ വീണുകൊള്ളും. ദിവസേനയുള്ള വട്ടച്ചെലവിനും ഫോണിനും മററുമായി ഒരു ആയിരത്തിഅറുനൂറു രൂപ. ഇതു് ടെസ്റ്റ് ഇന്ത്യയിൽ വച്ചാണെങ്കിൽ. കളി വിദേശത്തു വച്ചാണെങ്കിൽ സംഗതി ഇതിലും ലാഭകരമാണ്. വിദേശയാത്രയോട് അനുബന്ധിച്ച് കിട്ടുന്നതു് ഓരോരുത്തർക്കും അൻപതിനായിരം രൂപയാണ്! ബനവലൻറ് ഫണ്ടിലേക്കുള്ള നിക്ഷേപവും ആനുപാതികമായി കൂടുന്നു—നാലായിരം രൂപ. ദിവസച്ചെലവിന് മുപ്പത്തിഅഞ്ച് ഡോളർ വീതം. പിന്നെ ഭാഗ്യംപോലെ, നല്ല കളിക്കാരൻ, നല്ല ബാററ്മാൻ, നല്ല ബൗളർ എന്നിങ്ങനെ പലയിനം പാരിതോഷികം വേറെയുണ്ട്. ഇതിനൊക്കെ പുറമെ നല്ലൊരു തുക ബ്ലെയിഡിനും, സോപ്പിനും ചീപ്പിനുമൊക്കെ പോസ് ചെയ്യുന്നതിൽ നിന്നും അവർക്ക് ലഭിക്കുന്നുമുണ്ട്.

വരുമാനം ഇങ്ങനെയാണെങ്കിൽ സാമാന്യം ഭേദപ്പെട്ട ഒരു കളിക്കാരന് എങ്ങനെ പോയാലും ഒരു സീസണിൽ ഒരു ലക്ഷത്തിൽ കുറയാത്ത ഒരു സംഖ്യ ലഭിക്കും. അയാൾ ഈ കാലയളവിൽ നാടിനേയും കളിയേയും സേവിച്ചതിന്റെ പ്രതിഫലം ആണത്. ബാററ്ചെയ്യാൻ വന്ന് നിന്ന് ആദ്യവീശലിൽത്തന്നെ സ്റ്റംപ്സ് തെറിച്ചാലും കിട്ടാനുള്ള തുകയിൽ ഒരു പൈസപോലും കുറയുന്നില്ല. ആരും ഒന്നും ചോദിക്കാനും പോകുന്നില്ല. ഇവിടെ ബൗളറുടെ കഴിവും കണക്കിലെടുക്കേണ്ടതുണ്ട്. എന്നാൽ നിർജീവമായ ഒരു പന്തു് വളരെ അലക്ഷ്യമായി വീശി

പുറത്തുപോകുന്ന ഒരു ഒന്നാംകിട കളിക്കാരനെക്കുറിച്ച് ക്രിക്കറ്റ് പ്രേമികളായ നിങ്ങൾക്ക് എന്തു തോന്നുന്നു? ഫീസ് അടയ്ക്കാൻ കൊടുക്കുന്ന കാശുംകൊണ്ട് കളി കാണാൻ കയറിയ കുട്ടികളോടുപോലും (ചെയ്യുന്നത് തെറ്റ്: എന്നാലും) ഇയാൾക്കൊരു കടപ്പാടില്ലേ? ഇല്ല. ഗ്ലൗസ് ഊരി, ബാറ്റ് കക്ഷത്തുവച്ച് ടി. വി. ക്യാമറയ്ക്ക് അഭിമുഖമായി നടന്നടുക്കുന്ന ഇദ്ദേഹത്തിൻെറ മുഖത്ത് പശ്ചാത്താപത്തിൻെറ നിഴൽപോലുമില്ല. പാകിസ്ഥാനിലെ കറാച്ചിയിൽ നടന്ന ഇന്ത്യാ-പാകിസ്ഥാൻ ഏകദിന മത്സരത്തിൽ ഇതുപോലുള്ള ചിത്രങ്ങൾ നാം കണ്ടതാണ്.

ക്രിക്കറ്റ് ലോകം സമ്പന്നതയുടേതാണ്. സാമ്പത്തിക പരാധീനതകൾകൊണ്ട് മറ്റ് കളികൾ ശ്വാസംമുട്ടുമ്പോൾ ക്രിക്കറ്റ് ധാരാളിത്തത്തിൻെറ ലഹരിയിൽ മയങ്ങുന്നു. പതിനഞ്ച് ലക്ഷമോ അതിലധികമോ മുടക്കി ഒരു ടെസ്റ്റ് സംഘടിപ്പിച്ചാലും നഷ്ടംവരുന്ന പ്രശ്നമേയില്ല അതേസമയം ഒരു അന്തർദ്ദേശീയ ഹോക്കിമത്സരം സാമ്പത്തികവിജയം കൈവരിക്കുന്നത് ഒരു അപൂർവ്വസംഭവമാണ്. അതു പോലെ ക്രിക്കറ്റ്കളിക്കാരുടെ ഭാവി സുരക്ഷിതമാക്കാൻ നിക്ഷേപിക്കുന്ന ആയിരങ്ങളുടെ ഒരു ശതമാനം പോലും മറ്റു കളികൾക്കൊന്നും കിട്ടുന്നില്ല. മത്സരവേദിയിൽവച്ചുപോലും അപകടംപറ്റി പിരിയുന്നവരുടെ ഭാവി ഇരുളടഞ്ഞതാണ്. ദേശീയ-സംസ്ഥാന സംഘടനകളോ ഗവൺമെൻേറാ ഇവരുടെ കണ്ണുനീർ ഒപ്പുവാൻ ആത്മാർത്ഥമായും മുന്നോട്ടുവന്നുകാണുന്നില്ല. ശ്രീറാംസിംഗ് യോഹന്നാൻ, സുരേഷ്ബാബു എന്നിവരുടെ അനുഭവങ്ങൾ ഇതല്ലേ വെളിവാക്കുന്നത്?

ജോലിയുടെ കാര്യത്തിലും ക്രിക്കറ്റുകാർ ഒട്ടും പിന്നിലല്ല. മിക്കവാറും ബാങ്കിലോ അതുപോലുള്ള മറ്റു സ്ഥാപനങ്ങളിലോ നാലക്ക ശമ്പളം പറ്റുന്ന ഉയർന്ന ഉദ്യോഗസ്ഥൻമാരാണ് ഇവരൊക്കെ. അർഹിക്കുന്ന കളിക്കാർക്ക് ജോലി സംവരണം വേണം എന്നൊക്കെ പറയുന്നുണ്ടെങ്കിലും മറ്റു കളിക്കാർക്ക് ലഭിക്കുന്ന 'ഉന്നത' തസ്തികകൾ പണ്ടത്തേതുപോലെ ഇപ്പോഴും ഹവിൽദാരും റെയിൽവേ ക്ലാർക്കും ഒക്കെത്തന്നെ.

* * *

ക്രിക്കറ്റിന് ഇന്നുള്ള പ്രാധാന്യം ഏതോ മിഥ്യയിൽ നിന്നും ഉരുത്തിരിഞ്ഞുകൂടിയതാണ്. ഒരു ഫാഷന് വേണ്ടി പിറകെ നടക്കുന്നവരാണ് ഏറിയ കൂട്ടരും. നോബൽ സമ്മാനം നേടുന്നയാളിൻെറ കൃതി കക്ഷത്തു വച്ച് നടക്കുന്നവരുടെ മാനസിക നിലയാണ് ഇവർക്കുള്ളത്. ഈ അവസ്ഥയ്ക്ക് ഉത്തരവാദികൾ പ്രധാനമായും നമ്മുടെ വാർത്താമാദ്ധ്യമങ്ങളാണ്. അവ ക്രിക്കറ്റിന് നൽകുന്ന അമിതപ്രാധാന്യം ഇളംതലമുറയെ വഴിതെറ്റിക്കുന്നു.

പത്രങ്ങൾ, മാസികകൾ, റേഡിയോ, ടി. വി. എന്നിവ ക്രിക്കറ്റിന് നൽകുന്ന 'ഓവർ എക്സ്പോഷർ' മറ്റു കളികളുടെ വളർച്ചയെ സാരമായി ബാധിക്കുന്നുണ്ട്. ആദ്യബാളിൽത്തന്നെ പുറത്തുപോകുന്ന ഒരു കളിക്കാരനെക്കുറിച്ച് നാലു് കോളം ഹെഡ്ഡിങ്ങോടെ റൈറപ്പ് കൊടുക്കുമ്പോൾ ഒരു ഇൻറർനാഷണൽ മൽസരത്തിൽ ഇന്ത്യയുടെ പേരു് ഉയർത്തിപ്പിടിക്കുന്ന മറ്റു കളിക്കാർക്ക് കിട്ടുന്നത് രണ്ടോ മൂന്നോ ലൈൻ മാത്രമായിരിക്കും. ഈ കഴിഞ്ഞ ആഗസ്ററിൽ തെക്കൻ കൊറിയയിലെ സോളിൽ നടന്ന അന്തർദ്ദേശീയ ജൂനിയർ ഓപ്പൺ അത്‌ലററിക് മീററിൽ ഇന്ത്യയ്ക്കുവേണ്ടി ഒരു സ്വർണ്ണവും രണ്ടു വെള്ളിയും നേടിയ അത്‌ലററുകളെക്കുറിച്ച് ആരെങ്കിലുമൊരു വാർത്ത കണ്ടിരുന്നോ? ഈ മേളയിൽ ബ്രിട്ടനും, അമേരിക്കയ്ക്കും, കൊറിയയ്ക്കു-



മൊക്കെ ഉണ്ടായിരുന്നു എന്നതു് പ്രത്യേകം പ്രസ്താവ്യമാണ്.

ആധുനികതയുടെ പ്രത്യേകതയെന്നോണം ക്രിക്കറ്റിന് ഏററവുമധികം 'ബൂസ്റ്റ്' കിട്ടുന്നത് ടി. വി. യിൽക്കൂടിയാണ്. ഫുട്ബാളിലും, ഹോക്കിയിലും വോളിബാളിലും ബാഡ്മിൻറണിലും എല്ലാം അന്തർദ്ദേശീയ മത്സരങ്ങൾ ഇന്ത്യയിൽവച്ചു നടക്കുന്നുണ്ട്. ഇതിൽ എത്രയെണ്ണം നാം ടി. വി. യിൽക്കൂടി കാണുന്നുണ്ട്? അഥവാ പ്രക്ഷേപണം ചെയ്യുന്നെങ്കിൽത്തന്നെ രാത്രിയുടെ അന്ത്യയാമത്തിൽ ഹൈലൈററ്സ് ആയിട്ടും. അതേസമയം രണ്ടാംകിട ടീമുകൾ തമ്മിൽ ഏററുമുട്ടുന്ന ഒരു ഏകദിന ക്രിക്കറ്റ് മത്സരം വിദേശരാജ്യങ്ങളിൽ നിന്നുപോലും 'ലൈവ്' ആയി പ്രക്ഷേപണം ചെയ്യാൻ അവർ പരമാവധി ശ്രമിക്കാറുണ്ട്. വിഷ്വൽ മീഡിയം ഏററവും പ്രയോജനകരമാണ് എന്നിരിക്കെത്തന്നെ മററു കളികളേയും ദൂരദർശൻെറ നിസ്വാർത്ഥമായ പ്രക്ഷേപണ പരിധിയിൽ ഉൾക്കൊള്ളിച്ചെങ്കിൽ മാത്രമേ അവയുടെ വളർച്ചയും പ്രതീക്ഷിക്കാനാകൂ.

നടപ്പാതകളിൽക്കൂടി ഓടിയും, പറമ്പുകളിൽ ചാക്കുനൂൽ കെട്ടി ചാടിയും, ഓലപ്പന്തുകൊണ്ട് ഫുട്ബാൾ കളിച്ചും, ഉത്സവപ്പറമ്പുകളിൽ ബലൂണുകൾകൊണ്ട് വോളിബാൾ കളിച്ചും വളർന്നുവന്ന ഒരു സമൂഹം ഇപ്പോൾ മരച്ചീനിക്കമ്പു നാട്ടി ഓലമടലുകൾകൊണ്ട് പന്ത് അടിച്ചുവിടുകയാണ്, ലക്ഷ്യമില്ലാതെ. പയ്യോളിയിൽ നിന്നും ലോസ് ഏഞ്ചലസുവരെ എത്തിയ ഉഷ ഇതിലെങ്ങാനുമുണ്ടോ? ഇററലിക്കാരുടെ ഹരമായി മാറിയ ജിമ്മി ജോർജ് അല്ലെങ്കിൽ സുരേഷ് ബാബു, യോഹന്നാൻ, വിമൽകുമാർ. ഇവർ ഈ കൂട്ടത്തിലുണ്ടോ?

നാട്ടിൻപുറത്തെ സ്ഥിതി ഇതാണെങ്കിൽ നഗരത്തിൻെറ കാര്യം പറയേണ്ടതില്ല. അഞ്ചു് മിനിട്ട കിട്ടുന്ന ഇടവേളയിൽപ്പോലും ക്രിക്കറ്റ് കളിയാണ് സ്കൂളിൽ. ക്ളാസ്സിനകത്താണെങ്കിൽ 'ബുക്ക് ക്രിക്കറ്റ്'. ഇവർ എത്രപേർ ദേശീയതലത്തിലെങ്കിലും എത്തുന്നു? പ്രത്യേകിച്ചും കേരളത്തിൽ. സ്കൂൾ ജീവിതം കഴിഞ്ഞാൽ (പതിനഞ്ചു വയസ്സു കഴിയുന്നു എന്ന് ഓർക്കുക) ഇതിൽ ഏറിയപേരും വെറും ക്രിക്കറ്റ് പ്രേമികളായി മാത്രം അവശേഷിക്കുന്നു. ഇക്കൂട്ടർക്ക് മററു കളികളിൽ താല്പര്യമേയില്ല. ഇങ്ങനെയായാൽ അനവധി കളികൾ കോർത്തിണക്കിയിട്ടിരിക്കുന്ന നമ്മുടെ കായിക സമൂഹത്തിൻെറ വളർച്ച എന്താണ്? വാസനയും കഴിവും അനുസരിച്ച് ശാസ്ത്രീയമായി വളർത്തിക്കൊണ്ടുവരുവാൻ പദ്ധതികൾ ഒന്നും ഇല്ലാതിരിക്കുന്ന നമ്മുടെ നാട്ടിൽ വളർന്നുവരുന്ന ഒരു ഇളം തലമുറ വഴികാട്ടികൾ ഇല്ലാതെ അപഥസഞ്ചാരം നടത്തുകയാണ്. ഈ ദൗർബ്ബല്യം ഒരു കായിക സമൂഹത്തിൻെറ അടിത്തറയിലാണ് ചെന്ന് ലയിക്കുന്നതെങ്കിൽ ഒളിംപിക്സ് പോലുള്ള അന്തർദ്ദേശീയ വേദികളിൽ നമുക്ക് എന്തെങ്കിലും നേടാമെന്നുള്ള സ്വപ്നംപോലും ഇല്ലാതെയാകും.

വിജയകൃഷ്ണൻ

# ജനമുന്നേറ്റത്തിൻെറ മഹാഗാഥ

**ഐ**സൻ സ്റ്റൈനോടൊപ്പം ചലച്ചിത്ര ചരിത്രത്തിലെ ഒരു കാലഘട്ടത്തെയാകെ സ്വാധീനിച്ച സംവിധായകനാണ് സെവോലോദ് പുഡോഫ്കിൻ. ചലച്ചിത്ര രചനയിലാവട്ടെ, സിദ്ധാന്തരൂപവല്ക്കരണത്തിലാവട്ടെ പുഡോഫ്കിൻ ഐസൻ സ്റ്റൈൻെറ തോളൊപ്പിച്ചു തന്നെനിന്നു. ഐസൻസ്റ്റൈൻെറയെന്നപോലെ പുഡോഫ്കിൻെറയും രചനകളുടെ ആധാരശില മൊണ്ടാഷാണ്. ഇതര ചലച്ചിത്ര പ്രസ്ഥാനങ്ങൾ ഒററയൊററ ഷോട്ടുകളുടെ പൂർണ്ണതയിലും ഭാവപ്രകാശന സാമർത്ഥ്യത്തിലും ശ്രദ്ധയൂന്നിക്കൊണ്ടിരുന്നപ്പോൾ, ഈ റഷ്യൻ ആചാര്യന്മാർ ഷോട്ടുകൾ തമ്മിലുള്ള കൂട്ടിച്ചേർക്കലിലാണ് ശ്രദ്ധിച്ചതു്. രണ്ടു ഷോട്ടുകൾ കൂടിച്ചേരുമ്പോൾ ഉല്പാദിപ്പിക്കപ്പെടുന്ന ആശയം—രണ്ടിൽനിന്നു വ്യത്യസ്തമായി മൂന്നാമതൊന്നായി വരുന്നതു്. അവരെസ്സംബന്ധിച്ചിടത്തോളം പരമപ്രധാനമായിരുന്നു. ഈ കൂടിച്ചേരൽ എങ്ങനെ സംഭവിക്കുന്നു എന്നിടത്തുവച്ച് ഇരുവരും വഴിപിരിയുകയാണ്.

എന്തെന്നാൽ, ഐസൻസ്റ്റൈനെസ്സംബന്ധിച്ചിടത്തോളം ഈ കൂടിച്ചേരൽ സംഘർഷപരമായാണ് സംഭവിക്കുന്നതു്. രണ്ടു ഷോട്ടുകൾ തമ്മിലുള്ള സംഘഷ്ത്തിൽ നിന്നാണ് ഇവിടെ ആശയം ജനിക്കുന്നതു്. ഇതല്ല പുഡോഫ്കിൻെറ രീതി. ഷോട്ടുകൾ തമ്മിലുള്ള സംയോജനത്തിലൂടെ ആശയം ജനിക്കുന്നു എന്നാണദ്ദേഹത്തിൻെറ വാദം. ഇഷ്ടികയ്ക്കുമേൽ ഇഷ്ടികവച്ച് കെട്ടിടം പണിതുയർത്തുമ്പോലെ — ആശയങ്ങളിലെ ഈ വൈരുദ്ധ്യം ഇരുവരുടേയും ചിത്രങ്ങളിൽക്കാണാം. പരസ്പരം സംഘഷ്ത്തിലേർപ്പെടുന്ന ഷോട്ടുകൾകൊണ്ടു നിറഞ്ഞ സ്ഫോടകമായ ഒരന്തരീക്ഷമാണ് ഐസൻസ്റ്റൈൻ ചിത്രങ്ങൾ അവതരിപ്പിക്കുന്നതു്. പുഡോഫ്കിൻെറതാളം അല്പംകൂടി ശാന്തമാണ്. അതു് നിർമ്മാണാത്മകമാണ്.

മോസ്കോ ഫിലിം സ്കൂളിൽ കുലെഷോവിൻെറ വിദ്യാർത്ഥിയെന്ന നിലയ്ക്കാണ് പുഡോഫ്കിൻെറ ചലച്ചിത്ര ശിക്ഷണം നടന്നതു്. ഈ പരീക്ഷണ കുതുകികൾ ദൈർഘ്യം കുറഞ്ഞ ഷോട്ടുകളുടെ സന്നിവേശത്തിലൂടെ ചലച്ചിത്ര ഭാഷ വികസിപ്പിച്ചെടുക്കുന്നതിന് യാദൃച്ഛികമായ ഒരു ബാഹ്യഘടകം നിമിത്തമായിത്തീർന്നിട്ടുണ്ട്. അസംസ്കൃത ഫിലിമിനു നേരിട്ട ദൗർലഭ്യമാണ് ഈ ബാഹ്യഹേതു. യുദ്ധാനന്തര കാലഘട്ടത്തിൽ പുറത്തുനിന്നുള്ള ഫിലിമിൻെറ വരവ് നിലച്ചതുനിമിത്തം തങ്ങൾക്കുള്ള അല്പം കുറച്ചു ഫിലിം കഴിയുന്നത്ര കൂടുതൽ ഉപയോഗപ്പെടുത്തുക മാത്രമേ പോംവഴിയായുണ്ടായുള്ളൂ. അതിനാൽ ഷൂട്ട് ചെയ്ത ഫിലിം പല രീതിയിൽ വെട്ടിയൊട്ടിച്ചും ക്രമപ്പെടുത്തിയും അവർ പരീക്ഷണങ്ങൾ നടത്തി. 1919-ൽ ഡി. ഡബ്ലിയു. ഗ്രിഫിത്തിൻെറ 'ഇൻേറാളറൻസ്' എന്ന ചിത്രത്തിൻെറ ഒരു പ്രിൻറ് റഷ്യയിലേക്ക് ഒളിച്ചു കടത്തിക്കൊണ്ടുവരാൻ കഴിഞ്ഞതും ചലച്ചിത്ര ചരിത്രത്തിലെ ഒരു വഴിത്തിരിവിനു നിമിത്തമായി. ആ

> ഐസൻസ്റ്റൈനെപ്പോലെ തന്നെ പുഡോഫ്കിനും കലാരംഗത്തുനിന്നല്ല, ശാസ്ത്രരംഗത്തുനിന്നാണ് ചലച്ചിത്രത്തിലേക്കുവന്നതു്. ചലച്ചിത്രാഭിനയത്തെപ്പററി കുലങ്കഷമായ വിചിന്തനം നടത്തിയിട്ടുള്ള സൈദ്ധാന്തികനാണ് പുഡോഫ്കിൻ.

പ്രിൻറ് തീരും നാമാവശേഷമാകുന്നതുവരെ വീണ്ടും വീണ്ടും പ്രദർശിപ്പിക്കുകയും എഡിററ് ചെയ്യുകയുംചെയ്തു. ലോകത്തിലാദ്യമായി ചലച്ചിത്ര സങ്കേതങ്ങൾ സൃഷ്ടിപരമായി കൈയാളിയ ഗ്രിഫിത്തിൻെറ ശില്പവൈഭവം ഇത്രമേൽ ഇഴപിരിച്ചറിയാനിടവന്നതിനാൽ, ആ പാതയിൽ പുതിയ കാലടികൾ വയ്ക്കുക റഷ്യൻ ചലച്ചിത്രകാരന്മാർക്ക് ലഘുസാദ്ധ്യമായിത്തീർന്നു.

ഐസൻസ്റ്റൈനെപ്പോലെ പുഡോഫ്കിനും കലാരംഗത്തുനിന്നല്ല. ശാസ്ത്രരംഗത്തുനിന്നാണ് ചലച്ചിത്രത്തിലേക്കു വന്നതു്. ഭൗതികശാസ്ത്രവും രസതന്ത്രവുമഭ്യസിച്ച പുഡോഫ്കിന് തൻെറ ലക്ഷ്യസ്ഥാനമായി അനുഭവപ്പെട്ടതു് ചലച്ചിത്ര

മാണ്. ചലച്ചിത്രത്തിലദ്ദേഹം കടന്നതു് വാസ്തവത്തിൽ സംവിധായകനാകാനായിരുന്നില്ല, ഒരഭിനേതാവാകുകയായിരുന്നു അദ്ദേഹത്തിൻെറ ഉദ്ദേശ്യം. കുലെഷോവിൻെറ ശില്പശാലയും 'ഇൻേറാളറൻസും' ചേർന്നാണ് അദ്ദേഹത്തെ സംവിധാന രംഗത്തു് പ്രതിഷ്ഠിച്ചതു്. പുഡോഫ്കിൻെറ ആദ്യത്തെ പ്രധാന ചിത്രമായ 'മെക്കാനിക്സ് ഓഫ് ദ ബ്രെയിനി'ൽ (1926) അദ്ദേഹത്തിലെ ശാസ്ത്രജ്ഞൻെറ സാമർത്ഥ്യ വിശേഷങ്ങൾ കാണാം. എഡിററിങ്ങിൻെറ സൂത്രപ്പണികൾ കൊണ്ടുള്ള ഒരു കളിയായിരുന്നു, പുഡോഫ്കിൻെറ ആദ്യഫീച്ചർ ചിത്രമായ 'ചെസ്സ്ഫീവർ' (1925). കുലെഷോവിൽ നിന്നു ലഭിച്ച സന്നിവേശപാഠങ്ങളത്രയും ഈ ചിത്രത്തിൽ അദ്ദേഹം പരീക്ഷിച്ചു നോക്കുകയുണ്ടായി.

എന്നാൽ 'മദറു'മായി (1926) താരതമ്യപ്പെടുത്തി നോക്കുമ്പോൾ ഈ ചിത്രങ്ങളെയൊക്കെ പരിശീലനപാഠങ്ങളായി മാത്രമേ കാണാൻ കഴിയൂ. കലാപരവും സാങ്കേതികവുമായ കാരണങ്ങൾകൊണ്ട് ചലച്ചിത്ര ചരിത്രത്തിൽ അനുപമമായ ഒരു സ്ഥാനമാർജ്ജിക്കാൻ 'മദറി'നു കഴിഞ്ഞിട്ടുണ്ട്. മാക്സിം ഗോർക്കിയുടെ വിഖ്യാതമായ നോവലാണ് പുഡോഫ്കിൻ തൻെറ ചലച്ചിത്രത്തിന് അവലംബമായി സ്വീകരിച്ചതു്. കുടിയനും സമരം പൊളിക്കുന്നവരുടെ കൂട്ടത്തിൽപ്പെട്ടയാളുമായ ഭർത്താവ്, സമരത്തിൽ സജീവമായി മുഴുകുന്ന മകൻ, ഇവർക്കിടയിൽപ്പെട്ട് ആശയക്കുഴപ്പത്തിലുഴലുന്ന ഒരു



സ്ത്രീയാണ് പുഡോഫ്കിൻെറ അമ്മ. കുടിയനും പീഡിപ്പിക്കുന്നവനുമെങ്കിലും ഭർത്താവ് വധിക്കപ്പെടുമ്പോൾ അതിനു കാരണക്കാരനെന്നു മുദ്രകുത്തപ്പെട്ട മകൻ പാവേലിൻെറ സംഘക്കാരോട് അവർക്കൊരകൽച്ച അനുഭവപ്പെടുന്നു. പാവേൽ വീട്ടിനുള്ളിൽ ആയുധങ്ങളൊളിച്ചുവയ്ക്കുന്നതു് അവർ ശ്രദ്ധിക്കുന്നുണ്ട്. അതിൻെറ പ്രസക്തിയോ ആവശ്യകതയോ അവർക്ക് മനസ്സിലാകുന്നില്ല. എന്തോ അപകടംപിടിച്ച പണിയിലാണ് തൻെറ മകൻ ഏർപ്പെട്ടിരിക്കുന്നതു് എന്നു മാത്രം അവർ ഭയക്കുന്നു. അതുകൊണ്ടാണ് പൊലീസ് പാവേലിനെ അന്വേഷിച്ചെത്തുമ്പോൾ ആ ആയുധങ്ങൾ ചൂണ്ടിക്കാട്ടാൻ അവർ തയ്യാറാവുന്നതു്. പയ്യെപ്പയ്യെ തൻെറ പ്രവൃത്തിയുടെ നിഷ്ഫലത അമ്മയ്ക്കു ബോദ്ധ്യമാവുന്നു. നീതി നിഷേധിക്കപ്പെടുന്ന വർത്തമാന പരിതഃസ്ഥിതിയിൽ പ്രതിഷേധിക്കേണ്ടതിൻെറ, സംഘടിക്കേണ്ടതിൻെറ, സമരം ചെയ്യേണ്ടതിൻെറ അനിവാര്യത അവർക്കു ബോദ്ധ്യപ്പെടുന്നു. അങ്ങനെ സമരത്തിൽ തൻേറതായ പങ്ക്വഹിക്കാൻ അവർ ഒരുമ്പെടുന്നു. ഒടുവിൽ ജയിലഴികൾക്കുള്ളിൽ കിടക്കുന്ന മകന് രക്ഷപ്പെട്ടുകൊള്ളാനുള്ള സന്ദേശമെത്തിച്ചുകൊടുക്കുന്നതും അമ്മയാണ്. പ്രകടനത്തിൻെറ ദിവസം ജയിൽചാടിയെത്തുന്ന പാവേൽ വെടിയേററുവീഴുമ്പോൾ അവനെ അവസാനമായി താങ്ങുന്നതും അമ്മയാണ്. കുതിരപ്പടയാളികൾ നടത്തിയ വെടിവയ്പിൽ അമ്മ മരിച്ചുവീഴുന്നു.

പുഡോഫ്കിൻെറ അമ്മ വർഗ്ഗസ്നേഹത്തിൻേറയും ആത്മത്യാഗത്തിൻേറയും പ്രതീകമാണ്. സവിശേഷമമായ ഒരു ദേശീയ പ്രസക്തിതന്നെ ഈ അമ്മയ്ക്കുണ്ട്. ഐസൻസ്റ്റൈനിൽനിന്ന് വ്യത്യസ്തമായി പുഡോഫ്കിൻ ഓരോരോ കഥാപാത്രങ്ങളെ സൂക്ഷ്മനിരീക്ഷണത്തിനു വിധേയമാക്കുന്നു. ഐസൻ സ്റ്റൈൻ ശ്രദ്ധിച്ചതു് ആൾക്കൂട്ടത്തെയാണ്. ആൾക്കൂട്ടത്തിൻെറ ഭാവങ്ങൾ, ആൾക്കൂട്ടത്തിൻെറ വികാരങ്ങൾ, ആൾക്കൂട്ടത്തിൻെറ ചലനങ്ങൾ പുഡോഫ്കിന്നാവട്ടെ, ഒററയൊററ വ്യക്തികൾ സുപ്രധാനമാണ്. 'മദറി'ൽത്തന്നെ അവസാന ഭാഗത്തെ പ്രകടനത്തെക്കാൾ സംവിധായകശ്രദ്ധ ലഭിച്ചിട്ടുള്ളതും ഹൃദയത്തോടടുത്തു നില്ക്കുന്നതും ഒററയൊററ പാത്രങ്ങളാണ്. കുടിയനായ വ്ളാസോവും ആദർശശാലിയായ പാവേലും, ഇതികർത്തവ്യതാമൂഢയായ അമ്മയും, ഈ മനുഷ്യരിലൂടെ അവർക്കു ചുററുമുള്ള സമൂഹത്തിൻെറ കഥ പറയുകയാണ്. പുഡോഫ്കിൻ, ഐസൻ സ്റ്റൈൻെറ ഓരോഷോട്ടും ബുദ്ധിപരമായ അംശങ്ങൾകൊണ്ടു നിറഞ്ഞതാണെങ്കിൽ പുഡോഫ്കിൻെറ ഷോട്ടുകളിൽ തിങ്ങിവിങ്ങുന്നതു് മാനുഷികതയാണ്; വ്യക്തിയുടെ വിങ്ങിപ്പൊട്ടലുകളാണ്. ഐസൻസ്റ്റൈനെപ്പോലെ ചണ്ഡവാതങ്ങളഴിച്ചുവിടുന്നില്ല പുഡോഫ്കിൻ. എന്നാൽ, മാനുഷ്യകതയുടെ ആ ഇളം കാററ് ചിലപ്പോഴൊക്കെ കലാപത്തിൻെറ കൊടുംകാററായി മാറാതിരിക്കുന്നില്ല. ഫാക്ടറികളിലെ സംഘട്ടനങ്ങളും കുതിരപ്പടയാളികളുടെ മനുഷ്യക്കുരുതിയുമൊക്കെ വൈകാരികാഘാതമുളവാക്കുംവിധത്തിൽത്തന്നെയാണു പുഡോഫ്കിൻ ആലേഖനം നിർവഹിച്ചിരിക്കുന്നതു്.

ചലച്ചിത്രാഭിനയത്തെപ്പററി ഏററവും കുലംകഷമായ വിചിന്തനം നടത്തിയിട്ടുള്ള സൈദ്ധാന്തികനാണല്ലോ പുഡോഫ്കിൻ. പുഡോഫ്കിനെ സംബന്ധിച്ചിടത്തോളം അഭിനയം അഭിനേതാക്കളിൽനിന്നു വരേണ്ട ഒന്നല്ല; സംവിധായകൻ അഭിനേതാക്കളിൽനിന്നു സ്വാത്രപിച്ചെടുക്കേണ്ട ഒന്നാണ്. ചിലപ്പോൾ അഭിനേതാക്കളുടെ സാന്നിദ്ധ്യം കൂടാതെ തന്നെ ഉചിത ഭാവസംക്രമണം സാദ്ധ്യമാക്കാവുന്നതേയുള്ളൂ...ഈ സിദ്ധാന്തം 'മദറി'ലൂടെ പ്രായോഗികമാക്കിക്കാട്ടുകയാണ് പുഡോഫ്കിൻ. വ്ളാസോവ് മരിച്ചുകിടക്കുമ്പോൾ ദുഃഖിതയായി മൃതദേഹത്തിനരികിൽ ഒററയ്ക്കിരിക്കുന്ന അമ്മ. ഇവിടെ അമ്മയുടെ മുഖത്തെ ഭാവത്തിൽ നിന്നല്ല, മറെറാരുപാധിയിലൂടെയാണ് ഈ രംഗത്തിനാവശ്യമായ വൈകാരികത ചലച്ചിത്രകാരൻ ഉല്പാദിപ്പിച്ചെടുക്കുന്നതു്. ആദ്യമായി നാം അമ്മയും മൃതദേഹവുമടങ്ങിയ ഒരു മീഡിയം ഷോട്ട് കാണുന്നു. പിന്നെ, അമ്മയുടെ മാത്രമായ ഷോട്ട്. അതു കഴിഞ്ഞ്, മരിച്ച മനുഷ്യൻെറ മാത്രമായ ഒരു ഷോട്ട്. തുടർന്ന് ഒരു ബക്കററിൽ തുള്ളിതുള്ളിയായി വെള്ളം വീഴുന്ന ഒരു ഷോട്ടാണുള്ളതു്. ഇതേപോലെ, ചിത്രത്തിൻെറ ഒരുഘട്ടത്തിൽ വച്ച് പുഡോഫ്കിൻ ഒരു നദിയുടേയുംമഞ്ഞുകഷണങ്ങളുടേയും ഷോട്ടുകൊണ്ടു വരുന്നുണ്ട്. പിന്നങ്ങോട്ട്, ജനമുന്നേററത്തിൻെറ ഒരു പ്രതിരൂപമായി ഈ ഷോട്ടിനെ വികസിപ്പിച്ചെടുക്കുകയാണ്. ഉദാഹരണമായി, പ്രകടനം പിന്തിരിയുന്നിടത്തു് ഈ പ്രതിരൂപങ്ങൾ ഉപയോഗിച്ചിരിക്കുന്നതു നോക്കുക.

''പ്രകടനം പിന്തിരിയാൻ തുടങ്ങുന്നു...നദിയിൽക്കൂടി കടന്നുപോകാൻ വിഷമമാണ്. മഞ്ഞിനുമേൽ മഞ്ഞ്.

അമ്മ ഉൽക്കണ്ഠപ്പെടുന്നു, ദുഃഖിക്കുന്നു... അവർ തനിയേപോയേനെ...പക്ഷേ, ജനങ്ങളുടെ ഒഴുക്ക് അവരെയും വഹിച്ചു കൊണ്ടുപോകുന്നു.

മഞ്ഞു കഷണങ്ങൾ തെന്നിമാറി ഒഴുക്കിൽ നീങ്ങിപ്പോകുന്നു...

ഒടുവിൽ, പാവേലും അമ്മയും മരിച്ചുവീണു കഴിയുമ്പോൾ ഈ രക്തസാക്ഷിത്വങ്ങൾ പീഡിതരുടെ കലാപത്തിൻെറ പ്രവാഹത്തെ ത്വരിപ്പിക്കുകയേയുള്ളൂ, എന്നു വിശ്വസിക്കുന്ന സംവിധായകൻ ചിത്രമവസാനിപ്പിക്കുന്നതിങ്ങനെയാണ്:

''രണ്ടു ശരീരങ്ങൾ...

...പാഷ്കയുടേയും അമ്മയുടേയും...

ഒരിക്കൽക്കൂടി—നദിയുടെ വിശാലതയിൽ അടർന്നുമാറുന്ന മഞ്ഞുകട്ടകളുടെ അവസാനമില്ലാത്ത ചലനങ്ങൾ.

കൊച്ചരുവികൾ നദിയിലേക്കു ചേരുന്നു. നദികരകവിഞ്ഞൊഴുകാറായിരിക്കുന്നു...

നാലുംകൂടിയ മുക്കിനു മുകളിൽ ഉയരെ സൂര്യൻ. റഷ്യയിലെ വസന്തകാലം.''

കേവലമനുഷ്യനിൽത്തുടങ്ങി ജനസമൂഹത്തെ മുഴുവൻ പങ്കെടുപ്പിച്ച് ഒടുക്കം ജനമുന്നേററത്തിൻെറ ഈ മഹാഗാഥയുടെ ഭാഗഭാക്കായി പ്രകൃതിയെക്കൂടി ഉൾക്കൊള്ളുകയാണ് പുഡോഫ്കിൻെറ പ്രതിഭ.

'മദറി'നെത്തുടർന്ന് 'ദി എൻഡ് ഓഫ് സെയിൻറ് പീറേറഴ്സ് ബെർഗ്' (1927), 'സ്റ്റോം ഓവർ ഏഷ്യ' (1928) എന്നീ ചിത്രങ്ങളിലൂടെ പുഡോഫ്കിൻ തൻെറ അനിഷേദ്ധ്യത തെളിയിച്ചു. 'ഡെസർട്ടറാ' (1933) ണ് പുഡോഫ്കിൻെറ ആദ്യശബ്ദചിത്രം. 1953-ൽ മരണം സംഭവിക്കുന്നതുവരെ പുഡോഫ്കിൻ തൻെറ സർഗ്ഗാത്മക പ്രവർത്തനങ്ങൾ തുടർന്നു. എങ്കിലും, നിശ്ശബ്ദ സിനിമയിലെ നേട്ടങ്ങൾ ആവർത്തിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല.



എം കൃഷ്ണൻനായർ

# സാഹിത്യവാരഫലം

സൂര്യരശ്മികൾ വന്നുവീഴുന്തോറും പനിനീർപ്പൂവിന്റെ ശോഭ കൂടിക്കൊണ്ടിരിക്കും. കാലത്ത് നാണംകുണുങ്ങിനില്ക്കുന്ന പൂവ് ഉച്ചയാകുമ്പോൾ പ്രൗഢയെപ്പോലെ തീക്ഷ്ണ ശോഭയോടെയായിരിക്കും നില്ക്കുക. കടുത്ത രശ്മികൾ ഏററിട്ടും പൂവിന് ഈ ഉജ്ജ്വലത എങ്ങനെയുണ്ടാവുന്നു? ആരോഗ്യമുള്ള യുവാവിനോ യുവതിക്കോ അഞ്ചുമിനിററിൽ കൂടുതലായി വെയിലത്തു നില്ക്കാനാവില്ല. എന്നാൽ മൃദുത്വമുള്ള റോസാപ്പൂ വാടുന്നില്ലെന്നു മാത്രമല്ല ഒന്നിനൊന്നു കാന്തിയുള്ളതായിത്തീരുകയും ചെയ്യുന്നു. സായാഹ്നമായി, രാത്രിയായി. പനിനീർപ്പൂവിനു ശോഭയില്ല. യുവതികളും ഇതുപോലെയാണ്. ചെറുപ്പക്കാരിയെ ചെറുപ്പക്കാരനാണു വിവാഹം കഴിക്കുന്നതെങ്കിൽ അവളുടെ സൗന്ദര്യം വർദ്ധിക്കും. കിഴവനാണെങ്കിലോ? അവളുടെ ഭംഗി ഏതാനും ദിവസംകൊണ്ട് ഇല്ലാതാകും. ഒന്നോ രണ്ടോ മാസം കഴിയുമ്പോൾ അവൾ കിഴവിയായി മാറിയിരിക്കും. അതുകൊണ്ടാണ് യുവതിയാകുന്ന പനിനീർപ്പൂവിനു യുവത്വത്തിന്റെ തീക്ഷ്ണ മയൂഖങ്ങളാണു വേണ്ടത്, വാർദ്ധക്യത്തിന്റെ ശീതളരശ്മികളല്ല എന്ന് ആരോ പറഞ്ഞത്. സൂര്യരശ്മികൾ ഏല്ക്കുമ്പോൾ വെള്ളാരങ്കല്ലുകൾ തിളങ്ങും, പച്ചയിലകൾ ശോഭിക്കും. സൂര്യൻ അസ്തമിക്കട്ടെ. വെള്ളാരങ്കല്ലുകളെക്കാൾ, ഇലകളെക്കാൾ അനാകർഷകങ്ങളായി വേറെയൊന്നുമില്ല. ഇതുപോലെയാണ് കലാസൃഷ്ടികളും. അനുഭവത്തിന്റെ കിരണങ്ങൾ വന്നുവീണാൽ അവ പ്രകാശിക്കും, രത്നംപോലെ. അനുഭവരശ്മികൾ പതിച്ചില്ലെങ്കിൽ അവ മൺകട്ടകളാണ്. അനുഭവങ്ങൾക്കു തീക്ഷ്ണത കൂടുമ്പോൾ അനുവാചകൻ അന്നുവരെ കണ്ടിട്ടില്ലാത്ത പലതും കാണും. എന്നാൽ പ്രചാരണം എഴുത്തുകാരന്റെ ലക്ഷ്യമാകുമ്പോൾ സങ്കുചിതങ്ങളായ അനുഭവങ്ങളെമാത്രമേ പ്രതിപാദിക്കാനാവൂ. അതിന്റെ ഫലമായി കലാസൃഷ്ടികൾക്കു സങ്കുചിതത്വം വരുന്നു. ടോൾസ്റ്റോയിയുടെയും ദസ്റ്റെയെവ്സ്കിയുടെയും മഹത്ത്വം മാക്സിം ഗോർക്കിക്ക് ഇല്ലാത്തത് അതിനാലാണ്.

കടപ്പുറത്തെ മണൽത്തരികളേ, നിങ്ങൾക്ക് മദ്ധ്യാഹ്നത്തിൽ എന്തൊരു ശോഭ! നിങ്ങളാണ് എനിക്കു കലാരഹസ്യം പറഞ്ഞുതന്നത്.

## എന്തൊരു വീഴ്ച!

പ്രചാരണം വി. വി. രുക്മിണിയുടെ ലക്ഷ്യമല്ല. ലക്ഷ്യമായിരുന്നെങ്കിൽ അതു രചനയെ വിഴുങ്ങുമായിരുന്നു. ലക്ഷ്യമെന്ന തവള, രചനയെന്ന ചേരയെ ഉള്ളിലാക്കിക്കൊണ്ട് പള്ളവീർപ്പിച്ച് ഇരിക്കുമായിരുന്നു. ഭാഗ്യംകൊണ്ട് ആ ബീഭത്സത രുക്മിണിയുടെ കഥയ്ക്കില്ല. (ദേശാഭിമാനി വാരിക) പ്രായം കൂടിയ ഒരദ്ധ്യാപിക തനിക്കു പൂർവ്വകാലത്തുണ്ടായ ഒരനുഭവത്തെ കൂട്ടുകാരി രുക്കുവിനെ അറിയിക്കുന്ന മട്ടിലാണ് ഇക്കഥ രചിച്ചിട്ടുള്ളത്. വേണ്ടിടത്തോളം ഉറപ്പില്ലാത്ത ഒരു മുറിയിൽ അദ്ധ്യാപിക ഉറങ്ങുന്നു. അടുത്ത മുറിയിൽ അവർ പ്രൈമറിസ്കൂളിൽ പഠിപ്പിച്ചവൻ. അവനിന്ന് ബലിഷ്ഠനായ യുവാവ്. ആലിപ്പഴം വീണ ആ രാത്രിയിൽ അവന്റെ കാമം ജ്വലിച്ചു. തന്റെ ഗുരുനാഥയെ അവൻ കയറിപ്പിടിച്ചു. പക്ഷേ, അവരുടെ അടിയേററ് അവൻ ചൂളിപ്പോയി. അടിയുടെ ശബ്ദം കേട്ട് വായനക്കാർ ഞെട്ടണമെന്ന് വി. വി. രുക്മിണിക്കു വിചാരമുണ്ട്. അടികൊടുത്ത അദ്ധ്യാപികയുടെ സന്മാർഗ്ഗതൽപരത്വം ഓരോ വായനക്കാരിക്കും മാർഗ്ഗദർശകമാകണമെന്നും അവർ കരുതുന്നുണ്ട്. പക്ഷേ രണ്ടും സംഭവിക്കുന്നില്ല. യാന്ത്രികവും അസത്യപൂർണ്ണവുമായ ഒരു കഥ. കാമവെറി പിടിച്ചവല്ല അനാഗതശ്മശ്രുവുമുണ്ടെങ്കിൽ അയാളിതു വായിച്ച് 'ഹാ, എന്തു നല്ല കഥ' എന്നു മൊഴിയാടിയേക്കും. 'ബാല്യകാലസഖി'യും 'വാടകവീടു'കളും 'പൂവമ്പഴ'വും (ബഷീർ) 'മരപ്പാവക'ളും കണ്ട മലയാള സാഹിത്യത്തിന് എന്തൊരു അധഃപതനം!

* * *

സ്വർഗ്ഗം ലൈബ്രറിയായിരുന്നെങ്കിൽ എന്നു ലാററിനമേരിക്കൻ സാഹിത്യകാരൻ ബോർഹെസ് ആഗ്രഹിക്കുന്നു. ആ ലൈബ്രറിയിൽ കേരളത്തിലെ ചെറുകഥകളുടെ തർജ്ജമയുണ്ടെങ്കിൽ ബോർഹെസ് നരകത്തിലേക്കു പാഞ്ഞുപോകും.

## കെട്ടിടങ്ങൾ തേനീച്ചകൾ

ഭൂമിശാസ്ത്രം നല്കുന്ന സ്ഥിരത വലിയ ഭാഗ്യമാണെന്നാണ് ബർട്രൻഡ് റസ്സൽ പറയുന്നത്. ആ സ്ഥിരത ഇല്ലെങ്കിലോ? അദ്ദേഹത്തെ അവലംബിച്ചുകൊണ്ട്—ലണ്ടൻ പട്ടണത്തെക്കുറിച്ച് അദ്ദേഹം പറയുന്നതിനെ അവലംബിച്ചുകൊണ്ട്—തിരുവനന്തപുരം നഗരത്തെക്കുറിച്ച് എഴുതട്ടെ. തിരുവനന്തപുരത്തെ കെട്ടിടങ്ങൾ കൂടക്കൂടെ സ്ഥലം മാറിക്കൊണ്ടിരിക്കുന്നുവെന്നു വിചാരിക്കു. കാലത്ത് ഓട്ടോറിക്ഷയിൽ കയറി 'ഹജൂർക്കച്ചേരി' എന്നു നമ്മൾ ഡ്രൈവറോടു പറയുന്നു. ശാസ്തമംഗലത്തുനിന്ന് ഹജൂർക്കച്ചേരിവരെയുള്ള സവാരിക്ക് അഞ്ചു രൂപ വാങ്ങാം എന്ന വിചാരത്തോടുകൂടി ഡ്രൈവർ വെള്ളയമ്പലം, മ്യൂസിയം, പാളയം, സ്പെൻസർജങ്ഷൻ ഈ സ്ഥലങ്ങൾ കടന്ന് മാധവറാവുവിന്റെ പ്രതിമയ്ക്കു മുമ്പിൽ റിക്ഷ നിറുത്തുന്നു. പക്ഷേ, ഇടതുവശത്ത് ഹജൂർ കച്ചേരി കാണാനില്ല. അപ്പോൾ അതുവഴി വന്ന വേറൊരു ഓട്ടോറിക്ഷാക്കാരനെ തടഞ്ഞുനിറുത്തി നമ്മൾ ചോദിക്കുന്നു: ''ഹജൂർകച്ചേരി എവിടെ?'' അയാളുടെ മറുപടി: ''ഒരുമണിക്കൂറിനുമുൻപ് ശംഖുംമുഖത്തേക്കു പോയി'' [പട്ടണത്തിനു പടിഞ്ഞാറു ഭാഗത്തുള്ള സ്ഥലം. കടലിനടുത്ത്]. വീണ്ടും പന്ത്രണ്ടുരൂപ ചെലവാക്കി നമ്മൾ ശംഖുംമുഖത്തു ചെല്ലുന്നു. കച്ചേരി കാണാനില്ല. അതിലേ കുട്ട ചുമന്നുപോയ ഒരു സ്ത്രീയോടു ചോദിക്കുന്നു: ''ഹജൂർകച്ചേരി ഇവിടെ വന്നില്ലേ? എവിടെ അത്?'' അവളുടെ മറുപടി: ''ഹജൂർക്കച്ചേരി വേണമോ? തിരുമലയിൽ കാണുമേ.'' [തിരുമല—നഗരത്തിന്റെ കിഴക്കുഭാഗത്തുള്ള സ്ഥലം.] ഇരുപതുരൂപ വീണ്ടും ചെലവ്. തിരുമലയിൽ നമ്മൾ എത്തുമ്പോൾ കച്ചേരി നെയ്യാററിൻകരയിലേക്കുനീങ്ങിയിരിക്കുന്നു. [നെയ്യാററിൻകര– തിരുവനന്തപുരത്തിനു തെക്കുള്ള സ്ഥലം.] തേനീച്ചയെപ്പോലെ ഹജൂർകച്ചേരി കറങ്ങുന്നു. നമ്മൾ എത്ര ശ്രമിച്ചാലും അതു കാണില്ല. നവീനകവിതയുടെ കലാത്മകത്വം എവിടെയെന്ന് അന്വേഷിക്കുന്ന സഹൃദയനും ഇതുതന്നെയാണ് സംഭവിക്കുന്നത്. ഡോക്ടർ അയ്യപ്പപ്പണിക്കരും അല്പം കോപത്തോടെ പറയുന്നത് മറെറാന്നല്ല. കേട്ടാലും:—

''ആർക്കെല്ലാം ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും ആധുനികോത്തര സാഹിത്യം



മലയാളത്തിൽ ആവിർഭവിച്ചു കഴിഞ്ഞിട്ടുണ്ട്.

എവിടെയെന്നു കംസന്മാർ തിരഞ്ഞെടുക്കട്ടെ.

പൂതനയെയും ശകടാസുരനെയും അയയ്ക്കട്ടെ.

അക്രൂരനെത്തന്നെ അയച്ചാലും വിരോധമില്ല.''

(സംസ്കാരം വാർഷികപ്പതിപ്പ്)

പക്ഷേ കംസനും പൂതനയും ശകടാസുരനും അന്വേഷിച്ചാലും നവീന കവിതയിലെ കലാംശം എന്ന ദേവകീനന്ദനനെ കാണുകയില്ല. അതുകൊണ്ട് കംസന് ആ കുഞ്ഞിനെയെടുത്തു താഴെയടിക്കാൻ പററുന്നില്ല. പൂതനയ്ക്കു ലളിതവേഷംകെട്ടി കുഞ്ഞിനു മുല കൊടുക്കാനും സാധിക്കുന്നില്ല. ഡോക്ടർ അയ്യപ്പപ്പണിക്കരും അദ്ദേഹത്തിന്റെ കൂട്ടുകാരും ഉണ്ണിക്കൃഷ്ണനെ എവിടെയോ ഒളിച്ചുവച്ചിരിക്കുകയാണ്. വത്സ കൃഷ്ണാ! കംസനായ ഞാൻ അയ്യപ്പപ്പണിക്കരുടെ മുൻപിൽവച്ചുതന്നെ നിന്നെ നിഗ്രഹിക്കട്ടെ.

## കുറുനരിയും കോഴിയും

പകൽ മുഴുവനും വല്ല കുററിക്കാട്ടിലും ഒളിച്ചിരുന്നിട്ട് രാത്രിയാകുമ്പോൾ അവിടം വിട്ടിറങ്ങി ഗ്രാമപ്രദേശത്തെ കോഴിക്കൂടുകളിൽ ചെന്നു മണപ്പിക്കുകയും സൗകര്യമുണ്ടെങ്കിൽ അഴികളുടെ ഇടയിലൂടെ കോഴിയെ വലിച്ചെടുക്കുകയും ചെയ്യുന്ന കുറുക്കന്മാർ ധാരാളം. കേരളത്തിനു പുറത്തുള്ള പല സംസ്ഥാനങ്ങളിലെയും സാഹിത്യകാരന്മാർ ഈ ഊളന്മാരെപ്പോലെയാണ്. അവർക്കു സ്വന്തം നാട്ടിലെ കോഴികളെ മാത്രം കിട്ടിയാൽ മതിയാവുകയില്ല. കേരളത്തിലെ കോഴികളെയും വേണം. പക്ഷേ, ഇങ്ങോട്ടു വരാനുള്ള വഴി അറിഞ്ഞുകൂടാ. തർജ്ജമക്കാരൻ എന്ന 'വഴികാട്ടി' ചെല്ലുന്നു. സഹായിക്കുന്നു. കേരളത്തിലെത്തിയ അവർ ''പ്രൗൾ''ചെയ്യുന്നു—പാത്തുനടക്കുന്നു. മണപ്പിക്കുന്നു. അഴികൾക്കിടയിലൂടെ മോന്തായം കടത്തുന്നു. പാവപ്പെട്ട കോഴികൾ ഉണർന്നു ദയനീയമായി കരയുന്നു. ആ കരച്ചിലാണ് ഇപ്പോഴെന്നല്ല എപ്പോഴും ഞാൻ കേൾക്കുന്നത്.

കുങ്കുമം വാരികയിൽ നിന്നിതാ കുക്കുടരുതം. ജ്ഞാനപീഠസമ്മാനം നേടിയ മാസ്തി വെങ്കടേശ്വര അയ്യങ്കാരുടെ ''വെങ്കിട്ട സ്വാമിയുടെ പ്രണയം.'' എന്ന ക്ഷുദ്രമായ കഥയെ ലക്ഷ്യമാക്കിയാണ് ഞാനിങ്ങനെ പറയുന്നത്. വെങ്കിട്ട സ്വാമി ക്ഷുരക യുവാവാണ്. അയാൾ ഒരു സക്കസ്സുകാരിയെക്കണ്ടു രാഗത്തിൽ വീഴുന്നു. ബന്ധുക്കളുടെ വിരോധം രാഗസാഫല്യത്തിനു തടസ്സം സൃഷ്ടിക്കുന്നു. വെങ്കിട്ട സ്വാമി സന്നിപാതജ്വരമോ മറേറാ പിടിച്ചു മരിക്കുന്നു. സർവ്വസാധാരണമായ ഈ കഥ സർവ്വസാധാരണമായ രീതിയിൽത്തന്നെ പറഞ്ഞിരിക്കുന്നു മാസ്തി. സ്നേഹിതന്മാർ ഒരുമിച്ചു കൂടുമ്പോൾ ഒരുത്തൻ കഥ പറയുകയും മററുള്ളവർ അതു കേൾക്കുകയും ചെയ്യുന്ന മട്ടിലാണല്ലോ മോപസാങ് പല കഥകളും എഴുതിയിട്ടുള്ളത്. മാസ്തിയുടെ രീതിയും അതുതന്നെ. ടെക്നിക്കിന്റെ ഈ പഴഞ്ചൻ സ്വഭാവത്തിനു മാപ്പു നല്കാം. എന്നാൽ എന്റെ ജീവിതാനുഭവത്തെ തീക്ഷ്ണമാക്കാത്ത, ജീവിതത്തിലേക്കു ഒരു പുതിയ ഉൾക്കാഴ്ചയും നല്കാത്ത ജേർണ്ണലിസത്തെ സാഹിത്യസൃഷ്ടിയായി ഞാൻ അംഗീകരിക്കുന്നതെങ്ങനെ? മററു ദേശങ്ങളിൽ പനിനീർപ്പൂക്കളുണ്ട്. വേണമെങ്കിൽ അവ കൊണ്ടുവന്നു കേരളത്തിന്റെ മണ്ണിൽ നടൂ. ദുർഗ്ഗന്ധം പരത്തുന്ന പൂക്കളെ ഇങ്ങോട്ടു കൊണ്ടുവരാതിരിക്കു. കഥ തർജ്ജമചെയ്ത വേണു കൊടുങ്ങല്ലൂരിനോട് ഒരു വാക്ക്; നേരം വെളുത്തു. മാസ്തിക്ക് കർണ്ണാടകത്തിലേക്കുള്ള വഴി കാണിച്ചുകൊടുക്കു.

* * *

കെ. ബാലകൃഷ്ണനോടൊരുമിച്ച് കായങ്കുളത്ത് ഒരു സമ്മേളനത്തിനു പോകുകയായിരുന്നു ഇതെഴുതുന്ന ആൾ. കാറോടിച്ചതു പേട്ടയിലുള്ള സത്യൻ. ഞങ്ങളുടെ കാറിനു മുൻപേ പോകുന്ന മറെറാരു കാറ് കണ്ടാലുടൻ ബാലകൃഷ്ണൻ സത്യനോടു പറയും: ''അവനെ തട്ട്'' ഡ്രൈവർ വേഗംകൂട്ടി ആ കാറിനെ ഓവർടേക്ക് ചെയ്യുമ്പോൾ ബാലകൃഷ്ണൻ ആഹ്ലാദിക്കും. അപ്പോഴുണ്ട് ഒരു ചക്കടാവണ്ടി

> **ഡോക്ടർ അയ്യപ്പപ്പണിക്കരും അദ്ദേഹത്തിന്റെ കൂട്ടുകാരും ഉണ്ണിക്കൃഷ്ണനെ എവിടെയോ ഒളിച്ചു വച്ചിരിക്കുകയാണ്. വത്സ കൃഷ്ണാ! കംസനായ ഞാൻ അയ്യപ്പപ്പണിക്കരുടെ മുമ്പിൽവച്ചുതന്നെ നിന്നെ നിഗ്രഹിക്കട്ടെ.**

പോകുന്നു. ഞാൻ പറഞ്ഞു: ''അവനെയും തട്ട്.'' അതുകേട്ട ബാലകൃഷ്ണൻ: ''അവനെ തട്ടുന്നതിൽ എന്തു രസമിരിക്കുന്നു?'' ശരിയാണ് ചക്കടാവണ്ടിയെ തട്ടുന്നതിൽ ഒരു രസവുമില്ല. നമ്മുടെ തർജ്ജമക്കാർ മററു പ്രദേശങ്ങളിലെ ചക്കടാവണ്ടികൾക്കു സൈഡ് കൊടുക്കുന്നു.

## എം. ഗോവിന്ദൻ

ഉന്മാദം പ്രേരിപ്പിക്കുന്നതും യുക്തി എഴുതുന്നതുമായവയാണ് ഏററവും മനോഹരങ്ങൾ എന്ന് ഫ്രഞ്ചെഴുത്തുകാരൻ ആങ്ദ്രേ ഷീദ് പറഞ്ഞിട്ടുണ്ട്. സ്വപ്നം കാണുമ്പോൾ ഉന്മാദത്തോടും എഴുതുമ്പോൾ യുക്തിയോടും അടുത്തുനില്ക്കണം എന്നാണ് അദ്ദേഹത്തിന്റെ മതം. എം. ഗോവിന്ദൻ യൗവനകാലത്തെ ഒരുന്മാദത്തെ ഭംഗിയായി ചിത്രീകരിക്കുന്നു:—

''പുത്തരിച്ചുണ്ടകൾ പൂവിട്ട കാലത്ത്
പുഞ്ചിരിച്ചെണ്ടുമായ് നീയുമെത്തി.
എന്തിനുവന്നു നീയെന്നറിയാതെ ഞാ–
നെന്തോ പറഞ്ഞതെന്നോർമ്മയുണ്ടോ?
ഇത്തിരിനേരം നീയെന്നുന്നിൽ
നില്ക്കയോമ്യ
ചോദ്യത്തിനുത്തരം ചൊല്ലിടാതെ.
ചോദിച്ചതെന്തെന്നു ഞാനും മറന്നു; നീ
ചോർന്നുപോയ്, ചിത്തത്തിൽനിന്നു
മാഞ്ഞു.''



(പുത്തിരിച്ചുണ്ടയുടെ കഥ—മാതൃഭൂമി ആഴ്ചപ്പതിപ്പ്)

ഉന്മാദമുണ്ടെങ്കിലും രചനയിൽ യുക്തിയുണ്ട്. ആ യുക്തികാവ്യത്തിന്റെ പര്യവസാനത്തിൽ ആകർഷകമായി വിരിഞ്ഞു നില്ക്കുന്നു:—

''ആരോ തിരിഞ്ഞെന്നെ നോക്കുന്നു,
കണ്ടുഞാൻ
ആരോമലാളേ, നീതന്നെയാവാം
ആളൊന്നു കൈകോർത്തു നിന്നൊപ്പം
നിന്മണ–
വാളൻ ചമയും ചെറുക്കനാവാം.
പൂവിട്ട പുത്തരിച്ചുണ്ട ഉണക്കമായ്;
വേനലിൽ വേർപാടുമാത്രം മണ്ണിൽ!''

മറഞ്ഞുപോയ ഒരു പൂർവകാല സൗഭാഗ്യത്തെ ചേതോഹരമായി പ്രതിപാദിക്കുന്നു കവി. ഈ കാവ്യത്തെ ''സ്ഥിരതത്ത്വങ്ങൾ''കൊണ്ട് അളന്നുനോക്കാനൊന്നും എനിക്കു കൗതുകമില്ല. 1936–ൽ പി. കെ. വിക്രമൻനായർ (പ്രശസ്തനായ അഭിനേതാവ്) ഒരു കവിതയുടെ കൈയെഴുത്തുപ്രതി എന്റെ വീട്ടിൽ കൊണ്ടുവന്നു. വിഷയം ഇങ്ങനെ:— സുന്ദരിയായ പെൺകുട്ടി കുളിക്കാനായി ശരീരം അനാവരണം ചെയ്തു. മറവില്ലാത്ത മാറണിച്ചെപ്പുകളോടുകൂടി അവൾ വെള്ളത്തിൽ ഇറങ്ങിനിന്നപ്പോൾ കാമുകൻ കുളക്കരയിൽ എത്തി. താനെന്തുചെയ്യണമെന്നറിയാതെ നാണിച്ചു നിന്നുപോയിയെന്ന് അവൾ പറയുമ്പോൾ തോഴി ചോദിക്കുന്നു:—

നീയൊരുമുഗ്ദ്ധയാം ബാലികതന്നെയ–
ന്നീരിലേക്കെന്തു നീ മുങ്ങിയില്ല?

കവിതയുടെ മററു വരികൾ എനിക്കു ഓർമ്മയില്ല. ആരെഴുതിയതാണ് അതെന്ന് ഞാൻ വിക്രമൻ നായരോടു ചോദിച്ചപ്പോൾ ''ചങ്ങമ്പുഴ'' എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. ശരിയായിരിക്കും. ശൈലി ചങ്ങമ്പുഴയുടേതുതന്നെ. ഈ കാവ്യത്തിന്റെ ഓർമ്മ മറെറാരു ചിന്തയിലേക്ക് എന്നെ കൊണ്ടുചെല്ലുന്നു. കാമുകി നഗ്നയായി കുളിക്കുന്ന കുളത്തിൽ നിങ്ങൾ ചങ്ങമ്പുഴക്കവിത ചൊല്ലിക്കൊണ്ട് എടുത്തു ചാടിയിട്ടുണ്ടോ? തെങ്ങോലത്തുമ്പിൽ ഒററ നക്ഷത്രം തൂങ്ങിക്കിടക്കുന്നതു കണ്ടിട്ടുണ്ടോ? സുന്ദരി കണ്ണുകൊണ്ടു പുഞ്ചിരി പൊഴിക്കുന്നതു ദർശിച്ചിട്ടുണ്ടോ? സ്ഫടികഭാജനത്തിലെ നിർമ്മലജലത്തിൽ സൂര്യരശ്മി കടന്നു



വന്നു് അതിനെ രജത ദ്രാവകമാക്കുന്നതു കണ്ടിട്ടുണ്ടോ? ഉത്തമമായ ഭാവാത്മക കാവ്യങ്ങൾ വായിക്കുമ്പോൾ ഇവയ്ക്കു തുല്യമായ അനുഭൂതി ഉണ്ടാകും.

## നിർവ്വചനങ്ങൾ

(1) എക്സിസ്റ്റെൻഷ്യലിസം— ഷാങ്ങ് പോൾ സാർത്ര് മരിക്കുന്നതിനുമുൻപു മരിച്ച ഭ്രാന്തു്. മരിച്ചുകൊണ്ടിരിക്കുന്ന മററൊരു വേറൊരു സ്യൂക്ചറലിസം.

അവതാരിക:—റോസാപ്പൂവിനു മുള്ളുള്ളതുപോലെ, കരിമ്പിനു മുട്ടുള്ളതുപോലെ, സുന്ദരിക്കു് അസൂയയുള്ളതുപോലെ, രചനയിൽ അത്യുക്തിയുള്ളതു്.

മരപ്രേമം:—കല്പവൃക്ഷമായ തെങ്ങു മുറിച്ചിടുമ്പോൾ ചലനമററിരിക്കുന്നതും പട്ടുപോയ കാററാടി മരംമുറിക്കുമ്പോൾ കൊടുമ്പിരിക്കൊള്ളുന്നതുമായ ഒരു വികാരം.

ആകാശവാണിയുടെ 'സാഹിത്യചിന്ത' എന്ന പരിപാടി:—ഒരു ദിവസം കൊണ്ടു് ഒരുത്തൻ മനുഷ്യരെ കൊന്നുകൊണ്ടിരുന്ന ഏർപ്പാടു് ആ ഒരുത്തൻ തന്നെ ആറു ദിവസംകൊണ്ടു് കൊല്ലണമെന്നു തീരുമാനിച്ച ധിഷണാവിലാസം. പ്രതിഫലം പ്രതിദിനം 42 ക. ഉറുപ്പികയല്ല, വെറും 'ക'.

ലൈബ്രറികൾ:—പ്രേമം പുഷ്പിക്കുന്ന നികുഞ്ജങ്ങൾ.

ലൈബ്രറികാർഡുകൾ:—പുസ്തകം തിരിച്ചുകൊടുക്കുന്ന പ്രായംകൂടിയ പുരുഷന്മാരുടെ മുൻപിലേക്കു യുവതികൾക്കു വലിച്ചെറിയാനുള്ളവയും യുവാക്കന്മാരുടെ കൈയിൽ മധുരപ്പുഞ്ചിരിയോടെ സമർപ്പിക്കാനുള്ളവയുമായ റെക്ററാംഗുലർ കാർഡുബോർഡുകൾ.

സ്പർശം:— പരസ്യമായിട്ടാണെങ്കിൽ സ്ത്രീക്കു കോപമുണ്ടാക്കുന്ന പുരുഷന്റെ പ്രക്രിയ. നേരെ മറിച്ചു് രഹസ്യമായിട്ടാണെങ്കിൽ നഖക്ഷതത്തിൽ അവസാനിക്കുന്ന സ്ത്രീയുടെ പ്രക്രിയ.

## പിതാ പുത്ര ബന്ധം

മഹാനായ നേതാവു മരണത്തിലേക്കു നീങ്ങിക്കൊണ്ടു് ആശുപത്രിയിൽ കിടക്കുന്നുവെന്നു കരുതൂ. മരിക്കാൻ പോകുന്ന ഒരു കുഞ്ഞും അവിടെയുണ്ടെന്നു് ഇരിക്കട്ടെ. രണ്ടുപേർക്കും ഓക്സിജൻ കൊടുത്താൽ മരണം ഒഴിവാക്കാം. പക്ഷേ, ആശുപത്രിയിൽ ഒരു ഉപകരണമേയുള്ളു പ്രാണവായു നല്കാൻ. ആ ഉപകരണം ആർക്കു് ഉപയോഗിക്കണം? നേതാവിന്റെ സേവനം രാജ്യത്തിനു് ഒഴിച്ചുകൂടാൻപാടില്ലാത്തതായതുകൊണ്ടു് അദ്ദേഹത്തെയാണോ രക്ഷിക്കേണ്ടതു്? പ്രകൃതിയുടെ ദൃഷ്ടിയിൽ നേതാവിനും ശിശുവിനും വ്യത്യാസമില്ല. അതു് ആരുടെ കഴിവിനും മേന്മ കല്പിക്കുന്നില്ല. തെരുവുതെണ്ടിയുടെ ശ്വാസകോശം തകർക്കുന്ന ക്ഷയരോഗാണു ജീനിയസ്സായ ചങ്ങമ്പുഴയുടെയും ശ്വാസകോശം തകർക്കുന്നു. നേതാവിനും ശിശുവിനും ഇവിടെ ജീവിച്ചിരിക്കാൻ തുല്യമായ അവകാശമുണ്ടു്. നേതാവു് വാർദ്ധക്യത്തിലെത്തിയവനാണു്. ശിശുവിനു് ഇനിയുമുണ്ടു് എൺപതുവഷം. അതു പ്രായമെത്തുമ്പോൾ ഈ നേതാവിനെക്കാൾ വലിയ നേതാവു് ആയേക്കാം. മഹാനായ കലാകാരനാകാം. വിശ്വവിഖ്യാതനായ ശാസ്ത്രജ്ഞനാകാം. അതിനാൽ ശിശുവിനെയല്ലേ പ്രാണവായു നല്കി രക്ഷിക്കേണ്ടതു്? ഇവിടെ തീരുമാനത്തിലെത്താൻ പ്രയാസമുണ്ടു്. മൂല്യങ്ങൾ തമ്മിലുള്ള സംഘട്ടനമാണു് ഇവിടെ നടക്കുക. സംഘട്ടനമുണ്ടെങ്കിലും മൂല്യം ഉണ്ടു് എന്നതു വ്യക്തം.

ജനയിതാവിനോടുതോന്നുന്ന സ്നേഹവും ബഹുമാനവും മൂല്യങ്ങളാണു്. നാലക്ഷരം പഠിപ്പിച്ച ഗുരുവിനോടുള്ള ബഹുമാനം മൂല്യമാണു്. പരിതഃസ്ഥിതികൾ കൊണ്ടു് മൂല്യങ്ങൾക്കു താൽകാലികമായ ഭ്രംശംവരാം. വീടു തീ പിടിക്കുന്നുവെന്നു സങ്കല്പിക്കൂ. അച്ഛനും മകനും മാത്രമുണ്ടു് ആ വീട്ടിൽ. അച്ഛൻ വാതില്ക്കൽ ബോധംകെട്ടുകിടക്കുന്നു. അച്ഛന്റെ മുഖത്തു ചവിട്ടിക്കൊണ്ടുതന്നെ പോയെങ്കിലേ മകനു തീയിൽനിന്നു രക്ഷപ്പെടാൻ കഴിയൂ എന്നിരിക്കട്ടെ. മകൻ അച്ഛന്റെ മുഖത്തു ചവിട്ടി പല്ലുകൾ തെറിപ്പിച്ചു കൊണ്ടു ഓടും. ഇവിടെ സ്നേഹമെന്ന മൂല്യം തകരുകയാണു്. സമ്മതിച്ചു. പക്ഷേ രക്ഷ പ്രാപിച്ച മകനു് താനങ്ങനെ ചെയ്തതു ശരിയായില്ല എന്നു തോന്നുന്നതു് — പശ്ചാത്താപമുണ്ടാകുന്നതു് —മൂല്യത്തിന്റെ ഉത്കൃഷ്ടതയെ സൂചിപ്പിക്കുന്നു.

വിജയൻ കാരോട്ടിന്റെ ''ലഹരി'' എന്ന കഥയിൽ (മനോരമ ആഴ്ചപ്പതിപ്പു്) മകനു് അച്ഛനോടുള്ള സ്നേഹത്തിനു വന്ന തകർച്ച ചിത്രീകരിച്ചിരിക്കുന്നു. കഥാകാരന്റെ ആശയം നന്നു്; പക്ഷേ കഥയ്ക്കു രൂപശില്പമില്ല. മിനിക്കഥയാണു് വിജയന്റേതു്. തീവണ്ടി വേഗത്തിൽ പാലത്തിൽക്കൂടി പോകുമ്പോൾ താഴെയുള്ള നദി ഒരു വെള്ളിരേഖപോലെ മിന്നും. ഒന്നുകൂടെ നോക്കാൻ ശ്രമിക്കുന്ന യാത്രക്കാരനു് നിരാശതയായിരിക്കും ഫലം. ട്രെയിൻ അതിനിടയിൽ വളരെദൂരം സഞ്ചരിച്ചുകഴിഞ്ഞിരിക്കും. ഈ വെള്ളിരേഖപോലെയാവണം മിനിക്കഥ.

## ഡോക്ടർ പി. എസ്. ഹബീബ് മുഹമ്മദ്

ഡോക്ടർ പി. എസ്. ഹബീബ് മുഹമ്മദിനു് ആത്മകഥാരചനയെക്കുറിച്ചു വലിയ മതിപ്പില്ല. ഗോയ്ഥേയും മഹാത്മാഗാന്ധിയും ജവാഹർലാൽ നെഹ്റുവും ആത്മകഥകൾ എഴുതിയിട്ടുണ്ടെങ്കിലും ''രണ്ടാംകിട നേതാക്കന്മാ''രേ സ്വന്തം ജീവിതം കടലാസ്സിലേക്കു പകർത്തൂ എന്നാണു് അദ്ദേഹത്തിന്റെ അഭിപ്രായം. ''സ്റ്റാലിനോ ലെനിനോ ആത്മകഥകൾ എഴുതാൻ ബുദ്ധിമുട്ടിയില്ല. പക്ഷേ, ട്രോട്സ്കി ആത്മകഥ എഴുതി. മഹത്വത്തെപ്പററി സ്വയം ബോധമുള്ളവർ മററുള്ളർ തങ്ങളെപ്പററി ജീവചരിത്രം എഴുതട്ടെ എന്നു നിനയ്ക്കുന്നു'' എന്നു് ഉദീരണം ചെയ്തു് ഹബീബ് മുഹമ്മദ് താൻ ഉപന്യസിച്ച ഒരു സാരസ്വത രഹസ്യത്തിനു് ഊന്നൽ നല്കിയിരിക്കുന്നു; ടെലിഫോൺ പോസ്റ്റ് വീഴാതെ മററൊരു തൂണുകൊണ്ടു് താങ്ങുകൊടുക്കുന്നതുപോലെ.

പ്രബന്ധകർത്താവിനു് ഏതാശയവും പ്രതിപാദിക്കാനുള്ള സ്വാതന്ത്ര്യമുണ്ടു്. എന്നാൽ ആ ആശയ—പുഷ്പത്തിനു ചുററും മനസ്സാകുന്ന ചിത്രശലഭം എങ്ങനെ പാറിപ്പറക്കുന്നു എന്നു കാണിച്ചു തരുമ്പോഴാണു് പ്രബന്ധം—എസ്സേ—ആകർഷകമാകുന്നതു്. ഡോക്ടർ ഹബീബ്മുഹമ്മദിന്റെ പ്രബന്ധം ശുഷ്കമാണു്; സ്കൂൾ ബോയ് കോംപൊസിഷൻപോലെ വിരസമാണു്. ഷാങ്ങ്പോൾസാർത്രിനെ ജീൻപോൾസാർത്ര് ആക്കുന്നതും അനംതൊൽ ഫ്രാങ്സിനെ അനറേറാളേ ഫ്രാൻസാക്കുന്നതും ക്ഷമിക്കാം. ഞാനെഴുതിയതും ഫ്രഞ്ചുച്ചാരണത്തോടു അത്രകണ്ടു് അടുത്തതല്ല. എന്നാൽ ''അറിയാനുള്ള ജിജ്ഞാസ'' എന്നെഴുതുന്നതു് കടപ്പമാണു്. ജിജ്ഞാസാ (ജ്ഞാ+സൻ+അ+ടാപ്)—അറിയാനുള്ള ആഗ്രഹം. മലയാള ഗദ്യരചന ഡോക്ടർ പി. എസ്. ഹബീബ് മുഹമ്മദിന്റെ 'സ്ട്രോങ് പോയിൻറ'ല്ല. (പ്രബന്ധം ഈ നാടു് ദിനപത്രത്തിൽ 1984, നവംബർ 10). വർഷങ്ങൾക്കു മുൻപു് ഒരു വൈസ്ചാൻസലറുടെ ആദ്ധ്യക്ഷ്യത്തിൽ ഞാൻ പ്രസംഗിച്ചു. അദ്ദേഹം ഭാരതനാട്യം എന്നു പലതവണ പറഞ്ഞു. ശരിതന്നെ. ഭാരതത്തിലെ നാട്യം ഭാരതനാട്യം.

## വി. രാമചന്ദ്രൻ

കേരളസർക്കാർ ചീഫ് സെക്രട്ടി വി. രാമചന്ദ്രൻ മലയാള മനോരമ ദിനപത്രത്തിൽ (10—11—84) എഴുതിയ ''സംഭവബഹുലമായ ഏതാനും വഷങ്ങളും കുറെ ഓർമ്മകളും'' എന്ന ലേഖനത്തിലേക്കു് ഞാൻ പ്രിയപ്പെട്ട വായനക്കാരുടെ ശ്രദ്ധ സാദരം ക്ഷണിക്കുന്നു. ഇന്ദിരാഗാന്ധിയുടെ ഹൃദയനൈർമ്മല്യത്തിലേക്കു് ആ പ്രബന്ധം പ്രകാശം പ്രസരിപ്പിക്കുന്നു. ഒരുഭാഗം എടുത്തെഴുതട്ടെ. ''തിരുവനന്തപുരത്തു വ്യോമസേന കമാൻഡ് ഉദ്ഘാടനംചെയ്യാൻ ഇന്ദിര എത്തിയ ദിവസം. സമ്മേളനം കഴിഞ്ഞു് അവർ എന്റെ അടുത്തേക്കു വന്നു. അവർ മന്ദസ്മിതത്തോടെ ചോദിച്ചു: 'സുഖമല്ലേ?' സുഖമാണെന്നും ഇപ്പോൾ ഇവിടെയാണെന്നും പറഞ്ഞു ഞാൻ നന്ദിയും അറിയിച്ചു. അപ്പോൾ ഇന്ദിര: 'എനിക്കറിയാം.' കുസൃതിച്ചിരിയോടെ ഇന്ദിര ഇത്രയുംകൂടി പറഞ്ഞു: 'കണ്ടാൽത്തന്നെ അറിയാം സുഖമാണെന്നു്'.'' 'തിന്മയെ ജയിച്ചാൽ മാത്രം പോരാ. തിന്മയെ നന്മകൊണ്ടു ജയിക്കണം' എന്നു ബൈബിൾ. തിന്മയെ നന്മകൊണ്ടു ജയിച്ച ഇന്ദിരാഗാന്ധിയുടെ നല്ല ചിത്രം രാമചന്ദ്രന്റെ ലേഖനത്തിലുണ്ടു്.

* * *

മുള്ളു് അടർത്തിയെടുക്കാവുന്ന സ്ഥലത്തൊക്കെ അവ അടർത്തിയെടുക്കുക; എന്നിട്ടു് ആ സ്ഥലങ്ങളിൽ റോസ് നടുക—ഇതു് എബ്രഹാം ലിങ്കൺന്റെ ഉപദേശമായിരുന്നു. റോസ് നട്ട ഇന്ദിരാഗാന്ധി പോയി. ആ മഹതിയെക്കുറിച്ചാണു് കലാകൗമുദിയുടെ ഈ ലക്കം. ഉചിതജ്ഞതയാർന്ന പ്രസാധനം.

## തയ്യൽക്കാരൻ മതി

പെരുമ്പടവം ശ്രീധരനുമായി എ. വി. തമ്പാൻ കൂടിക്കാഴ്ച നടത്തിയതിന്റെ റിപ്പോർട്ടു് കഥാമാസികയിലുണ്ടു്. ശ്രീധരൻ ഇങ്ങനെ പറഞ്ഞു:

''ഒരു നിരൂപകന്റെയും പരിലാളനയില്ലാതെ ജനഹൃദയങ്ങളിൽ ജീവിക്കാമെന്നു എനിക്കു് വിശ്വാസമുണ്ടു്. ഒരു നിരൂപകന്റെയും വക്കാലത്തു് എനിക്കാവശ്യമില്ല. നിങ്ങൾക്കറിയുമോ NBS-ൽ ഏററവും കൂടുതൽ റോയൽററി വാങ്ങുന്ന പത്തു് എഴുത്തുകാരിൽ അഞ്ചാമത്തെ ആളാണു് പെരുമ്പടവം ശ്രീധരൻ.''



പെരുമ്പടവം ശ്രീധരൻ വിമർശകരെയും ജനങ്ങളെയും വെവ്വേറെ കാണുന്നതാണു് ഇവിടത്തെ വൈകല്യം. സാഹിത്യകാരന്റെ കൃതി വായിക്കുന്ന ആളിനു് ഉണ്ടാകുന്ന പ്രതികരണമാണു് ഏററവും പ്രധാനം. എല്ലാവരും ആ പ്രതികരണത്തെ വിശദമാക്കിയെന്നു വരില്ല. അവരുടെ പ്രതിനിധിയായി ഒരാൾ ആ കൃത്യം അനുഷ്ഠിക്കുന്നു. അയാളെ വിമർശകനെന്നോ നിരൂപകനെന്നോ വിളിക്കുന്നു. അത്രമാത്രം. നിരൂപകർ വേണ്ടെന്നു് പറഞ്ഞാൽ ആസ്വാദകർ വേണ്ടെന്നു് അർത്ഥം. തനിയെ പാടുന്നതിൽ—മററാരും കേൾക്കാതെ പാടുന്നതിൽ—രസമുണ്ടു്. പക്ഷേ, അതു് പരിപൂർണ്ണാവസ്ഥയിലെത്തുന്നതു് വേറൊരാൾ അതു കേട്ടു രസിക്കുമ്പോഴാണു്. ഉണങ്ങിയ വിറകു് അഗ്നിസ്ഫുലിംഗത്തെ കാത്തിരിക്കുമ്പോലെയാണതു്. വിറകു് ഇല്ലെങ്കിൽ അഗ്നിസ്ഫുലിംഗം കൊണ്ടെന്തു പ്രയോജനം? താൻ അഞ്ചാമത്തെ റോയൽററി വാങ്ങുന്ന എഴുത്തുകാരനാണെന്നു ശ്രീധരൻ പറയുന്നു. ആദ്യത്തെ സാഹിത്യകാരൻ മുട്ടത്തു വർക്കിയാണോ?

ജി. ശങ്കരക്കുറുപ്പു് കവിയല്ലെന്നു ചിലർ പറഞ്ഞ കാലം. താൻ കവിയാണെന്നു സ്ഥാപിക്കാൻ ജി. ഒരു സംഭവത്തെക്കുറിച്ചെഴുതി. കാറോ ബസ്സോ കേടായപ്പോൾ ജി.യും കൂട്ടുകാരും ഒരു തയ്യൽക്കടയിൽ കയറിച്ചെന്നു, വിശ്രമിക്കാനായി. തയ്യൽക്കാരൻ ചാടിയെണീററു് ''മഹാകവി ജീയല്ലേ?'' എന്നു ചോദിച്ചത്രേ. അതോടുകൂടി ശങ്കരക്കുറുപ്പിനു ബോധപ്പെട്ടു താൻ മഹാകവി തന്നെയെന്നു്. മനസ്സിന്റെ ക്ഷുദ്രത്വം വാക്കുകളിലൂടെയാണല്ലൊ പ്രകടമാകുന്നതു്.

**തീവണ്ടി വേഗത്തിൽ പാലത്തിൽക്കൂടി പോകുമ്പോൾ താഴെയുള്ള നദി ഒരു വെള്ളിരേഖപോലെ മിന്നും. ഒന്നുകൂടെ നോക്കാൻ ശ്രമിക്കുന്ന യാത്രക്കാരനു് നിരാശതയായിരിക്കും ഫലം. ഈ വെള്ളിരേഖപ്പോലെയാവണം മിനിക്കഥ.**

# പുതിയ പുസ്തകങ്ങൾ










## എം. തോമസ് മാത്യു

''എന്റെ വല്മീകമെവിടെ?'' എട്ട് ലേഖനങ്ങളുടെ സമാഹാരമാണ്. പൂർണ്ണാ പബ്ലിക്കേഷൻസ് അച്ചടിച്ചിറക്കിയ ഈ പുസ്തകത്തിന് 10 രൂപയാണ് വില. ആശാന്റെ സ്നേഹസങ്കല്പങ്ങൾ, എന്റെ വല്മീകമെവിടെ?' എന്നീ ലേഖനങ്ങൾ പ്രത്യേകശ്രദ്ധയർഹിക്കുന്നു. മലയാളസാഹിത്യ വിചാരത്തിന്റെ രംഗത്ത് ചിലപ്പോഴെങ്കിലും ഉയർന്നു കേൾക്കാറുള്ള മൗലികസ്വരമാണ് തോമസ് മാത്യുവിന്റേത്. ഗൗരവചിന്തയുടെ വ്യക്തവും ലളിതവുമായ ആവിഷ്കരണമാണ് ഇവിടെ സാധിക്കുന്നത്. മനുഷ്യന്റെ മാനുഷികത തന്നെയായ ഭാഷയ്ക്ക് വന്നുഭവിക്കുന്ന ഗതികേടുകളെ കുറിച്ച് സവിസ്തരമായി ചിന്തിക്കുന്ന ഒരു ലേഖനമാണ് 'എന്റെ വല്മീകമെവിടെ?'




## കെ. ജി. ശങ്കരപ്പിള്ള

കെ. ജി. ശങ്കരപ്പിള്ളയുടെ പതിനെട്ടു കവിതകൾ. പരിചപബ്ലിക്കേഷൻസിന്റെ ഈ പുസ്തകത്തിന് 13 രൂപ 50 പൈസയാണ് വില. വളരെക്കുറച്ചുമാത്രം എഴുതുന്ന ശങ്കരപ്പിള്ളയുടെ കവിത മലയാളത്തിൽ ഒന്നു വേറിട്ടുനില്ക്കുന്നവയാണ്. ഈ കവി ഏതെങ്കിലും വിധത്തിലുള്ള ഒരു പ്രസ്ഥാനവിശ്വാസിയല്ലെന്നു തോന്നുന്നു. പ്രശസ്തനിരൂപകനായ ബി. രാജീവൻ എഴുതിയ ദീർഘമായ ഒരവതാരികയുമുണ്ട്. ''പക്ഷേ യാഥാർത്ഥ്യത്തിന്റെ ഉറച്ച പാറയിൽ കൊത്തിയെടുക്കപ്പെടുന്ന ഈ പുതിയ കവിതയാണ് നാളത്തെ കവിത.'' എന്നു പറഞ്ഞുകൊണ്ടാണ് രാജീവൻ തന്റെ ദീർഘമായ അവതാരിക അവസാനിപ്പിക്കുന്നത്.

## എം. ഗംഗാധരൻ

തിരുവല്ലയിലെ പരിച പബ്ലിക്കേഷൻസ് എം. ഗംഗാധരന്റെ ഒരു ലേഖനസമാഹാരം പുറത്തിറക്കിയിരിക്കുന്നു. 'ബോധത്തിലെ പടകഴികൾ' എന്ന ഈ പുസ്തകത്തിന് 20 രൂപയാണ് വില. മലയാള നിരൂപണ സാഹിത്യത്തിൽ സവിശേഷ വ്യക്തിത്വമുള്ള ഒരാളാണ് എം. ഗംഗാധരൻ. ഗംഗാധരൻ എഴുതിയ ഉപക്രമത്തിൽ ഇങ്ങനെ രേഖപ്പെടുത്തുന്നു: ''സാഹിത്യ കൃതികൾ ആസ്വദിക്കുന്നതിലാണ്, അവയെ വിലയിരുത്തുന്നതിലോ തരംതിരിക്കുന്നതിലോ ഒന്നുമല്ല എനിക്ക് പ്രധാനമായും താല്പര്യമുള്ളത്. പക്ഷേ ആസ്വാദനം എന്നെ സംബന്ധിച്ചിടത്തോളം വെറും രസിക്കലല്ല, ഒരുതരം വീര്യം പകർന്നുകിട്ടലാണ്. ഏതു വായനക്കാരനും ഒരേ തോതിൽ ചൈതന്യം പകർന്നുകൊടുക്കുന്ന യന്ത്രങ്ങളല്ല സാഹിത്യ സൃഷ്ടികൾ എന്നു ഞാൻ മനസ്സിലാക്കുന്നു......'' ഈ വീക്ഷണത്തിന്റെ അർത്ഥവത്തായ പ്രതിഫലനങ്ങളാണ് 'ബോധത്തിലെ പടകഴികൾ.'

## സഹോദരനു മുമ്പിൽ

സഹോദരൻ അയ്യപ്പന്റെ ധന്യവും സംഭവബഹുലവുമായ ജീവിതം ചരിത്ര പശ്ചാത്തലത്തിൽ വിലയിരുത്തുന്ന ഒരു ഗ്രന്ഥമാണ് സി. കെ. ഗംഗാധരന്റെ 'സഹോദരൻ അയ്യപ്പൻ.' ജാതിക്കോട്ടകളെ തച്ചുടച്ച് മനുഷ്യനെ 'മനുഷ്യനാ'ക്കാൻ സഹോദരൻ സംഘടിപ്പിച്ച പ്രക്ഷോഭങ്ങളുടെ ചരിത്രം കുറെയെല്ലാം ഈ പുസ്തകത്തിലുണ്ട്. കേരളാ ഹിസ്റ്ററി അസോസിയേഷൻ പ്രസിദ്ധപ്പെടുത്തിയ 'സഹോദരനയ്യപ്പനു'' 16 രൂപയാണ് വില.



## പഹ്ലാവി

മയ്യനാട്ടുനിന്നിറങ്ങുന്ന 'പഹ്ലാവി' എന്ന മാസികയുടെ ആഗസ്റ്റ് ലക്കം കെ. ബാലകൃഷ്ണൻ സ്മരണികയായിട്ടാണ് ഇറക്കിയിരിക്കുന്നത്. കെ. ആർ. ഗൗരി, ജി. വേണുഗോപാൽ, കെ. എൻ. ഗോപാലപിള്ള. ചന്ദ്രികാ ബാലകൃഷ്ണൻ, കെ. ദേവരാജൻ എന്നിവരുടെ ഓർമ്മക്കുറിപ്പുകൾക്കു പുറമെ അന്തരിക്കുന്നതിന് ഏതാനും ആഴ്ചകൾക്ക് മുമ്പ് കെ. ബാലകൃഷ്ണൻ നടത്തിയ ഓർമ്മകളിലൂടെ എന്ന റേഡിയോ പ്രഭാഷണവും അനുജൻ ഭദ്രൻ, ബാലകൃഷ്ണന് അവസാനമായി എഴുതിയ കത്തും അദ്ദേഹത്തിന്റെ ഉജ്ജ്വലമായ കർമ്മമേഖലകളെ സ്പർശിച്ചുകൊണ്ടുള്ള ഫീച്ചറുകളും ഈ സ്മരണികയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

(29-ാം പേജിൽനിന്നു തുടർച്ച)

അധികാരി ചലനമററു കിടക്കുകയാണ്. എന്തുചെയ്യണമെന്നറിയാതെ എല്ലാവരും അധികാരിയുടെ ചുററും കൂടിനിന്നു.

അപ്പോൾ മാച്ചനാരിക്കുന്നിനപ്പുറത്തു നിന്ന്—തലശ്ശേരി വടകര ബസ്സിൻെറ മുഴക്കം കേട്ടു.

തണ്ണീർപ്പന്തലിൻെറ മുന്നിൽ വലിയ ആരവത്തോടെ കല്ക്കരി ബസ്സ് വന്നു നിന്നു. M. D. M. 606-ൽ നിന്ന് ക്ലീനർ കേളു പുറത്തേക്ക് ചാടിയിറങ്ങി. അയാളുടെ ദേഹമാസകലം കരി പുരണ്ടിട്ടുണ്ട്. ബനിയനും കാക്കി ട്രൗസറും വേർതിരിച്ചറിയാനാവാത്തവിധം കരിപിടിച്ചിരിക്കുന്നു. കണ്ണിൻെറ വെള്ളയും സ്ഥായിയായി മുന്നോട്ട് എറിച്ചുനില്ക്കുന്ന രണ്ടു വെളുത്ത പല്ലുകളും ഒഴിച്ചുനിറുത്തിയാൽ ആംഗ്ലപത്തിലുള്ള വലിയ ഒരു കരിക്കട്ടതന്നെ. കല്ക്കരിഖനിയിൽ നിന്ന് ഇപ്പോൾ ഉയിർത്തെഴുന്നേററുവന്ന ഒരു രൂപം.

കേളു ബസ്സിനു മുകളിൽ കയറി ഒരു ചാക്കു വലിച്ച് താഴെയിട്ട് ചാക്കിൽ നിന്ന് കല്ക്കരിയെടുത്ത് കേബിനിൽ നിറച്ചു. വലിയ ഇരുമ്പുദണ്ഡെടുത്ത് കുത്തിയിറക്കിയതോടെ കരിക്കട്ടകൾ കത്തിജ്ജ്വലിച്ചുതുടങ്ങി.

ഡ്രൈവർ ഹൈദ്രോസ്കോയ എയറ ഹോൺ അടിച്ചു. കുറേനേരം ഹോണടിച്ചു മടുത്തപ്പോൾ തല പുറത്തേക്കിട്ടു വിളിച്ചു ചോദിച്ചു:

''എന്താ ആരും വരുന്നില്ലേ.''

അപ്പോഴാണ് ആൾക്കൂട്ടവും കലീഫയും ഹൈദ്രോസ് കോയയുടെ കണ്ണിൽപ്പെട്ടത്. അയാൾ ചാടി പുറത്തേക്കിറങ്ങി.

ബോധംകെട്ടു കിടക്കുന്ന അധികാരിയുടെ ചുററും കൂടിനിന്നവർ ഓരോന്നു പറഞ്ഞുകൊണ്ടിരുന്നു. ദിവ്യനായ ഒരു മനുഷ്യനെ അപമാനിച്ചാൽ ഇങ്ങനെയിരിക്കും. കഥയറിയാതെ തുള്ളരുത്. അധികാരിക്ക് എപ്പോഴും അധികപ്രസംഗമാണ്.

ഹൈദ്രോസ്കോയ തണ്ണീർപ്പന്തലിൻെറ ഒരരികിലേക്ക് മാറിനിന്ന് രാമക്കുറുപ്പിനെ മാടിവിളിച്ചു. ഉണ്ടായ സംഭവങ്ങൾ രാമക്കുറുപ്പ് ഹൈദ്രോസ്കോയയ്ക്ക് വിസ്തരിച്ചു പറഞ്ഞുകൊടുത്തു.

കലീഫ സിമൻറ് തിണ്ണയിൽ തല താഴ്ത്തി എന്തോ മന്ത്രം ജപിച്ചുകൊണ്ടിരിക്കുകയാണ്. കമണ്ഡലു മടിയിലുണ്ട്. പെട്ടി അരികത്തും.

ഹൈദ്രോസ്കോയ സലാം ചൊല്ലി. കലീഫ തലയുയർത്തി. രോമക്കാടുകൾക്കിടയിൽനിന്ന് രണ്ട് ചോരക്കണ്ണുകൾ ഹൈദ്രോസ്കോയയെ തുറിച്ചുനോക്കി. ഹൈദ്രോസ്കോയ ഉർദുവിൽ സംസാരിക്കുവാൻ തുടങ്ങി. കലീഫയുടെ കണ്ണുകളിലെ സംഘർഷം കുറയുകയാണ്. പോളകൾ താഴ്ന്നുവന്നു. കണ്ണിലെ ചുവന്ന രേഖകൾ മാഞ്ഞു. കണ്ണുകളിൽ നനവു കണ്ടു.

''ഹസൂർ മാഫ്കീജിയേ(1)ഉസ്കോ മാഫ് കർ ദീജിയേ'' ഹൈദ്രോസ് കോയയുടെ താഴ്മയേറിയ വാക്കുകൾ ഉയർന്നു.

വളരെക്കാലമായി കാണാതായ ഒരു ചങ്ങാതിയെ കണ്ട ഭാവത്തോടെ കലീഫ എഴുന്നേററു. ''പാനി ദേദോ''(2) കലീഫയുടെ ചുണ്ടുകൾ ചലിച്ചു.

''വെള്ളം ഒരു ഗ്ലാസ് വെള്ളം.'' ഹൈദ്രോസ്കോയ വിളിച്ചു പറഞ്ഞു.

ഓട്ടുഗ്ലാസ്സിലെ വെള്ളത്തിൽ കലീഫ എന്തോ മന്ത്രിച്ചുകൊണ്ട് ഊതി. ഹൈദ്രോസ് കോയ അതു വാങ്ങി അധികാരിയുടെ മുഖത്തു തളിച്ചു.

അധികാരി കണ്ണുകൾ തുറന്നു. വരണ്ട ചുണ്ടുകൾ നാവുകൊണ്ട് നനയ്ക്കാൻ ശ്രമിച്ചു.

''വെള്ളം'' അധികാരി ചുണ്ടുകളനക്കി.

ഓട്ടു ഗ്ലാസ്സിലെ ജപജലം അധികാരി ഒരിറക്ക് കുടിച്ചശേഷം എഴുന്നേററിരുന്നു.

തണ്ണീർപ്പന്തലിൽ കൂടിനിന്ന ജനം ഒരു ദിവ്യവസ്തുവിനെയെന്നവണ്ണം കലീഫയെ നോക്കി. ഓരോരുത്തരുടെ മനസ്സിലും ഭക്തിയുടേയും ഭയത്തിൻേറയും പക്ഷികൾ ചിറകിട്ടടിക്കുകയാണ്. പറഞ്ഞുകേട്ട അദ്ഭുതങ്ങൾ നേരിൽ കണ്ട് എന്തു ചെയ്യണമെന്നറിയാതെ അവർ നിന്ന കാലിൽത്തന്നെ നിന്നു. കുതിരകളെപ്പോലെ നില്ക്കുന്ന മനുഷ്യരെ ഒരു നോക്കു നോക്കിയശേഷം കലീഫ കണ്ണുകളിലെ കൃഷ്ണമണിയെ തലയിലേക്ക് ഉയർത്തിപ്പിടിച്ചു. കൃഷ്ണമണികൾ നെററിക്കുള്ളിലേക്കു മറഞ്ഞപ്പോൾ കണ്ണുകളുടെ കുഴിയിൽ വെളുത്ത കോപ്പക്കട്ട് ഇളകിക്കളിച്ചു.

അല്പനേരം കഴിഞ്ഞപ്പോൾ കലീഫയുടെ കണ്ണുകളിൽ കറുപ്പു പടർന്നു. കമണ്ഡലുവും മാറാപ്പും ദേഹത്തോടടുക്കിപ്പിടിച്ചുകൊണ്ട് കലീഫ സാവകാശം നീങ്ങാൻ തുടങ്ങി.

കാരക്കാട്ടിലെ കുട്ടികളും വലിയവരുമടങ്ങുന്ന ഒരു ചെറിയ സംഘം കലീഫയെ പിൻതുടർന്നു.

മാച്ചനാരിക്കുന്നിൻെറ താഴ്വരയിൽ എത്തിയപ്പോൾ കലീഫ അല്പനേരം ആകാശം നോക്കി. ശേഷം കയറിയത് നിരത്തുവക്കത്തുള്ള കുഞ്ഞബിയുമ്മയുടെ വീട്ടിലേക്കാണ്. (തുടരും)

* യാത്ര.

(1) = പ്രഭോ, അവനു മാപ്പു കൊടുക്കൂ.
(2) = വെള്ളം തരൂ.





(31-ാം പേജിൽനിന്നും തുടർച്ച)

ളു, സ്ഥാപനം സ്ഥാപിച്ചുകിട്ടാൻവേണ്ടി വടംവലിയായി.

താരതമ്യേന പിന്നോക്ക നിലയിലുള്ള ഈ സംസ്ഥാനത്തിൽ സ്ഥാപിക്കാൻ ക്യാബിനററ് തീരുമാനിച്ചു. ഇവിടത്തെ രാഷ്ട്രീയ നേതൃത്വത്തിന്, പററിയ സ്ഥലം തിരഞ്ഞെടുക്കാൻ നിർദ്ദേശം കിട്ടി. ഈ സംസ്ഥാനത്തിലെ രാഷ്ട്രീയനേതൃത്വം എന്നും രണ്ടു വ്യക്തികളുടെ നേതൃത്വത്തിൽ, പരസ്പരം മത്സരിക്കുന്ന ചേരികളിൽ നിക്ഷിപ്തമായിരുന്നു. സംസ്ഥാനത്തിൽ തീരുമാനമൊന്നും ആയില്ല.

പ്രശ്നം വീണ്ടും കേന്ദ്രത്തിലെത്തി. ക്യാബിനററിൻെറ സബ്കമ്മിററിയിൽ രണ്ടു മന്ത്രിമാരും തങ്ങളുടേതായ നിലപാടിൽ ഉറച്ചുനിന്നു. പ്രധാനമന്ത്രി, ഒരു പരിഹാരമെന്ന നിലയ്ക്ക് ഒരു വിദഗ്ദ്ധ കമ്മിററിക്ക് പ്രശ്നത്തിൻെറ സങ്കേതികവശങ്ങൾ കണക്കിലെടുത്ത്, ഏതു സ്ഥലമാണ് കൂടുതൽ ഉചിതമെന്ന് ശുപാർശ ചെയ്യാൻ നിർദ്ദേശം നൽകി. രാഷ്ട്രീയസമ്മർദ്ദം മുഴുവൻ വിദഗ്ദ്ധ കമ്മിററിയുടെ മേലായി.

ക്യാബിനററ് പദവിയുള്ള രണ്ടു മന്ത്രിമാരുടെ വടംവലിയിൽ നട്ടം തിരിഞ്ഞ അവർ, സാങ്കേതികമായി രണ്ടു സ്ഥലങ്ങളും തുല്യനിലയിലാണെന്ന് ശുപാർശ ചെയ്തു.

അവസാനം ധനകാര്യമന്ത്രിയാണ്, ദേവാസിലെ കാലാവസ്ഥയുടെ വൈഭവം ചൂണ്ടിക്കാട്ടി. ദേവാസിന്ന് മുൻഗണന നല്കണമെന്നഭിപ്രായപ്പെട്ടത്.

ഫയൽ വീണ്ടും പ്രധാനമന്ത്രിയുടെ മേശപ്പുറത്തെത്തി. ധനകാര്യമന്ത്രിയുടെ ശുപാർശ മണത്തറിഞ്ഞ മന്ത്രി, വിട്ടുകൊടുക്കാൻ തയ്യാറായില്ല. ഫാക്ടറി മുഴുവൻ എയർകണ്ടീഷൻ ചെയ്യുന്ന സ്ഥിതിക്ക് സഹാറയിലായാലും ചിറാപ്പുഞ്ചിയിലായാലും ബാംഗ്ലൂരിലായാലും സാങ്കേതികമായി വ്യത്യാസമില്ലെന്നായി മന്ത്രിവര്യൻ.

പ്രധാനമന്ത്രി എല്ലാം മൂളിക്കേട്ടു. എന്നിട്ട് വളരെ ശാന്തതയോടെ പറഞ്ഞു: ''യു ഹാവ് എ പോയൻറ് ദേർ. ലെററ് ഇററ് ബി ഇൻ താർ ഇൻ രാജസ്ഥാൻ...''

മന്ത്രി താനകപ്പെട്ട കെണിയിൽനിന്ന് രക്ഷപ്പെടാൻ കഴിയാതെ കുടുങ്ങി. സ്ഥാപനം മദ്ധ്യപ്രദേശിന്ന് നഷ്ടപ്പെടുന്നു എന്ന് വാർത്ത പരന്നു. രാഷ്ട്രീയ നേതൃത്വം തലപുകഞ്ഞാലോചിച്ചു. അവസാനം പരസ്പരം മത്സരിക്കുന്ന രണ്ടു മന്ത്രിമാരുടേയും കൈയൊപ്പോടെ സ്ഥാപനം ദേവാസിൽത്തന്നെ മതിയെന്ന് ഐകകണ്ഠ്യമായി തീരുമാനിച്ചു. പ്രധാനമന്ത്രി അനുമതി നൽകുമ്പോൾ സ്വയമന്നോണം പറഞ്ഞുവത്രെ ദെ ലേൺ ഓൺലി ദിസ് വേ...

മറെറാരു ടൗൺഷിപ്പ്. മാവവാട്ടി എന്ന മധുരപലഹാരത്തിന് പ്രശസ്തമായ സ്ഥലം. കാർനിറുത്തി. വലിയ ചീനച്ചട്ടികളിൽ പഞ്ചസാരക്കുഴമ്പിൽ കിടക്കുന്ന മധുരഗോളങ്ങൾ.

അകലെ വരണ്ടുകിടക്കുന്ന പുഴ. അരികിൽ ശ്രീകൃഷ്ണക്ഷേത്രം. തെല്ലകലെ ജൈനക്ഷേത്രം. കളിക്കോപ്പുകൾ വിൽക്കുന്ന കൈവണ്ടികളിൽ തലയാട്ടുന്ന മഹർഷി. കാററിൻെറ ഇളംവിരലുകൾ തൊടുമ്പോൾ താളത്തിൽ നൃത്തംചെയ്യുന്ന നർത്തകി.

വീണ്ടും വിജനതയിലൂടെ യാത്ര. റോഡിന്നരികിലെ വെൽവെററ്വിരിച്ച ഖബറിൽ നാണ്യങ്ങളെറിയുന്ന ട്രക്ക് ഡ്രൈവർമാർ. ഹൈവേയിലൂടെ പോകുന്ന ഓരോ ഡ്രൈവറും അവിടെ നാണ്യങ്ങളെറിയുന്നു. ചന്ദനത്തിരിയും ധൂമക്കുററികളും പുകയുന്ന ഖബറിന്നുള്ളിൽ, പഥികരുടെ രക്ഷയ്ക്കെത്തുന്ന, അജ്ഞാതനായ പുണ്യാത്മാവുറങ്ങുന്നു.

ഇനി ഏഴ് കിലോമീററർകൂടി – വിദുരർ ഓർമ്മിപ്പിച്ചു.

ദൂരെ, ചാമുണ്ഡിക്കുന്നിൻെറ ശിഖരമുയർന്നു, കുന്നിനെ വലംവയ്ക്കുന്ന കൽപ്പടവുകൾ. കുന്നിൽ പെയ്യുന്ന മഴവെള്ളം പന്ത്രണ്ട് കൈവഴികളായൊഴുകി, ടൗൺഷിപ്പിനെ പന്ത്രണ്ട് ഭാഗങ്ങളായി തിരിക്കുന്നു.

അകലെ പച്ചച്ചായം പൂശിയ വാട്ടർ ടാങ്കുകൾ. പിന്നെ, വികൃതിക്കുട്ടിയുടെ കൈയിൽ കിട്ടിയ കളിപ്പാട്ടംപോലെ, ചിതറിക്കിടക്കുന്ന കെട്ടിടങ്ങളുടെ രൂപരേഖ.

അകലേക്ക് വിരൽചൂണ്ടി വിദുരർ കണിച്ചുതന്നു—അതാ, ഗസ്റ്റ്ഹൗസ്. പിന്നെ കമ്യൂണിററി ഹാൾ. അഡ്മിനിസ്ട്രേഷൻ ബിൽഡിങ് ആണ് കപ്പലിൻെറ മുകപ്പുപോലെ കാണുന്നത്. അതിൻെറ പിന്നിൽ റെയിൽവേ ലൈൻ അവസാനിക്കുന്നിടത്ത് ഫാക്ടറി. അതിനും അപ്പുറത്ത് ഓഫീസർമാരും സ്റ്റാഫും താമസിക്കുന്ന ക്വാർട്ടറുകൾ. പിന്നെ തൊഴിലാളികളുടെ ക്വാർട്ടറുകൾ.

സ്റ്റേററ് ഹൈവേ, ആഗ്രാ-ബോംബെ റോഡിൽ ലയിച്ചു. ചാമുണ്ടിക്കുന്നിനെ വലംവച്ച് കാർ ഓടി. പഴയ നാട്ടുരാജാവിൻെറ ആസ്ഥാനമായിരുന്ന സാഗർ മഹലും സീനിയർ രാജാവിൻെറ പാലസും പിന്നിട്ട്, ഇരുമ്പു ഗേററിൻെറ മുന്നിൽ കാർ നിന്നു.

ഉറക്കംതൂങ്ങിയിരുന്ന സെക്യൂരിററി ഗാർഡ് ഞെട്ടിയുണർന്ന് ഗേററ് തുറന്നു.

കാർ ഗേററ് കടന്നപ്പോഴേക്കും കോളനിയിലേയും ഫാക്ടറിയിലേയും ഇൻറർകോട്ടുകൾ ശബ്ദിച്ചു. (തുടരും)